'ONE CASTE ONE RELIGION ONE GOD FOR MAN'

**SREE NARAYANA**
**DHARMA SANGHOM TRUST**

SIVAGIRI MUTT, VARKALA-695 141, KERALA
Phone : 0470- 2602807, 2602221, 2602455 Tele.Fax : 2602221
www.sivagiri.org, Email: sivagirimutt@gmail.com

*President: Swami Prakasananda General Secretary: Swami Rhithambharananda*



Ref No:                                                                                Date.....................



# സന്ദേശം

സനാതനമൂല്യങ്ങളിലധിഷ്ഠിതമായ മാനവികതയെ വിളംബരം ചെയ്യുന്ന മതങ്ങളുടെ കൂട്ടായ്മയും സഹവർത്തിത്വവും മനുഷ്യവംശത്തിന്റെ ശാശ്വതമായ നിലനില്പിനു അനിവാര്യമാണ്. ഗുരുദേവന്റെ അഭിപ്രായത്തിൽ മതങ്ങൾ വിശ്വാസസ്വാതന്ത്ര്യത്തെ അനുവദിക്കുന്നതും സംസ്കൃതബുദ്ധികൾക്കെല്ലാം സ്വീകാര്യവും മനുഷ്യരെ ഉത്തമമായ ആദർശത്തിലേക്ക് നയിക്കുന്നതും ആയിരിക്കണം.

എന്നാൽ ഇന്ന് ആഗോളതലത്തിൽത്തന്നെ മതങ്ങളുടെ പേരിൽ ഏറ്റുമുട്ടലുകൾ പെരുകുകയാണ്. അതു മതങ്ങളുടെ കുറ്റമല്ല. മതിയായ മതബോധം ഇല്ലാത്തവർ അനുയായികളായി പെരുകുന്നതുകൊണ്ടാണ്. മതബോധം കൈവന്നവർക്ക് ഏതെങ്കിലും മതത്തെ പഠിച്ചറിഞ്ഞ് അതു വിനിമയം ചെയ്യുന്നവരാണ് യഥാർത്ഥ മതാനുയായികൾ.

ഗുരുദേവന്റെ മതസമന്വയ ദർശനത്തിന്റെ പ്രകാശം പരത്തുന്ന പുണ്യാവസരമാണ് ഗുരുദേവജയന്തിയാഘോഷങ്ങളുടേത്. ഈ ആഘോഷങ്ങളുടെ ഭാഗമായി ഗുരുദേവന്റെ തിരുപ്പിറവിസ്ഥാനമായ ചെമ്പഴന്തി ഗുരുകുലത്തിൽ നിന്നും പ്രസിദ്ധീകരിക്കുന്ന സുവനീറിന് എല്ലാ ഭാവുകങ്ങളും ആശംസിക്കുന്നു.

ഗുരുദേവനാമത്തിൽ

(signature)

**സ്വാമി പ്രകാശാനന്ദ**
പ്രസിഡന്റ്
ശ്രീനാരായണധർമ്മസംഘം ട്രസ്റ്റ്

30-7-2010

**R.S. GAVAI**



KERALA RAJ BHAVAN
THIRUVANANTHAPURAM
PIN : 695 099

16 August 2010

**MESSAGE**

I am glad to know that the 156th birth anniversary of Sree Narayana Guru will be celebrated on 25 August 2010 at Chempazhanthy Gurukulam and a Souvenir brought out on this auspicious occasion.

The illustrious Guru's inspiring words, 'You are the Truth, Knowledge, Happiness,' exemplify his lofty teachings which are more relevant today than ever before.

I wish the celebrations as well as the commemorative publication all success.

**[R.S. Gavai]**

**വി. എസ്. അച്യുതാനന്ദൻ**
**മുഖ്യമന്ത്രി**
**കേരളം**

ഫോൺ { ഓഫീസ് 2333812
2333682
ഫാക്സ് : 0471-2333489



08.08.2010.

## ആശംസ

ശ്രീനാരായണ ഗുരുവിന്റെ 156-ാമത് ജയന്തി ആഘോഷങ്ങളുടെ ഭാഗമായി ചെമ്പഴന്തി ഗുരുകുലം സ്മരണിക പ്രസിദ്ധീകരിക്കുന്നുവെന്നറിയുന്നതിൽ സന്തോഷം.

ശ്രീനാരായണ ദർശനങ്ങൾക്ക് ഏറെ പ്രസക്തി യുള്ള സന്ദർഭമാണിത്. ജാതി-മത വിദ്വേഷങ്ങൾക്കെ തിരെ ജാഗരൂകരാകേണ്ട ഈ വേളയിൽ ഗുരു മുന്നോ ട്ടുവെച്ച ആശയങ്ങളുടെ പ്രചാരണം ഏറെ പ്രാധാ ന്യമർഹിക്കുന്നതാണ്. ഗുരുദേവ ദർശനങ്ങളും സമകാലിക പ്രശ്നങ്ങളും വിലയിരുത്തുന്ന മികച്ച ഒരു പ്രസിദ്ധീകരണമാകട്ടെ ഇതെന്ന് ആശംസിക്കുന്നു.

ഗുരുദേവനാമത്തിൽ

വി.എസ്. അച്യുതാനന്ദൻ

സെക്രട്ടറി
ശ്രീനാരായണ ഗുരുകുലം

സെക്രട്ടേറിയറ്റ്, തിരുവനന്തപുരം-695 001



D. O. No. 3873 RM/2010

सत्यमेव जयते

रक्षा मंत्री
भारत
**MINISTER OF DEFENCE**
**INDIA**

02 Aug, 2010

## MESSAGE

I am extremely happy to know that the Sree Narayana Gurukulam, Chempazhanthi has decided to celebrate the 156th birth anniversary of Gurudevan on the 25 August 2010. It is heartening to note that a Souvenir is being published to commemorate this joyous occasion.

I take this opportunity to congratulate you and all your colleagues for celebrating the birth anniversary of Gurudevan. I hope that this occasion will be utilized to propagate the lofty principles of Gurudevan.

I wish the 156th Sree Narayana Gurudeva Jayanthi celebrations and the publication of the Souvenir all success

(A.K.Antony)

Swami Aroopananda
Secretary, Sree Narayana Gurukulam
Chempazhanthi PO, Thiruvananthapuram
Kerala - 695 587

Office : 104, South Block, New Delhi-110011, Ph. : 23012286, 23019030 Fax : 23015403
Resi. : 9, Krishna Menon Marg, New Delhi - 110011, Ph. : 23013611, Fax : 23013612

प्रो: के. वी. थॉमस
PROF. K. V. THOMAS
പ്രൊഫ. കെ.വി.തോമസ്



कृषि, उपभोक्ता मामले,
खाद्य और सार्वजनिक वितरण
राज्य मंत्री
भारत सरकार
नई दिल्ली - 110 001
MINISTER OF STATE FOR
AGRICULTURE, CONSUMER AFFAIRS,
FOOD & PUBLIC DISTRIBUTION
GOVERNMENT OF INDIA
*NEW DELHI-110 001*

31 JUL 2010

## MESSAGE

I am pleased to know that the Sree Narayana Gurukulam is celebrating the 156th birth anniversary of Sree Narayana Guru on 25th August, 2010 at Chempazhanthi and that a souvenir is being published on the occasion.

Sree Narayana Guru's vision is one of happiness for all mankind, irrespective of caste, creed, or religion. This is best exemplified by his great words, "You are the Truth, Knowledge, and Happiness" in which he unifies all of life under a single umbrella. Guru's ideas of peace and goodwill are surely more than sufficient to curb the evil forces that threaten our world these days.

I convey my heartiest greetings, compliments and best wishes for the successful conduct of the birthday celebrations and publication of the Souvenir.

(Prof. K.V. Thomas)

Office : Room No. 179, Krishi Bhawan, New Delhi-110 001. ☎ 011-23070637, 23070642, Fax : 011-23386098.
Res. : 17, Balwant Rai Mehta Lane, New Delhi-110 001. ☎ 011-23070884, 011-23070885 (Tele Fax).
Constituency Office : 20/91 'Kuruppassery', Prof. K.V. Thomas Road, Thoppumpady, Cochin, Kerala-682 005.
☎ 0484-2232530, 2231999, 2235400, Fax : 0484-2235541, E-mail : mos-agri@nic.in



**ഉമ്മൻ ചാണ്ടി**
പ്രതിപക്ഷ നേതാവ്
കേരളം

06.08.2010

സന്ദേശം

ശ്രീനാരായണ ജയന്തി ദിനത്തിൽ ചെമ്പഴന്തി ഗുരുകുലത്തിൽ ഒരു മഹാസമ്മേളനം സംഘടിപ്പിച്ചിരിക്കുന്നു എന്നറിയുന്നതിൽ സന്തോഷിക്കുന്നു.

നേരും നന്മയും മാത്രം പഠിപ്പിച്ച ഗുരുവിന്റെ ദർശനങ്ങൾക്കും സന്ദേശങ്ങൾക്കും ആഗോളതലത്തിൽ പ്രസക്തിയേറിയിരിക്കുന്ന ഈ കാലഘട്ടത്തിൽ അതിന് കൂടുതൽ പ്രചാരം കൊടുക്കുവാനും അത് പ്രവർത്തിപഥത്തിൽ കൊണ്ടുവരുവാൻ പ്രചോദനം നൽകുന്നതിനും ഈ സമ്മേളനത്തിന് സാധിക്കും എന്ന് പ്രതീക്ഷിക്കുന്നു.

സമ്മേളനത്തോടനുബന്ധിച്ച് പ്രസിദ്ധീകരിക്കുന്ന സുവനീർ ഒരു വിജയമായി തീരട്ടെ എന്നാശംസിക്കുന്നു.

**ഉമ്മൻ ചാണ്ടി**

**അരുപാനന്ദ സ്വാമി**
സെക്രട്ടറി
ശ്രീനാരായണഗുരുകുലം
ചെമ്പഴന്തി പി.ഒ.
തിരുവനന്തപുരം-695 587

ഓഫീസ് : കന്റോൺമെന്റ് ഹൗസ്, വികാസ് ഭവൻ പി. ഒ., തിരുവനന്തപുരം-695 033
ഫോൺ : (0471) 2318330 & 2315625; ഫാക്സ് : (0471) 2315625;
വസതി : (0471) 2342602 & (0481) 2351135

എൻ. കെ. പ്രേമചന്ദ്രൻ
ജലവിഭവ വകുപ്പുമന്ത്രി

ഫോൺ ഓഫീസ് : 0471-2333526
0471-2327495
ഫാക്സ് : 0471-2327495
വസതി : 0471-2318601
0471-2317651
E-mail : minister-irrigation@kerala.gov.in




തിരുവനന്തപുരം 3.08.2010

തീയതി.................

## സന്ദേശം

യുഗപ്രഭാവനായ ശ്രീനാരായണ ഗുരുദേവന്റെ 156-ാം ജയന്തിദിനം ചെമ്പഴന്തി ഗുരുകുലത്തിൽ വച്ച് സമുചിതമായി ആഘോഷിക്കുകയാണല്ലോ, ജാതി-മത-ഭാഷാവിദ്വേഷങ്ങളും, ഭീകര പ്രവർത്തനങ്ങളും ആഗോള തലത്തിൽ വർദ്ധിച്ചുവരുന്ന ഈ കാലഘട്ടത്തിൽ ശ്രീനാരായണ ദർശനങ്ങളുടെ പ്രസക്തി ഏറുകയാണ്. ശ്രീ നാരായണ ദർശനങ്ങളുടെ കാലിക പ്രാധ്യാനം കൂടുതൽ കൂടുതൽ ജനങ്ങളിലെത്തിക്കുവാൻ ഈ ആഘോഷ ചടങ്ങുകൾക്കും ഇതോടനുബന്ധിച്ചു പ്രസിദ്ധീകരിക്കുന്ന സുവനീറിനും കഴിയും എന്നു ഞാൻ വിശ്വസിക്കുന്നു.

156-ാം ജയന്തിആഘോഷങ്ങൾക്കും ഒപ്പം പ്രസിദ്ധീകരിക്കുന്ന സുവനീറിനും എല്ലാ വിജയവും ആശംസിച്ചു കൊള്ളുന്നു.

ഗുരുദേവനാമത്തിൽ

**എൻ. കെ. പ്രേമചന്ദ്രൻ**

അരൂപാനന്ദസ്വാമി
സെക്രട്ടറി
ശ്രീനാരായണഗുരുകുലം
ശ്രീനാരായണ ധർമ്മസംഘം ട്രസ്റ്റ് ശാഖ
ചെമ്പഴന്തി. പി.ഒ.,
തിരുവനന്തപുരം 695 587

# ദൈവദശകം

ദൈവമേ! കാത്തുകൊൾകങ്ങു കൈവിടാതിങ്ങു ഞങ്ങളെ;
നാവികൻ നീ ഭവാബ്ധിക്കൊരാവിവൻതോണി നിൻപദം.

ഒന്നൊന്നായെണ്ണിയെണ്ണിത്തൊട്ടെണ്ണും പൊരുളൊടുങ്ങിയാൽ
നിന്നിടും ദൃക്കുപോലുള്ളം നിന്നിലസ്പന്ദമാകണം.

അന്നവസ്ത്രാദി മുട്ടാതെ തന്നു രക്ഷിച്ചു ഞങ്ങളെ
ധന്യരാക്കുന്ന നീയൊന്നുതന്നെ ഞങ്ങൾക്കു തമ്പുരാൻ.

ആഴിയും തിരയും കാറ്റും ആഴവും പോലെ ഞങ്ങളും
മായയും നിൻമഹിമയും നീയുമെന്നുള്ളിലാകണം.

നീയല്ലോ സൃഷ്ടിയും സ്രഷ്ടാവായതും സൃഷ്ടിജാലവും
നീയല്ലോ ദൈവമേ, സൃഷ്ടിക്കുള്ള സാമഗ്രിയായതും.

നീയല്ലോ മായയും മായാവിയും മായാവിനോദനും
നീയല്ലോ മായയേ നീക്കി സായുജ്യം നൽകുമാര്യനും.

നീ സത്യം ജ്ഞാനമാനന്ദം നീ തന്നെ വർത്തമാനവും
ഭൂതവും ഭാവിയും വേറല്ലോതും മൊഴിയുമോർക്കിൽ നീ.

അകവും പുറവും തിങ്ങും മഹിമാവാർന്ന നിൻപദം
പുകഴ്ത്തുന്നു ഞങ്ങളങ്ങു ഭഗവാനേ, ജയിക്കുക.

ജയിക്കുക മഹാദേവ, ദീനാവനപരായണ,
ജയിക്കുക ചിദാനന്ദ ദയാസിന്ധോ, ജയിക്കുക.

ആഴമേറും നിൻമഹസ്സാമാഴിയിൽ ഞങ്ങളാകവേ
ആഴണം വാഴണം നിത്യം വാഴണം വാഴണം സുഖം.

- ശ്രീനാരായണഗുരു

# ഗുരുസ്തവം

നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ,
നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ,

ആരായുകിലന്ധത്വമൊഴിച്ചാദിമഹസ്സിൻ
നേരാംവഴികാട്ടും ഗുരുവല്ലോ പരദൈവം
ആരാധ്യനതോർത്തീടുകിൽ ഞങ്ങൾക്കവിടുന്നാം
നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ!

അൻപാർന്നവരുണ്ടോ പരവിജ്ഞാനികളുണ്ടോ
വമ്പാകെ വെടിഞ്ഞുള്ളവരുണ്ടോയിതുപോലെ
മുൻപായി നിനച്ചോക്കെയിലും ഞങ്ങൾ ഭജിപ്പൂ
നിൻ പാവനപാദം ഗുരുനാരായണമൂർത്തേ.

അന്യർക്കു ഗുണം ചെയ്‌വതിനായുസ്സുവപുസ്സും
ധന്യത്വമൊടങ്ങാത്മതപസ്സും ബലിചെയ്‌വൂ;
സന്യാസികളില്ലിങ്ങനെയില്ലില്ലമിയന്നോർ
വന്യാശ്രമമേലുന്നവരും ശ്രീഗുരുമൂർത്തേ.

വാദങ്ങൾ ചെവിക്കൊണ്ടു, മതഷോരുകൾ കണ്ടും
മോദസ്ഥിതനായങ്ങു വസിപ്പൂ മലപോലെ
വേദാഗമസാരങ്ങളറിഞ്ഞങ്ങൊരുവൻ താൻ
ഭേദാദികൾ കൈവിട്ടു ജയിപ്പൂ ഗുരുമൂർത്തേ.

മോഹാകുലരാം ഞങ്ങളെയങ്ങേടെയടിപ്പൂ
സനേഹാത്മകമാം പാശമതിൽ കെട്ടിയിഴപ്പൂ;
ആഹാ! ബഹുലക്ഷംജനമങ്ങേത്തിരുനാമ-
വ്യാഹാരബലത്താൽ വിജയിപ്പൂ ഗുരുമൂർത്തേ.

അങ്ങേത്തിരുവുള്ളൂറിയൊരൻപിൻ വിനിയോഗം
ഞങ്ങൾക്കു ശുഭം ചേർത്തിടുമീഞങ്ങടെ യോഗം
എങ്ങും ജനചിത്തങ്ങളിണക്കി പ്രസരിപ്പൂ
മങ്ങാതെ ചിരം നിൻപുകൾപോൽ ശ്രീഗുരുമൂർത്തേ.

നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ,
നാരായണമൂർത്തേ, ഗുരുനാരായണമൂർത്തേ,

**- മഹാകവി കുമാരനാശാൻ**

# ഉള്ളടക്കം

# ചെമ്പഴന്തി ശ്രീനാരായണ ഗുരുകുലം വികസനത്തിന്റെ പാതയിൽ

**സ്വാമി അരൂപാനന്ദ** (സെക്രട്ടറി, ചെമ്പഴന്തി ഗുരുകുലം)

**ശ്രീ**നാരായണ ഗുരുദേവന്റെ ജന്മംകൊണ്ടു പവിത്രമായ ചെമ്പഴന്തിഗുരുകുലം വികസനത്തിന്റെ പാതയിലാണ് എന്ന് പറയുന്നതിൽ സന്തോഷമുണ്ട്. കഴിഞ്ഞ ശിവഗിരിതീർത്ഥാടനത്തിന്റെ ഭാഗമായി ചെമ്പഴന്തി ഗുരുകുലത്തിൽ നടന്ന വിജ്ഞാനദാനയജ്ഞം ഉദ്ഘാടനം ചെയ്തത് ഗുരുദേവകൃതികൾക്ക് സമ്പൂർണ്ണവ്യാഖ്യാനം തയ്യാറാക്കിയ പ്രൊ.ജി. ബാലകൃഷ്ണൻ നായർ ആയിരുന്നു. തുടർന്നു രണ്ടു ദിവസങ്ങളിലായി നടന്ന പ്രഭാഷണങ്ങൾ ഏവരുടേയും പ്രശംസ പിടിച്ചു പറ്റുകയുണ്ടായി. ഗുരുകുലത്തിൽ പുതുതായി ആരംഭിച്ച "ചെമ്പഴന്തി ശ്രീനാരായണ കൺവെൻഷൻ" വമ്പിച്ച വിജയമായിരുന്നു. മൂന്നു ദിവസങ്ങളിലായി (ഏപ്രിൽ 30, 31, മെയ് 1) നടന്ന ഈ കൺവെൻഷൻ ഗുരുദേവദർശനങ്ങളുടെ ആധികാരിക പഠനത്തിനും വിലയിരുത്തലിനും അവസരമുണ്ടാക്കി എന്നത് എടുത്തു പറയേണ്ടിയിരിക്കുന്നു. എല്ലാവർഷവും ഈ ദിവസങ്ങളിൽ ഇത്തരത്തിലുള്ള ഗൗരവപൂർവ്വമായ പഠന പരിപാടി കൺവെൻഷൻ നടത്തുന്നതിന് ഏർപ്പാടുകൾ ചെയ്യേണ്ടതുണ്ട്. കൺവെൻഷനിൽ ചർച്ച ചെയ്യപ്പെടുന്ന പ്രബന്ധങ്ങൾ സമാഹരിച്ചു പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുന്നതിനും ഉദ്ദേശിക്കുന്നു. നിത്യേന ഗുരുകുലത്തിൽ വന്ന് ചേരുന്ന ഭക്തജനങ്ങൾക്ക് പ്രാഥമിക ആവശ്യങ്ങൾ നിർവ്വഹിക്കുന്നതിനുള്ള സൗകര്യങ്ങൾ പോലും ഇല്ലാത്ത സാഹചര്യമായിരുന്നു. എന്നാൽ ഇപ്പോൾ സ്ത്രീകൾക്കും പുരുഷന്മാർക്കും പ്രത്യേകം പ്രത്യേകം ബാത്ത് റൂമുകൾ ഏർപ്പെടുത്തിയിട്ടുണ്ട്. ഇതിനായി ഇരുപത്തിയഞ്ചുലക്ഷത്തിലധികം രൂപ ചെലവാക്കേണ്ടിവന്നു. ഗുരുപൂജാഹാളിന്റേയും സദ്യാലയത്തിന്റേയും അറ്റകുറ്റപ്പണികൾ പൂർത്തിയായി വരുന്നു. സദ്യാലയത്തിന്റെ തറ ടൈൽസ് ഇടുന്നതിന് ഉദ്ദേശിക്കുന്നു. ഗുരുപൂജാഹാളിന്റെ മുന്നിലായി തീർത്ഥാടകർക്ക് വിശ്രമിക്കുന്നതിനായി പണികഴിപ്പിച്ച ഷെഡ് വളരെ പ്രയോജനം ചെയ്യുന്നു. ഇതിന് രണ്ടു ലക്ഷം രൂപാ ചെലവായിക്കഴിഞ്ഞു. ഇതിന്റെ തറ ടൈൽസ് ഇടാനുണ്ട്. മണയ്ക്കൽ ക്ഷേത്രത്തിൽ ഭക്തജനങ്ങൾക്ക് സൗകര്യപ്രദമായി നിന്നു പ്രാർത്ഥിക്കുന്നതിന് ഉപകരിക്കത്തക്കരീതിയിൽ സ്റ്റെയ്ൻലസ് സ്റ്റീൽ കൊണ്ടുള്ള കൈവരി സ്ഥാപിച്ചത് ഒരു ഭക്തന്റെ സംഭാവനയാണ്. ശാരദാക്ഷേത്രത്തിന് മുന്നിലും ഓഫീസിനു മുന്നിലും ഓരോ ഷെഡു ഒരു ഭക്തൻ സംഭാവനയായി ചെയ്തു തരികയുണ്ടായി.

ആശ്രമത്തിൽ ഇപ്പോൾ അന്തേവാസികൾ ആയി ആറാം ക്ലാസ് മുതൽ പ്ലസ് ടു വരെ പഠിക്കുന്ന ഇരുപതോളം കുട്ടികൾ ഉണ്ട്. ജീവിതത്തിന്റെ വിവിധ സാഹചര്യങ്ങളിലുള്ള കുടുംബാന്തരീക്ഷത്തിൽപ്പെട്ട ഈ കുട്ടികൾ ഗുരുദേവകൃതികളും പ്രാർത്ഥനകളും പഠിക്കുകയും അടുക്കുംചിട്ടയുമുള്ള ജീവിതം നയിക്കുകയും ചെയ്യുന്നു. അതോടൊപ്പം സ്ക്കൂൾ പഠനവും നടത്തുന്നു. കുട്ടികളെ ആശ്രമോചിതമായ അന്തരീക്ഷത്തിൽ സംസ്ക്കാരസമ്പന്നരായി വളർത്താൻ സാധിക്കുന്നത് സന്മനസുള്ള

ഏതാനും ഗുരുദേവഭക്തരുടെ സഹായംകൊണ്ടാണ്. ഇക്കാര്യത്തിൽ ബഹുമാന്യരായ എല്ലാവരുടേയും സഹായസഹകരണങ്ങൾ ഉണ്ടാകണമെന്നഭ്യർത്ഥിക്കുന്നു.

ഗുരുകുലത്തിന്റെ വകയായിട്ടുള്ള ഭൂമിയിൽ കാടു നീക്കം ചെയ്തു കൃഷി ചെയ്തുവരുന്നു. അതിൽ നിന്നും കുറച്ചു പച്ചക്കറികളും പഴങ്ങളും കിട്ടുന്നുണ്ട് എന്നത് സന്തോഷകരമാണ്. ഗുരുദേവ ദർശനങ്ങളുടെ പഠനത്തിന് പ്രധാന്യം നൽകികൊണ്ടുള്ള അദ്ധ്യാത്മിക പരിപാടികളും ഗുരുകുലത്തിൽ നടക്കുന്നുണ്ട്.

155-ാമത് ഗുരുദേവജയന്തിയുടെ ഭാഗമായി ചെമ്പഴന്തി ഗുരുകുലത്തിൽ നിന്നും പ്രസിദ്ധീകരിച്ച സുവനീർ ഒരു ചരിത്രസംഭവമാണ്. ഗുരുകുലത്തിൽ നിന്നും ആദ്യമായാണ് ഇത്തരത്തിലൊരു പ്രസിദ്ധീകരണം പ്രകാശിതമാകുന്നത്. ശ്രീനാരായണഗുരുവിനെക്കുറിച്ചും ചെമ്പഴന്തി മണയ്ക്കൽക്ഷേത്രത്തെക്കുറിച്ചും വയൽവാരം വീടിനെക്കുറിച്ചും അറിയേണ്ടകാര്യങ്ങൾ എല്ലാം ഈ സ്മരണികയിൽ ഉൾപ്പെടുത്താൻ ശ്രമിച്ചിട്ടുണ്ട്. ഗുരുദേവ ഭക്തരിൽ നിന്നും വളരെ നല്ല പ്രതികരണമാണ് ഉണ്ടായിട്ടുള്ളത്. ചെമ്പഴന്തിഗുരുകുലത്തിൽ നിന്നും പ്രസിദ്ധീകരിച്ച ബഹുവർണ്ണകലണ്ടർ ഏവരുടേയും പ്രശംസ പിടിച്ചുപറ്റുകയുണ്ടായി. സ്മരണികയുടേയും കലണ്ടറിന്റേയും പ്രസിദ്ധീകരണത്തിലൂടെ പരസ്യങ്ങൾ വഴി ആശ്രമത്തിന് ഒരു വരുമാനം ഉണ്ടാക്കാൻ സാധിച്ചു എന്നതും പ്രത്യേകം പ്രസ്താവ്യമാണ്.

156 -ാമത് ഗുരുദേവ ജയന്തിയാഘോഷത്തിന്റെ ഭാഗമായി ഇത്തരത്തിലൊരു സ്മരണിക പ്രസിദ്ധീകരിക്കാൻ കഴിഞ്ഞതിൽ സന്തോഷമുണ്ട്.

ഈ സുവനീറിലേയ്ക്ക് ലേഖനങ്ങൾ കവിതകൾ പരസ്യങ്ങൾ മുതലായവ നൽകി സഹകരിച്ച എല്ലാവർക്കും ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തുന്നു. ഇതിന്റെ അച്ചടി മനോഹരമായി നിർവ്വഹിച്ചു തന്ന ശാന്തിഗിരി മുദ്രണാലയത്തിനും നന്ദി പറയുന്നു. ഈ സംരംഭവുമായി സഹകരിച്ച എല്ലാവർക്കും ഗുരുദേവാനുഗ്രഹം ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

അധഃകൃതവർഗ്ഗക്കാർ എന്നൊരു പ്രത്യേകവർഗ്ഗമില്ല.
ശുദ്ധിയുള്ളവർ, ശുദ്ധിയില്ലാത്തവർ, വിദ്യയുള്ളവർ, വിദ്യയില്ലാത്തവർ,
പണമുള്ളവർ, പണമില്ലാത്തവർ എന്നീ വക വ്യത്യാസങ്ങളെയുള്ളൂ.

# ഞാനാര്

**കെ. വാമൻ**

**ആ**രാണീ ഞാൻ? ഞാനുണ്ടോ?
ഞാനില്ലെന്നുജ്ഞാനികളോതുമ്പോൾ
ഞാനല്ലാതൊന്നുമില്ലെന്നജ്ഞാനികൾ
ഘോഷിക്കുന്നു.
ഞാനുണ്ടെങ്കിൽ ഞാനാരെന്നറിയാൻ
ഞാനറിവിന്റെ അറതുറന്നപ്പോൾ
അറിവിന്റെ ഉറവയിൽനിന്നും
ഊറിവന്നോരറിവു ഞാനറിയിക്കാം
മരണത്തിനു മരണമുണ്ടോ?
മരണമുണ്ടെങ്കിലെന്നാണു മരണം?
ജനനത്തിനു ജനനമുണ്ടോ
ഉണ്ടെങ്കിലെന്നാണു ജനനം?
സത്യത്തിന്റെ സത്യവും
ദുഃഖത്തിന്റെ ദുഃഖവും
മോദത്തിന്റെ മോദവും
തമസിന്റെ തമസും
വെളിച്ചത്തിൻ വെളിച്ചവും
ഉള്ളിന്റെ ഉള്ളും
സ്നേഹത്തിൻ സ്നേഹവും
വെറുപ്പിന്റെ വെറുപ്പും
മറവിതൻ മറവിയും
വിശപ്പിന്റെ വിശപ്പും
ഉൺമ തന്നുൺമയും
കനിവിന്റെ കനിവും
കോപത്തിന്റെ കോപവും
പകയുടെ പകയും
ശാന്തിതൻ ശാന്തിയും
ഹിംസതൻ ഹിംസയും
അന്ത്യത്തിന്നന്ത്യവും
തുഷ്ടിയുടെ തുഷ്ടിയും
പുഷ്ടിയുടെ പുഷ്ടിയും

അരൂപത്തിന്റെ സ്വരൂപവും
അനന്തമായോരാഴിത
ന്നന്ത്യത്തിൽ നീന്തി
ത്തുടിക്കുന്നോരാനന്ദവും
കണ്ടെത്തിയതോർക്കുന്നേരം
ഞാനലിഞ്ഞലിഞ്ഞില്ലാതാ
വുന്നതറിയുന്നു ഞാൻ
ഞാനാരെന്നറിയാൻ ഞാൻ
ജ്ഞാനിയെക്കാണാൻ ചെന്നപ്പോൾ
ഞാനുള്ളപ്പോൾ വരേണ്ടതില്ല
ഞാൻ പോയിട്ടു വന്നാൽ മതി'
യെന്നുപദേശിച്ചു മുനീന്ദ്രൻ
ഞാനുണ്ടെന്നോർക്കുമ്പോഴാണ്
ഞാനുള്ളതെന്നു കണ്ടെത്തിയ
ദാർശനികനാം 'ഡേക്കാർദ്ദയെ'
സ്മരിക്കുന്നു ഞാനാദരവോടെ
'ഞാനാരെന്ന' ഗ്രന്ഥത്തെ ചിതലരിച്ചപ്പോൾ
ഞാനാരെന്നു ഞാനറിഞ്ഞു
ഞാനുമീക്കാണ്ടതെല്ലാം ചിതലി
ന്നിരയായിത്തീരുമെന്നതാണു
നിതാന്തസത്തായ സത്യം
നൂറിൽ നാലു കുറഞ്ഞാലുമെട്ടിന്റെ
ബലത്തിലീച്ചയെ തിന്നുന്നോരെട്ടു
കാലിയായില്ലത്തിൽ വിലസുന്നു
ണ്ടില്ലത്തിലില്ലാത്ത ഞാൻ
ഇല്ലത്തിലില്ലാത്ത ഞാൻ
ഇല്ലത്തിലുണ്ടെന്ന തോന്ന
ലാണീ വിഭ്രാന്തിക്കാധാരം
ഞാനില്ലെന്നു ഞാനറിയുമ്പോഴാണു
ഞാനാരെന്നു ഞാനറിയുന്നതെ
ന്നറിയിക്കുന്നു ഞാനാദരം

# ഗുരു തന്ന വെളിച്ചം

## നെടുംകുന്നം ഗോപാലകൃഷ്ണൻ

**ആ**ധുനിക കേരളത്തിലെ പുതിയ തലമുറയ്ക്ക് ഊഹിക്കാൻപോലും കഴിയാത്ത രീതിയിൽ പ്രാകൃതവും നിന്ദ്യവുമായ ആചാരാനുഷ്ഠാനങ്ങളാലും അടിച്ചേൽപ്പിക്കപ്പെട്ട നീതിനിഷേധങ്ങളാലും നിന്ദിതരും പീഡിതരുമായി കഴിയാൻ വിധിക്കപ്പെട്ട ഒരു സമൂഹം ഇവിടെ ഉണ്ടായിരുന്നു. അയിത്തത്തിന്റെ പേരിൽ അനുഭവിക്കേണ്ടിവന്ന ആത്മനൊമ്പരം - അഞ്ചലാഫീസിൽ (ഇന്നത്തെ പോസ്റ്റ് ഓഫീസ്) പോകേണ്ടിവരുന്ന ഒരു അയിത്തജാതിക്കാരന്റെ അവസ്ഥ - സി. കേശവൻ വിവരിക്കുന്നത് നോക്കുക:-

"ഏഴ ജാതികളായ ഈഴവർക്കും മറ്റും ഈ അഞ്ചലാപ്പീസിൽ കടന്നുചെല്ലാൻ പാടില്ലായിരുന്നു. ദൂരെ ചെന്നുനിന്ന് കുറേനേരം കൂകിവിളിച്ചാൽ 'എന്താ' എന്ന് വെളിയിൽവന്ന് ഗംഭീരമായി അന്വേഷിക്കാൻ മാസ്റ്ററോ പ്യൂണോ ഒന്നുകനിയും. എളുപ്പം കനിയണമെങ്കിൽ തമ്പുരാൻവിളികൂടി വേണം. കാശുവച്ചിട്ട് മാറിനിൽക്കാൻ പറയും. കാർഡിന് നാലുകാശും കവറിന് എട്ടുകാശുമാണ്. ഇലപ്പുറത്ത് കാശ് വച്ചിട്ട് മാറിനിൽക്കണം. നെയ്ത്തുകാരന്റെ നിഡാലുപോലെ അങ്ങോട്ടുമിങ്ങോട്ടും ഓടിക്കളി."

മാറ് മറയ്ക്കാനും മുട്ടിന് താഴെ മറയുന്ന രീതിയിൽ മുണ്ടുടുക്കാനും അനുവാദമില്ലാതിരുന്ന ഒരു സമൂഹം ഇന്നലെകളിൽ ഇവിടെ ഉണ്ടായിരുന്നു. വിദേശമിഷണറിമാരുടെ സഹായത്തോടെ യാഥാസ്ഥിതിക സവർണ്ണ വിഭാഗത്തിനെതിരെ നടന്ന കലാപം - ചാന്നാർ ലഹള - തിരുവിതാംകൂർ ചരിത്രത്തിലെ ഒരു കറുത്ത അദ്ധ്യായമാണ്. അതുപോലെ തന്നെ അയിത്തജാതിക്കാരൻ ഹിന്ദുമതം വിട്ട് ക്രിസ്ത്യാനിയോ മുസൽമാനോ ആയിക്കഴിഞ്ഞാൽ അയിത്തമില്ലാതായി. വിദ്യ അഭ്യസിക്കുന്നതിനും ഉദ്യോഗനിയമനങ്ങൾ ലഭിക്കുന്നതിനും എളുപ്പമായി.

"എത്രയോദൂരം വഴിതെറ്റി നിൽക്കേണ്ടോ-
രേഴച്ചെറുമൻ പോയ് തൊപ്പിയിട്ടാൽ
ചിത്രമവനെത്തിച്ചാരത്തിരുന്നിടാം
ചെറ്റും പേടിക്കേണ്ടാ നമ്പൂരാരെ"

മഹാകവി കുമാരനാശാന്റെ ഈ നിരീക്ഷണം കാര്യങ്ങളുടെ നിജസ്ഥിതിയും അന്നത്തെ ആചാരങ്ങളുടെ പൊള്ളത്തരവും ഒരുപോലെ വെളിവാക്കുന്നതാണ്.

കുത്തഴിഞ്ഞ ലൈംഗികജീവിതവും ശിഥിലമായ കുടുംബബന്ധങ്ങളും വരേണ്യവർഗത്തിന്റെ വരുതിയില്ലാത്ത ഭോഗലാലസതയും സാമൂഹ്യജീവിതത്തിലെ അകത്തളങ്ങളിൽ അരുതായ്മകളുടെ കൂത്തരങ്ങുകൾ ആടി. സഞ്ചാരസാഹിത്യത്തിന്റെ രസികതയും ചരിത്രാഖ്യാനത്തിന്റെ സത്യസന്ധതയും ഒത്തുചേർന്ന വിലപ്പെട്ട ഗ്രന്ഥമാണ് ശൈഖ് സൈനുദ്ദീൻ അറബി ഭാഷയിലെഴുതിയ 'തുഹ്ഫത്തുൽ മുജാഹിദീൻ'. അന്നത്തെ സാമൂഹ്യജീവിതത്തിന്റെ ഒരു പരിച്ഛേദം അദ്ദേഹം നമുക്ക് കാട്ടിത്തരുന്നു.

".... എന്നാൽ പൂണൂൽധാരികൾക്ക് നായർ സ്ത്രീകളുമായി ലൈംഗികബന്ധം പുലർത്തുന്നതിൽ യാതൊരു അനൗചിത്യവും ഇല്ല. അതുകൊണ്ട് ഭ്രഷ്ടും സംഭവിക്കുന്നില്ല. നായർ സ്ത്രീകൾ ഇതൊരു പുണ്യവും മാന്യതയുമായിട്ടാണ് കരുതുന്നത്. ഞാൻ മുമ്പു വിവരിച്ചപ്രകാരം പൂണൂൽധാരികളിൽ മൂത്ത

സഹോദരൻ മാത്രമേ വിവാഹം കഴിക്കുകയുള്ളൂ. മറ്റുള്ളവർ നായർഭവനങ്ങളിൽ ചെന്നു കൂടുകയാണ് പതിവ്. ഈ വിധത്തിലുള്ള അനേകം ദുരാചാരങ്ങൾ വിഡ്ഢിത്തവും അജ്ഞതയും കൊണ്ട് അവർ നിർബന്ധിതമാക്കിയിട്ടുണ്ട്. ഇത്തരം അനാചാരങ്ങൾകൊണ്ട് പൊറുതിമുട്ടിയും പരിശുദ്ധനായ പ്രവാചകന്റെ അനുഗ്രഹമുണ്ടായും അവർ ഇസ്ലാമിലേക്ക് ആകർഷിക്കപ്പെട്ടുവരുകയാണ്."

അധികാരി വർഗത്തിന്റെ പ്രത്യേകിച്ചും നാട്ടുരാജാക്കന്മാരുടെ അനുവാദവും അനുഗ്രഹാശിസുകളും ദൂഷിതമായ ഈ ജീവിതക്രമങ്ങൾക്കും നാട്ടുനടപ്പുകൾക്കും താങ്ങുംതണലുമേകി എന്ന യാഥാർത്ഥ്യം വിസ്മരിക്കാവുന്നതല്ല. ദേശാഭിമാനത്തിന്റെ വീരാപദാനങ്ങൾ നൽകി മാർത്താണ്ഡവർമ്മയെയും ധർമ്മരാജാവിനെയും വേലുത്തമ്പിയെയും മറ്റും പ്രകീർത്തിക്കുമ്പോൾ അവരുടെ കർമ്മമണ്ഡലങ്ങളിൽ മനുസ്മൃതിയുടെ ധർമ്മബോധമായിരുന്നു നടപ്പാക്കിയിരുന്നത് എന്നകാര്യം പലരും സൗകര്യപൂർവം വിസ്മരിക്കുന്നു. ദേശീയവാദികളും സ്വാതന്ത്ര്യ സമരത്തിലെ ധീരദേശാഭിമാനികളുമായി ഇവരെ വാഴ്ത്തുന്ന ചരിത്രകാരന്മാർ രാജകീയവിളംബരങ്ങളിലൂടെ അയിത്തജാതിക്കാരന് അല്പമെങ്കിലും ആശ്വാസം പകർന്ന ടിപ്പുസുൽത്താനെ വർഗ്ഗീയവാദിയായി മുദ്രകുത്തുകയും ചെയ്യുന്നു.

"മുറജപവും ബ്രാഹ്മണസദ്യയും ജാതിനിയമങ്ങളും നടത്തുന്നതിന് ഖജനാവിലെ പണം യഥേഷ്ടം ചെലവാക്കുകയും സ്വന്തം നിലനിൽപ്പിനുവേണ്ടി ബ്രിട്ടീഷുകാരോട് ചങ്ങാത്തംകൂടുകയും ഗത്യന്തരമില്ലാതെ വന്നപ്പോൾ എതിർക്കുകയും ചെയ്ത ഈ ഫ്യൂഡൽ പ്രഭുക്കന്മാർക്ക് ഭാരതത്തിന്റെ അഖണ്ഡതയെക്കുറിച്ച് യാതൊരു കാഴ്ചപ്പാടും ഇല്ലായിരുന്നു. അവർ യുദ്ധം ചെയ്തത് ഭാവിക്കുവേണ്ടിയല്ല, പഴമയ്ക്കു വേണ്ടിയായിരുന്നു" എന്ന ജോർജ് വുഡ്കോക്കിന്റെ അഭിപ്രായം: ("In fact these feudal noble men had no conception of an Indian nation, and they were fighting not for the future but for the past") അക്ഷരംപ്രതി ശരിയാണ്.

"ഇതിനെ എല്ലാറ്റിനെക്കാളും കഷ്ടതരമായിട്ടുള്ളത് മാസം അഞ്ചുരൂപയോ അതിനുമേലോ ശമ്പളമുള്ള ഒരു ഈഴവനെങ്കിലും തിരുവിതാംകൂർ സർവീസിൽ ഇല്ലാത്തതാകുന്നു. ബുദ്ധിമാന്മാരും വിദ്യാഭ്യാസം ചെയ്തിട്ടുള്ളവരും ആയ ആളുകൾ അവരിൽ ഇല്ലാഞ്ഞിട്ടല്ല. മലബാറിൽ ഇന്ത്യാക്കാർക്ക് പ്രവേശിക്കാവുന്ന സിവിൽ സർവീസിൽ ഏറ്റവും ഉയർന്ന ഉദ്യോഗങ്ങളിൽ ഇവരുടെ ജാതിക്കാരിൽ പലരും ഇരിക്കുന്നുണ്ട്." 1891 ജനുവരി ഒന്നിന് മഹാരാജാവിനു കൊടുത്ത മലയാളി മെമ്മോറിയലിലെ വാചകമാണിത്. ഇതിന് 1891 ഏപ്രിൽ 21ന് സർക്കാരിൽനിന്നു നൽകിയ ഇണ്ടാസിൽ ഇങ്ങനെ പറഞ്ഞു:- "ഹർജിയിൽ ആകർഷിച്ചു ചേർത്തിരിക്കുന്നവരായ തിയ്യൻമാരെക്കുറിച്ച് പറയുന്നതായാൽ അവരുടെ ഈ രാജ്യത്തെ സ്ഥിതി ഹർജിക്കാർക്ക് തന്നെ അറിയാവുന്നതാണ്. അവർ പൊതുവേ വിദ്യാഹീനരും സർക്കാർ ഉദ്യോഗത്തിന് അവരെ പ്രാപ്തരാക്കിത്തീർക്കുന്ന വിദ്യാഭ്യാസത്തിന് പോകുന്നതിനേക്കാൾ അവരുടെ സ്വന്തം തൊഴിലുകളായ കൃഷി, കയർപിരിപ്പ്, കള്ളെടുപ്പ് മുതലായവയെക്കൊണ്ട് തന്നെ തൃപ്തിപ്പെട്ടിരിക്കുന്നവരുമാകുന്നു. 387176 ജനങ്ങളുള്ള ഈ സമുദായത്തിൽ യൂണിവേഴ്സിറ്റി പരീക്ഷ ജയിച്ചിട്ടുള്ളവരായി രണ്ടുപേർ മാത്രമേ ഉള്ളൂ."

പ്രജാവത്സലരായ ധർമ്മരാജാക്കന്മാർ നീണാൽ വാണ തിരുവിതാംകൂറിൽ കഴിഞ്ഞ നൂറ്റാണ്ടിന്റെ ആദ്യപാദങ്ങളിലെ പ്രജാക്ഷേമം എത്തരത്തിലായിരുന്നു എന്നതിന്റെ സ്പന്ദിക്കുന്ന ഏടുകളാണ് 'തിരുവിതാംകോട്ടെ ഈഴവർ' എന്ന ഗ്രന്ഥത്തിൽ ഡോ. പല്പു വരച്ചുകാട്ടിയിരിക്കുന്നത്.

ഇത്തരത്തിൽ നിന്ദ്യവും നീചവും നീതിക്കു നിരക്കാത്തതുമായ ജീവിതസാഹചര്യങ്ങ

ളിൽപെട്ട് പൊറുതിമുട്ടിയ ഒരു ജനസമൂഹത്തിന്റെ, അതും അദ്ധ്വാനത്തിന്റെ വിയർപ്പൊഴുക്കി നാടിന്റെ സമ്പദ്ഘടനയ്ക്ക് നേട്ടമുണ്ടാക്കിയ ഒരു ജനസമൂഹത്തിന്റെ ഉയർച്ചയുടെയും വളർച്ചയുടെയും ത്യാഗപൂർണ്ണമായ കഥയാണ് ശ്രീനാരായണഗുരുവിനുശേഷമുള്ള കേരളത്തിന്റെ ചരിത്രം. ജീവിതത്തിന്റെ സമസ്തമേഖലകളിലും ജാഗരണത്തിന്റെ, വിമോചനത്തിന്റെ, പരിവർത്തനത്തിന്റെ പൊൻവെളിച്ചം പായിക്കുവാൻ ഗുരുവിന് കഴിഞ്ഞു. ചരിത്രം തിരുത്തിക്കുറിച്ച ക്ഷേത്രപ്രതിഷ്ഠകളിലൂടെ, നോവുമാത്മാക്കൾക്ക് ആശ്വാസം ഏകുന്ന മാനുഷികതയുടെ മുഖമുള്ള ദാർശനിക കൃതികളിലൂടെ, ആചാരാനുഷ്ഠാനങ്ങളുടെ കാലോചിതമായ പരിഷ്കരണങ്ങളിലൂടെ, വിദ്യാഭ്യാസ വ്യാവസായിക സംരംഭങ്ങളിലൂടെ, സംഘടിതശക്തി ആർജിച്ചുകൊണ്ടുള്ള അവകാശസമരങ്ങളിലൂടെ എല്ലാമെല്ലാം ആധുനിക കേരളത്തിന്റെ അലകും പിടിയും മെനഞ്ഞെടുക്കുന്നതിന് അദ്ദേഹത്തിന്റെ നേതൃത്വത്തിൽ നടന്ന നവോത്ഥാനപ്രവർത്തനങ്ങൾക്കു സാധിച്ചു. ഗുരുവിൽനിന്ന് ശക്തിയും ചൈതന്യവും പ്രചോദനവും ആർജിച്ചുകൊണ്ട് ഇവിടുത്തെ പിന്നോക്കജനവിഭാഗങ്ങളും മുന്നോക്ക ജനവിഭാഗങ്ങളും തനതായ സാംസ്കാരികധാരകളിലൂടെ മുന്നേറിയതിന്റെ പരിണതഫലമാണ് ഇന്നുകാണുന്ന ആദർശസുരഭിലവും സംസ്കാരസമ്പന്നവുമായ ആധുനികകേരളം.

ക്ഷേത്രമതിലിനു പുറത്തുനിന്നുപോലും ഈശ്വരനെ കൈകൂപ്പി ആരാധിക്കാൻ അനുവാദമില്ലാതിരുന്ന ഒരു ജനസമൂഹത്തിന് ശിവപ്രതിഷ്ഠയിലൂടെ ആരാധനാസ്വാതന്ത്ര്യം നേടിക്കൊടുക്കുന്നതോടൊപ്പം ആദ്ധ്യാത്മികതയുടെ പരിവേഷം അനുഭവവേദ്യമാക്കുക എന്നതായിരുന്നു ഗുരുവിന്റെ ലക്ഷ്യം. ഋഷിയായ ഗുരു തന്റെ അനുയായികളെ മതത്തിന്റെ അന്ധമായ അനുഷ്ഠാനക്രമങ്ങൾക്കുമപ്പുറം ഭക്തിമാർഗത്തിലൂടെ നയിച്ച് അവരെ ശക്തരാക്കി, സംസ്കാരചിത്തരാക്കി. ബ്രാഹ്മണ്യത്തിന്റെയും വൈദികത്വത്തിന്റെയും അലൗകിക പരിവേഷത്തിൽ പടുത്തുയർത്തിയിരുന്ന ദേവവിഗ്രഹങ്ങളുടെ സ്ഥാനത്ത്, നെയ്യാറിലെ ശങ്കരൻകുഴിയിൽ നിന്ന് മുങ്ങിയെടുത്ത ശിലാഖണ്ഡം ശിവലിംഗമാകാമെന്ന് കാണിച്ച ഗുരുദേവന് കളവംകോടത്തെ കണ്ണാടിയിലും കാരമുക്കിലെ കത്തിച്ചുവച്ച നിലവിളക്കിലും വിഗ്രഹമൊന്നുമില്ലാത്ത, ഈശ്വരനും മനുഷ്യനും ഭേദചിന്തയില്ലാതെ ഒന്നായി മാറുന്ന ജ്ഞാനദർശനത്തെ അവതരിപ്പിച്ച, അദ്വൈതാശ്രമത്തിലും എല്ലാം ഒരേ ലക്ഷ്യംതന്നെ ആയിരുന്നുവെന്ന് സാധാരണക്കാർക്കുപോലും മനസ്സിലാകുന്നതേയുള്ളൂ.

ഗുരു സ്ഥാപിച്ച ക്ഷേത്രങ്ങളെയും പ്രതിഷ്ഠകളെയും സൂക്ഷ്മമായി അപഗ്രഥിക്കുമ്പോൾ കൂടുതൽ മുന്നോട്ടുപോകുന്തോറും സാരള്യത്തിൽനിന്ന് സങ്കീർണ്ണതയിലേക്കുള്ള അയത്നപൂർണ്ണമായ ഒരു പ്രയാണം ദർശിക്കാൻ കഴിയും. മദ്ധ്യാഹ്നസൂര്യനെപ്പോലെ തേജോമയനായ ശ്രീനാരായണഗുരുവാണ് 1888 ലെ ശിവരാത്രിനാളിൽ അരുവിപ്പുറത്ത് ശിവപ്രതിഷ്ഠ നടത്തിയത്. അരുവിപ്പുറത്താരംഭിച്ച ക്ഷേത്രസ്ഥാപനം 1903 ആയപ്പോഴേക്കും പുതിയമാനങ്ങൾ കൈവരിച്ചുകഴിഞ്ഞിരുന്നു. 1908 ലെ ചിങ്ങത്തിൽ സ്വാമികളുടെ ജന്മദിനാഘോഷങ്ങളോടനുബന്ധിച്ചാണ് വർക്കലയിൽ ശാരദാമഠത്തിന്റെ ശിലാസ്ഥാപനകർമ്മം നിർവഹിച്ചത്. അന്നുതന്നെ പണിയും ആരംഭിച്ചു. 1912-ൽ എസ്.എൻ.ഡി.പി. യോഗത്തിന്റെ 9-ാം വാർഷികാഘോഷങ്ങളും ശാരദാമഠത്തിലെ ശാരദാപ്രതിഷ്ഠയും ഒരുമിച്ചുനടന്നു.

കേരളത്തിലെ സാമുദായികവും രാഷ്ട്രീയവുമായ അവകാശസമരങ്ങളുടെ ബാലപാഠങ്ങൾ തുടങ്ങുന്നത് ഡോ. പല്പുവിൽനിന്നും എസ്.എൻ.ഡി.പി. യോഗത്തിൽനിന്നുമാണ്. 1891 ജനുവരി ഒന്നിനു ശ്രീമൂലം തിരുനാളിനു സമർപ്പിച്ച 'മലയാളി മെമ്മോറിയൽ' ആയാലും 1896 സെപ്തംബർ മൂന്നിന് നൽകിയ 'ഈഴവ മെമ്മോറിയൽ' ആയാലും അതിന്റെയെല്ലാം

പിന്നിൽ ഡോ. പല്പു എന്ന അജയ്യനായ പോരാളിയുടെ അവകാശബോധമുണ്ടായിരുന്നു. അടിയുറച്ച ആത്മവിശ്വാസവും നിശ്ചയ ദാർഢ്യവുമുണ്ടായിരുന്നു.

തൊടാൻ പാടില്ലാത്തവരും തമ്മിൽ തൊട്ടുതിന്നാൻ പാടില്ലാത്തവരും ദൃഷ്ടിയിൽപെടുന്നതുപോലും ദോഷമുള്ളവരുമായി ഒട്ടനവധി ജാതികൾ. ഒരുമിച്ചിരുന്ന് പന്തിഭോജനവും തമ്മിൽ വിവാഹവും നിഷിദ്ധമായിരുന്ന ജാതിക്കുള്ളിലെ ഉപജാതികൾ അതിൽ കൂടുതൽ. ഇത്തരത്തിൽ ജീർണ്ണിച്ചുമലീമസമായിരുന്ന കേരളീയ സാമൂഹ്യജീവിതത്തിൽ അടിസ്ഥാനപരമായ ചലനങ്ങളുണ്ടാക്കിയ സംഭവമാണ് ശ്രീനാരായണധർമ്മപരിപാലന യോഗത്തിന്റെ സ്ഥാപനം (1903). ഈഴവരുടെ ലൗകികവും വൈദികവുമായ ഉന്നമനം ലക്ഷ്യമാക്കി രൂപംകൊണ്ട എസ്.എൻ.ഡി.പി. യോഗത്തിന്റെ ആരംഭത്തോടെയാണ് സാമുദായിക സമത്വത്തിനുവേണ്ടിയുള്ള സംഘടിതയത്നം മലയാളക്കരയിൽ ആദ്യം ഉണ്ടായത്. കേരള ചരിത്രത്തിലെ ഏറ്റവും വലുതും ഏറ്റവും വിപ്ലവകരവുമായ ഒരു സംഭവമാണ് എസ്.എൻ.ഡി.പി. യോഗത്തിന്റെ സ്ഥാപനമെന്നത് മൗലികത്വമുള്ള ചരിത്രസത്യമാണ്. ○

# അവാച്യമായ അനന്യദർശനം

**സ്വാമി ശാന്താനന്ദഗിരി** ശാന്താനന്ദമഠം, മാങ്ങാട്, കൊല്ലം

**ഭൂ**മിയിൽ പിറവികൊണ്ട മഹാത്മാക്കളിൽ ധാർമ്മികത ജീവിതദർശനമാക്കിയ മഹാഗുരുവായിരുന്നു ഭഗവാൻ ശ്രീ നാരായണൻ. ആത്മാവിനെക്കുറിച്ചുള്ള വിവിധ സൂക്ഷ്മസിദ്ധാന്തങ്ങളും, ഭക്തികർമ്മ ജ്ഞാനയോഗങ്ങളുടെ മഹനീയമായ അർത്ഥതലങ്ങളും സ്വാനുഭവത്തിന്റേയും തത്ത്വശാസ്ത്രത്തിന്റേയും യുക്തിഭദ്രമായ ചിന്തയുടെയും വെളിച്ചത്തിൽ ഗുരുദേവൻ അവതരിപ്പിച്ചിട്ടുണ്ട്. ദൈവത്തേയും പ്രപഞ്ചത്തേയും കുറിച്ച് ഇന്നുവരെയുണ്ടായിട്ടുള്ള വ്യത്യസ്ത വീക്ഷണങ്ങളെയെല്ലാം ഉൾക്കൊണ്ടുകൊണ്ടുതന്നെ ഏവർക്കും തൃപ്തികരമായ മറുപടി നൽകാൻ ഗുരുവിന്റെ 'ദർശനമാല' യ്ക്കു കഴിയുന്നുണ്ട്. ദൈവമുണ്ടെന്നോ ദൈവമില്ലെന്നോ ഉള്ള വാദഗതികളെ നിഷ്പ്രഭമാക്കുന്നതാണ് ഗുരുവിന്റെ ദാർശനിക മൗനവ്യാഖ്യാനം. സ്ഥൂല ദൃശ്യമായിട്ടും സൂക്ഷ്മസങ്കല്പമായിട്ടും അനുഭവമാകുന്ന ഈ പ്രപഞ്ചം ചൈതന്യത്തിൽ നിന്നു മുളവായതാണ്. ലോകം ഉണ്ട് എന്ന് വാദിക്കുകയാണെങ്കിൽ ഉണ്മയിൽ നിന്നുഭിന്നമല്ലാത്തതുകൊണ്ട് ലോകം സത്ഘനമാണ്. 'ഇല്ലെന്ന്' വാദിക്കുന്നുവെങ്കിൽ അത് ചിത്ഘനമെന്ന് സമ്മതിക്കണം. ലോകം സന്മയമാകുമ്പോഴാണ് 'അത് ഉണ്ട്' എന്ന് നാം അനുഭവിക്കുന്നത്. ലോകം ഇല്ല എന്ന് വ്യവഹരിക്കുകയാണെങ്കിൽ 'ഇല്ലായ്മയെ' പ്രകാശിപ്പിക്കുന്ന ചിത്സ്വരൂപമായ ബോധസത്യം ഉള്ളതായി വിളങ്ങുന്നു എന്നു വേണം മനസിലാക്കാൻ. ഒരു വസ്തു 'ഉണ്ട്' എന്നത് ഒരറിവാണെന്നതുപേലെതന്നെ ഇല്ല എന്നതും ഒരറിവാണ്. ചരാചരാത്മകമായ ദൃശ്യങ്ങളെ ഉണ്ടെന്നും ഇല്ലെന്നും മാറി മാറി വ്യവഹാരിക്കുന്നതിനാണ് ജീവിതമെന്ന് പറയുന്നത്. ലോകം ഉണ്ടെന്നു കരുതിയാലും ഇല്ലെന്ന് ധരിച്ചാലും അത് ആത്മചൈതന്യത്തിൽ നിന്നും ഭിന്നമായ ഒരറിവല്ലെന്ന് സാരം. ഉലകം ഒഴിയുന്ന സുഷുപ്തിയിലും നാനാത്വം തോന്നുന്ന ജാഗ്രത്തിലും അനുഭൂതി സമ്പന്നനായ മഹാത്മാവിന് ആത്മാവ് മാത്രം സത്യം.

> ചൈതന്യാഭാഗതം സ്ഥൂല -
> സൂക്ഷ്മാത്മകമിദംജഗത്
> അസ്തിചേദ് സദ്ഘനം സർവ്വം
> നാസ്തിചേദസ്തി ചിദ്ഘനം
>
> (ദർശനമാല : 2 - 1 )

താൻ ജ്ഞാനസ്വരൂപനും സ്ഥൂലസൂക്ഷ്മകാരണ ശരീരാതിരിക്തനുമാണെന്ന് അനുഭവിച്ച ആത്മജ്ഞാനി ആയിരുന്നു ഗുരു. ഇത് ജഗത്താണ്, ഇയാൾ ഇന്ന വ്യക്തിയാണ് എന്ന ഭാവനകൾക്കപ്പുറമാണ് ഒരു ജീവന്മുക്തൻ. മാറി മറയുന്ന ദൃശ്യരൂപസങ്കല്പങ്ങളെ ചിത്തത്തിൽ കാത്തുസൂക്ഷിക്കാതെ അവയുടെ മാറ്റങ്ങളെ നിരീക്ഷിച്ച്, ഉപാധിരഹിതമായ ബോധം താൻ തന്നെയെന്ന് ബോധ്യംവന്നയാളാണ് മഹാത്മാവ്. ജാതിമതവർണ്ണവർഗ്ഗദേശകാലഭേദങ്ങളെല്ലാം തന്നെ ഉപരിതലത്തിലുള്ള മനസിന്റെ കല്പനകൾ മാത്രമാണ്. സങ്കല്പങ്ങളെ ഒഴിവാക്കി വ്യക്തിബോധത്തിന്റെ ആഴങ്ങളിലേക്ക് നിശ്ശബ്ദമായി പ്രവേശിയ്ക്കാൻ കഴിയുന്ന പുണ്യശാലികൾക്ക്, എല്ലാവരുടേയും ഹൃദയത്തിൽ അന്തർയാമിയായി സ്ഥിതിചെയ്യുന്ന ചൈതന്യം അഭിന്നമാണെന്നുള്ള കാര്യത്തിൽ യാതൊരുസംശയവും അവശേഷിക്കുന്നില്ല.

കാണാൻ കഴിയുന്ന ശരീരത്തിൽ കാഴ്ചയ്ക്കു കാരണമായി, കാണാൻ കഴിയാതെ വസിയ്ക്കുന്ന ആത്മചേതനയെ ദേഹഭിന്നമായി സ്വയം അറിയാം. അവിനാശിയും ശാന്തവും ശിവവും ആയ എങ്ങും നിറഞ്ഞുവിളങ്ങുന്ന ആ പരമതത്ത്വത്തെ ബ്രഹ്മമെന്നോ, ശൂന്യമെന്നോ പരംപുരുഷനെന്നോ ഭഗവാനെന്നോ എന്തുപേരിൽ വിളിച്ചാലും അതുമാത്രമാണ് സത്യം. സൂര്യൻ സ്വയം പ്രകാശിക്കുകയും മറ്റുള്ളവയെ പ്രകാശിപ്പിക്കുകയും ചെയ്യുന്നതുകൊണ്ട് സൂര്യനിൽ ദ്വന്ദ്വം ഉണ്ടാകുന്നില്ലല്ലോ. ബ്രഹ്മം ഞാനാകുന്നു എന്ന ചിത്തവൃത്തിപോലും നശിച്ചുപോയ മഹാത്മാവിന്, ദൃശ്യരൂപങ്ങളുടെ ചിത്തവൃത്തികൾ ഉണ്ടായാലും ഇല്ലാതായാലും അന്തഃകരണത്തിനങ്ങേപ്പുറത്തെ ചൈതന്യമാണ് താനെന്നതിനാൽ ദ്വൈതഭ്രമങ്ങൾക്കതീതനായിത്തന്നെ നിലക്കൊള്ളും. ജീവാത്മ പരമാത്മഭേദങ്ങളൊന്നും സത്യ ദർശിയെ ബാധിക്കുന്നില്ലെന്ന് സാരം. സൂര്യപ്രകാശത്തിൽ മിന്നിത്തിളങ്ങുന്ന മഞ്ഞുതുള്ളിയുടെ സുതാര്യതയുള്ള ഹൃദയത്താലാണ് ഒരു മഹാത്മാവിന്റെ സരളവീക്ഷണം. ദേശത്താൽ പരിമിതമാക്കാനോ കാലത്താൽ അളന്നുകുറിയ്ക്കാനോ സാധിയ്ക്കാത്ത അനന്തത, സ്പർശിയ്ക്കാനാകാത്ത യാഥാർത്ഥ്യമായിട്ടനുഭവിയ്ക്കുന്ന ജ്ഞാനികളുണ്ട്. ആത്മസത്യം സാക്ഷാത്കരിക്കുന്നതിന് മുമ്പുള്ള ധ്യാനാത്മകമായ വേളകളിൽ - സവികല്പസമാധി തലങ്ങളിൽ - പ്രപഞ്ചഘടകങ്ങൾ ഒരു വേർതിരിവുമില്ലാതെ ഒരു കേന്ദ്രത്തിൽ സ്പന്ദിക്കുതായിട്ടനുഭവമാകും. ആനന്ദാതിരേകത്തിന്റെ ഒരു മഹത്തായ കൊടുങ്കാറ്റ്, ഉന്മേഷത്തിന്റേയും പ്രകാശത്തിന്റേയും പ്രകമ്പനം ഉള്ളിൽ ഉണരുമ്പോൾ ചുറ്റുപാടുകളിലെല്ലാം ജീവന്റെ തുടിപ്പും നൃത്തവും സ്വയം ബോധ്യമാകും. അപ്പോൾ ഒരാളിന് ആത്മാവ് മാത്രം സത്യം സ്ഥൂലമായിക്കാണുന്ന തന്റെ ശരീരമുൾപ്പെടെയുള്ള മറ്റെല്ലാ ദൃശ്യങ്ങളും അവാസ്തവം എന്നു പറയാൻ കഴിയും. നാം കാണുന്ന ലോകം കാണുന്നതുപോലെയല്ല. നമ്മുടെ ഇന്ദ്രിയവേദ്യമായ കാഴ്ച പരിമിതവും അസത്യവുമാണ്.

ശ്രീ ശങ്കരഭവത്പാദർ 'ബ്രഹ്മസത്യം ജഗന്മിഥ്യാ ജീവോബ്രഹ്മൈ നാപരഃ, എന്നു പറഞ്ഞു. ജീവന്റെ സൃഷ്ടിയായിരിക്കുന്ന നാമരൂപാത്മകമായ ജഗത് മാറ്റത്തിനു വിധേയമായതുകൊണ്ട് അത് അസത്യവും ജീവന്റെ അധിഷ്ഠാനമായ ആത്മാവ് അഥവാ ബ്രഹ്മം സത്യവുമാണ്. 'നേരല്ലദൃശ്യമിത് ദൃക്കിനെ നീക്കിനോക്കിൽ' എന്ന് നാരായണഗുരുദേവനും, ഉലകം മരുമരീചികാസദൃശ്യമെന്ന് ശ്രീ ചട്ടമ്പിസ്വാമികളും ആവർത്തിച്ചു പറയുന്നു. സാധാരണക്കാർക്ക് ഇത് മനസിലാക്കുവാൻ വളരെ പ്രയാസമാണ്. കാണുന്ന ലോകം മാറ്റത്തിനു വിധേയമായിക്കൊണ്ടിരിക്കുന്നുവെങ്കിലും സത്യമായി തോന്നുന്നു. മാറുന്ന ലോകത്തെ മാറുന്ന മനസുക്കൊണ്ട് നാം മാറിമാറി അറിയുന്നു. എന്നാൽ മാറുന്ന മനസിനപ്പുറം മാറ്റമറ്റ ഒരു യഥാർഥലോകവുണ്ടെന്ന് അറിയാതിരിക്കുകയും ചെയ്യുന്നു. അതിനാൽ ഇന്ദ്രിയവേദ്യമായ കാഴ്ചകൾ വെറും ഭ്രമമാണെന്ന് ആരും സമ്മതിച്ചു തരില്ല.

ഊഹാപോഹം പോലുള്ള തത്ത്വശാസ്ത്രംമെനയുന്നതിന് ഉപയോഗിക്കുന്ന വാക്കുകൾ ആർക്കും ആവർത്തിയ്ക്കാവുന്നതുകൊണ്ട്, സത്യം അറിയുന്നവരേയും അറിയാതെ പറയുന്നവരേയും തിരിച്ചറിയാനുള്ള കഴിവ് സമൂഹത്തിന് നഷ്ടമായിപ്പോയി.

പശ്ചാത്യചിന്തകനായ ബർക്കിലി, ലോകം സ്വപ്നംപോലെ അയഥാർത്ഥമാണെന്ന് പറഞ്ഞു. കൂടെ ഉണ്ടായിരുന്ന സുഹൃത്ത് ഒരു കല്ലെടുത്ത് കാലിൽ ഒരു ഇടി കൊടുത്തു. ബർക്കിലി വേദന കൊണ്ട് പുളഞ്ഞു. കാലുപൊക്കിപിടിച്ചുകൊണ്ട് നിലവിളിച്ചു. പെട്ടെന്ന് സുഹൃത്ത് ചോദിച്ചു : നീ പറയൂ, ലോകം അയഥാർത്ഥമാണോ ? എങ്കിൽ ഈ കല്ലും ഇടിയും നീയും ഞാനും എല്ലാം അയഥാർത്ഥമാണ്. ബർക്കിലി പറഞ്ഞത് തന്റെ സുഹൃത്തിനു

പോലും പിടികിട്ടിയില്ല.

സ്വപ്നദർശിയ്ക്ക്, കാണുന്നവേളയിൽ സ്വപ്നം സത്യമാണ്. ഉണർന്നവന് അത് അസത്യവുമാണ്. സ്വപ്നത്തിലും ജാഗ്രത്തിലും നാമരൂപാനുഭവങ്ങൾ തുല്യമാണ്. എന്നാൽ സ്വപ്നവേളയിൽ താരതമ്യപഠനത്തിന് ജാഗ്രത്ലോകം ഇല്ല. അതിനാലാണ് സ്വപ്നം സത്യമായി അപ്പോൾ തോന്നുന്നത്. ജാഗ്രത്‌വേളയിലും ഇതാണ് സ്ഥിതി. ജാഗ്രത്തിനേക്കാൾ വാസ്തവവും, നിത്യവും മാറ്റമില്ലാത്തതുമായ ഒരു ലോകത്തിന്റെ താരതമ്യം സാധ്യമാകാത്തതിനാൽ ജാഗ്രത് അനുഭവം സത്യമായി തോന്നുന്നു എന്ന് മാത്രം. സ്ഥൂലപ്രപഞ്ചാനുഭവം മാത്രമാണ് സത്യമെന്ന് ധരിക്കുന്നവർക്ക് സൂക്ഷ്മപ്രപഞ്ചരഹസ്യമോ അതിനപ്പുറമുള്ള പൂർണ്ണസത്യമോ അറിയാനാവില്ല.

സാധാരണക്കാർക്ക് പരിചിതമായ പദാർത്ഥലോകത്തിന്റെ യാഥാർത്ഥ്യമെന്തെന്ന് ഭൗതികശാസ്ത്രം തെളിയിച്ചിട്ടുണ്ടല്ലോ. ഹൈസൻബർഗിന്റെ മേട്രിക്സ് ബലതന്ത്രവും, ഷ്റോഡിംഗറുടെ തരംഗബലതന്ത്രവും ക്വാണ്ടം ബലതന്ത്രത്തിന്റെ വികാസത്തിന് നിർണ്ണായകമായ പങ്കു വഹിച്ചിട്ടുണ്ട്. 1927 - ലാണ് പ്രശസ്തമായ അനിശ്ചിതത്വ തത്ത്വം (The Principle Uncertanity) ഹൈസർബർഗ് അവതരിപ്പിക്കുന്നത്. ചലിക്കുന്ന വസ്തുക്കളുടെ സ്ഥാനവും (Position) വേഗവും (Velocity ) ഒരേസമയത്ത് കൃത്യമായി നിർണ്ണയിക്കുക സാധ്യമല്ല. സ്ഥിതിയും ഗതിയും നിശ്ചയിക്കാനാവാതെ ഒഴുകുന്നു സ്ഥൂലപ്രപഞ്ചത്തിന്റെ അവസ്ഥ, മനുഷ്യശ്രദ്ധയെ സൂക്ഷ്മപ്രപഞ്ചത്തിലേയ്ക്ക് ആകർഷിച്ചു. ഐൻസ്റ്റൈന്റെ ദ്രവ്യത്തെ ഊർജ്ജമാക്കി മാറ്റുന്നതിനെക്കുറിച്ചുള്ള പ്രശസ്തമായ സൂത്രവാക്യവും ($E = Mc^2$ ) ഭൗതികശാസ്ത്രത്തിൽ വിപ്ലവം തന്നെ സൃഷ്ടിച്ചു. കൂടാതെ ദേശകാലങ്ങൾ സാപേക്ഷഘടകങ്ങളാണെന്നും ചില പദാർത്ഥങ്ങളിൽ പ്രകാശം പതിക്കുമ്പോൾ ഇലക്ട്രോണുകൾ സ്വതന്ത്രമാകുന്ന പ്രതിഭാസത്തെ വിവരിച്ചുകൊണ്ട് ക്വാണ്ടം ബലതന്ത്രത്തിന് ചിലപ്രതിഷ്ഠ നൽകാൻ ഐൻസ്റ്റീനു കഴിഞ്ഞു. ഇലക്ട്രോണുകളുടെ വേഗവും സ്ഥാനവുമെല്ലാം പ്രസക്തമാകുന്ന സൂക്ഷ്മപ്രപഞ്ചത്തെ അറിയുന്ന ശാസ്ത്രജ്ഞന്മാർ, പരമ്പരാഗതമായ പ്രപഞ്ചസങ്കല്പത്തിന് നിലനില്പില്ലെന്നും വാസ്തവത്തിൽ ഈ ലോകം ഒരു ക്വാണ്ടം സൂപ്പാണെന്നും പറയാൻ മടിക്കുന്നില്ല.

ഈശാവാസ്യോപനിഷത്ത് ചോദിക്കുന്നു; ആത്മാവിൽ സർവ്വഭൂതത്തേയും സർവ്വഭൂതത്തിലും ആത്മാവിനേയും കാണുന്ന ഒരാൾക്ക് നിന്ദ്യമായി എന്താണുള്ളത് ?

യസ്തു സർവ്വാണി ഭൂതാനി
ആത്മന്യേവാനുപശ്യതി
സർവ്വഭൂതേഷുചാത്മാനം
തതോന വിജുഗുപ്സതേ

എന്നാണോ തന്നിൽ നിന്ന് അന്യമല്ലാതെ സർവ്വതിനേയും കാണുന്നത്, അന്ന് ആ ഏകത്വദർശിയുടെ ശോകവും മോഹവും അസ്തമിക്കുന്നു. പദാർത്ഥലോകത്തെ നിർമ്മിച്ചിരിക്കുന്ന അതി സൂക്ഷ്മകണത്തെ വിഭജിച്ചാൽ അത് മനസുകൊണ്ടറിയാൻ കഴിയാത്ത രീതിയിൽ അരുപാവസ്ഥയിലെത്തും. അവിടെ മനസ് ഒഴിഞ്ഞ് ആത്മാവ് തെളിഞ്ഞുകിട്ടും അതിന്റെ സർവ്വ വ്യാപകത്വനിലയെയാണ് ബ്രഹ്മം എന്നും പറയുന്നത്. പ്രകൃതിശാസ്ത്രം ലളിതമായി പ്രകൃതിയെ വിശദീകരിക്കുകയും നിർവചിക്കുകയും ചെയ്യുമ്പോൾ നാമും പ്രകൃതിയുമായിട്ടുള്ള അഭേദ ബന്ധം - നാമറിയുന്ന പ്രപഞ്ചം നമ്മുടെ കൂടെ ഭാഗമാണെന്ന സത്യം- വിസ്മൃതമാകരുത്. സമുദ്രവും അതിൽ നിന്നുയരുന്ന നീരാവി നിറഞ്ഞ തുഷാരമേഘങ്ങളും, അതിന്റെ ഘനീഭൂതമായ ഐസ്പാളികളും ഒരേജലം തന്നെയാണെന്ന് കാണാൻ നമുക്ക് കഴിയണം. 'കരണവും ഇന്ദ്രിയവും കളേബരം തൊട്ടറിയും അനേകജഗത്തും ഒരേ ചൈതന്യത്തിന്റെ വ്യത്യസ്താ

നുഭവങ്ങൾ എന്ന് തിരിച്ചറിയുക: പ്രാപഞ്ചിക സൂക്ഷ്മഘടകങ്ങളുടെ വികാസസങ്കോചവ്യതിയാന സ്പന്ദനം മൂലം വികസിച്ചുകൊണ്ടിരിക്കുന്ന പ്രപഞ്ചമാനത്തിൽ സാന്ദ്രത കുറയുന്നതനുസരിച്ച് ദ്രവ്യരൂപങ്ങൾ നിരന്തരം സൃഷ്ടിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. അസ്ഥിരമായതിനെ അറിയുന്ന സത്ത സ്ഥിരമാണ്. ഇതറിയാൻ കഴിയാത്തതിനാലാണ്, സർവവും നിശ്ചലവും ശുദ്ധവുമായ ബ്രഹ്മസത്തയുടെ ശക്തിവിശേഷമായി പ്രപഞ്ചത്തെ നിശ്ചയിക്കാൻ സാധിക്കാതെ പോകുന്നത്. ഭൗതികശാസ്ത്രം ബാഹ്യമായി സത്യം അന്വേഷിക്കുമ്പോൾ ആത്ധ്യാത്മിക ശാസ്ത്രം, ഇന്ദ്രിയ ഗോചരമാകാത്ത താനാകുന്ന ഉണ്മയിലേക്ക് ആഴ്ന്നു മുങ്ങുന്നു എന്നുമാത്രം. താനാകുന്ന ഉണ്മയാണ് ആത്യന്തിക സത്യം പഞ്ചഭൂതങ്ങളുടെ സൂക്ഷ്മതന്മാത്രയായിരിക്കുന്ന ഇന്ദ്രിയമനോബുദ്ധ്യാദികളുടെ സ്പന്ദനവിശേഷത്താൽ പ്രകൃതിയെ നാം അന്യമായിട്ടറിയുന്നു. സ്പന്ദനം നിലയ്ക്കുമ്പോൾ, കരണങ്ങളൊഴിയുമ്പോൾ പ്രപഞ്ചസത്യം ആത്മാവായി ശേഷിച്ചു നിൽക്കും. അത് അഗാധമായ ശാന്തിയും ആനന്ദവുമാണ്. ആനന്ദം ഏകമാണ്. അതിനെ എന്റെ ആനന്ദം നിന്റെ ആനന്ദം എന്ന് വേർതിരിയ്ക്കാനാവില്ല. കാരണം ആനന്ദത്തിന് രൂപമില്ല. ആനന്ദത്തിനു വേണ്ടി മനുഷ്യൻ വിഷയങ്ങളെ ഉപാധിയാക്കുമ്പോഴാണ്, വിഷയം പ്രതിയുണ്ടാകുന്ന സുഖാനുഭവങ്ങൾ ചെറുതും വലുതും എന്റേതും നിന്റേതുമൊക്കെയാവുന്നത്. ഇങ്ങനെ വ്യക്തിബോധത്തിലുണ്ടാകുന്ന ഭേദങ്ങൾ ജീവിതത്തിൽ സുഖവും ശാന്തിയും നൽകുമെന്ന് വിവേകികൾ ആരും പറയുകയില്ല. 'അവനിവനെന്നറിയുന്നതൊക്കെ ഓർത്താലവനിയിലാദിമമായൊരാത്മരൂപം' ഞാനും നീയും ഓരേ ചൈതന്യം തന്നെ ഛാന്ദോഗ്യോപനിഷത്ത് പറയുന്നു ഏകമേ വാദ്വിതീയം - ഒന്നുമാത്രം, രണ്ടാമതൊന്നില്ല. സൃഷ്ടിയും സ്രഷ്ടാവും സൃഷ്ടിജാലങ്ങളിൽ ഒന്നായി സംഗമിക്കുന്നു. ഇവിടെ ആര് ആരെ വെറുക്കണം? ഈ സത്യമറിഞ്ഞാൽ അഴിമതിയും അക്രമവും, അതിമോഹവും, എങ്ങനെ വളരും? നാനാത്വം മനസിനിപ്പുറം മാത്രം. അഹന്തയ്ക്കപ്പുറം അപരിച്ഛിന്നമായ പരമാത്മാവ്. ഇവിടെ ഉച്ചനീചത്വങ്ങളും മതരാഷ്ട്രീയ ഉപജീവികളുടെ കിരാത സംഘട്ടനങ്ങളും എല്ലാം വളരുന്നത് ആത്മബോധമില്ലാത്തതിനാലാണ്.

അറിവിന്റെ അന്തർമണ്ഡലങ്ങളിലേക്ക് ശ്രദ്ധിക്കുന്നതായാൽ ഇന്ദ്രിയ മനോബുദ്ധ്യാതികളും മനസ്സും കൂടി ചേർന്ന് അന്ത: കരണത്തിൽ നാമരൂപാത്മകമായ വൃത്തികൾ ഉണ്ടാക്കുന്നത് കാണാം. ഇതാണൊരാളിന്റെ പ്രപഞ്ചാനുഭവം. ചിത്തത്തിൽ ഉണ്ടാകുന്ന വൃത്തികളോട് ചേർത്ത് വയ്ക്കുന്ന ഭാവങ്ങൾ സത്യമാണോ ? അന്ത:കരണ വൃത്തികൾ സത്യമാണോ ? മനസ്സും ഒരു വിഷയരൂപത്തിൽ പരിണമിച്ച് ഉള്ളിൽ 'ഇന്നത്' എന്നു നിശ്ചയിക്കുമ്പോൾ തന്നെ അത് മാറുന്ന നിഴലുകളാണെന്ന് നാം അറിയുന്നില്ല. ജീവാഹന്തയാണ് ചിത്തവൃത്തികളോടു ഭാവങ്ങൾ ചേർത്ത് വച്ച് കാമക്രോധാദി നിറങ്ങൾ കലർത്തി ശാന്തിയും സമാധാനവും നഷ്ടമാക്കി എല്ലാ അസ്വസ്ഥതകളും സൃഷ്ടിക്കുന്നത്. ഒരാൾ കോപിച്ചു നിൽക്കുമ്പോൾ അയാൾക്ക് ആനന്ദമോ ശാന്തിയോ അനുഭവമാകുന്നില്ലെന്ന് ഏവർക്കുമറിയാവുന്ന കാര്യമാണ്. ആർത്തിയും അഭിനിവേശവും വിഷയാസക്തിയും മോഹലോഭങ്ങളെയുണ്ടാക്കി ചിത്തത്തെ ഇളക്കി മറിക്കുമ്പോൾ കാമനയുടെ ചിന്താരൂപങ്ങൾ സ്വരൂപത്തെ മറയ്ക്കുകയാണ് ചെയ്യുന്നത്. ഇതാണ് അഞ്ജത. അജ്ഞതയിൽ നിന്നുണ്ടാകുന്ന വിദ്വേഷം വെറുപ്പ്, വിരസത, ആത്മവഞ്ചന, ചതി, അസത്യം, ഹിംസ ഇവയൊക്കെ ജീവാഹന്തയെ പോഷിപ്പിച്ചുകൊണ്ടിരിക്കുന്നു. തന്മൂലം ആത്മാവിന്റെ സ്വച്ഛമായ സത്ചിത് ആനന്ദാവസ്ഥ എന്നേക്കുമായി മറഞ്ഞുപോവുകയും ചെയ്യുന്നു. വസ്തുക്കളുടെയും സംഭവങ്ങളുടേയും ഉണ്ടാകലിലും ഇല്ലാതാകലിലും

ഭൗതികയാഥാർത്ഥ്യം കല്പിക്കുന്ന മനസ്സുകൾ, ദൃശ്യങ്ങളുടെ ഭാവികാലം, അദൃശ്യമാണെന്നോർക്കേണ്ടതാണ്. ഊർജ്ജം ദ്രവ്യമായിമാറുന്നതുപോലെ ദ്രവ്യപരിണാമാവസ്ഥയും തുടരുന്നു. സാപേക്ഷഘടകങ്ങളാകുന്ന ദേശകാലങ്ങൾക്കപ്പുറമുള്ള ബോധസത്യം, അവാസ്തവമെന്നു തോന്നിയാലും 'താനാകുന്ന' യാഥാർത്ഥ്യത്തെ ആർക്കും നിഷേധിയ്ക്കാനാവുകയില്ലല്ലോ. ബ്രഹ്മംസത്യവും അതിൽ ഉണ്ടായി നിലനിന്നുമറയുന്ന പ്രപഞ്ചം അതിന്റെ ശക്തിവിശേഷവുമാണ്.

പരമസത്യം അറിഞ്ഞശേഷം ഒരു വൃക്ഷത്തേയോ തിളങ്ങുന്ന നക്ഷത്രത്തേയോ പാടുന്ന കുയിലിനേയോ ഒരു നദിയേയോ പർവതത്തേയോ പുഞ്ചിരിക്കുന്ന പുഷ്പത്തേയോ ഏതിനെ കണ്ടാലും അത് അനന്തചൈതന്യത്തിന്റെ പ്രകടഭാവമായി മാറുന്നു. 'മീനും മാനും ധരയും നരനും നാരിയും എന്നു വേണ്ട എല്ലാ പ്രപഞ്ചവും, പ്രപഞ്ചത്തെ അറിയുവാൻ ശ്രമിക്കുന്ന വ്യക്തിബോധവും, ഏകമാണെന്നും ഈ പ്രകൃതിയുടെ ആധാരശക്തിയാണെന്നും, 'ജനനീ നവ രത്നമഞ്ജരി' യിൽ ചൂണ്ടികാണിച്ചിട്ട് വൈചിത്യഭംഗി കലർത്തി 'ഭൂവാദി ഭൂതമതിനാവാസമില്ല' എന്ന് ഗുരു ദർശിക്കുന്നു. ഈ പ്രപഞ്ചം എവിടെ നിന്നുണ്ടായി എന്തുകൊണ്ട് നിലനിൽക്കുന്നു എവിടെ പോയ് മറയുന്നു എന്ന ചോദ്യത്തിന് ബ്രഹ്മാനുഭൂതിയിൽ മാത്രമേ പൂർണമായ ഉത്തരം ലഭിക്കുകയുള്ളു. ഗുരുവിന് ദൈവവും പ്രപഞ്ചവും എന്ന രണ്ട് കാര്യങ്ങളില്ല. അദ്വൈതവേദാന്തദർശനം സമ്പൂർണ്ണസത്യമാണെന്ന കാര്യത്തിൽ അനുഭൂതിസമ്പന്നരായ ജ്ഞാനികൾക്ക് യാതൊരു സംശയവുമില്ല. ○

# മതം വിശ്വാസം അറിവ്

**സൂക്ഷ്മാനന്ദസ്വാമി**

**മ**തം വിശ്വാസത്തിൽ അധിഷ്ഠിതമാണ്. അപ്പോൾ മതംമാറുകയെന്നാൽ വിശ്വാസം മാറുകയെന്നർത്ഥം. അങ്ങനെയെങ്കിൽ നാമെല്ലാം ദിവസവും മതം മാറുന്നുണ്ട്. കാരണം വിശ്വാസം മനസ്സിന്റെ പ്രവർത്തനമാണ്. മനസ്സിന്റെ പ്രവർത്തനങ്ങൾ അനുനിമിഷം മാറികൊണ്ടിരിക്കുന്നുവെന്നത് വെറും കോമൺ സെൻസാണ്. രാവിലെ വിശ്വാസം തോന്നിയ കാര്യങ്ങൾ വൈകുന്നേരം അവിശ്വാസമായി മാറാവുന്നതാണ്. മാറുന്നുമുണ്ട്.

എത്ര കടുത്ത മതവിശ്വാസിയായാലും, പാർട്ടി വിശ്വാസിയായാലും പ്രസ്തുത വിശ്വാസത്തിന് എതിരായ ഒരു വിശ്വാസവും അയാളിൽ തന്നെ ഉണ്ടായിരിക്കുമെന്നാണ് ആധുനിക വൈദ്യശാസ്ത്രം പറയുന്നത്. ന്യൂറോളജി പറയുന്നത് നമ്മുടെ തലച്ചോറിന്റെ വലത് ഭാഗത്ത് തോന്നുന്ന കാര്യങ്ങൾക്ക് എതിരായ ഒരു നിലപാടാണ് തലച്ചോറിന്റെ ഇടത് ഭാഗം സ്വീകരിക്കുക. അതായത് തലച്ചോറിന്റെ വലത് ഭാഗം ഈശ്വരനിൽ വിശ്വസിക്കുന്നെങ്കിൽ ഇടതുഭാഗം ഈ വിശ്വാസത്തെ അല്പം സംശയത്തോടെയും പ്രസ്തുത വിശ്വാസത്തെ നിരന്തരം ചോദ്യം ചെയ്യുകയും ചെയ്തുകൊണ്ടിരിക്കും. അവിശ്വാസി മരിച്ചാൽ നരകത്തിൽ പതിക്കുമെന്ന തിയറിയനുസരിച്ചു തലച്ചോറിന്റെ ഇടതുഭാഗം മാത്രമായി നരകത്തിൽ പതിക്കുമായിരിക്കുമെന്ന് നമുക്ക് വിശ്വാസിക്കാം. എന്തായാലും നമ്മിലെ സംശയിക്കുന്ന ഭാഗത്തിനെ കൃത്യമായി എന്തു സംഭവിക്കുമെന്ന് ഒരു മതഗ്രന്ഥങ്ങളിലും കാര്യമായ പരാമർശങ്ങളൊന്നും കാണാനിടയായിട്ടില്ല.

വിശ്വാസത്തിലുള്ള അവിശ്വാസം ബന്ധപ്പെട്ട വ്യക്തിയിൽ തന്നെ നിലനിൽക്കുന്ന സാഹചര്യത്തിൽ പ്രത്യേകിച്ച് വിശ്വാസം അഥവാ മതം മാറേണ്ടതുണ്ടോ, മാറിയാൽ തന്നെ അത് പരിഗണിക്കാവുന്നതാണോ എന്നത് ഗൗരവമുള്ള വിഷയമാണ് എന്നാലിത്തരം ഗൗരവമുള്ള വിഷയങ്ങളൊന്നും മതനേതൃത്വങ്ങൾക്ക് വിഷയമാകുന്നില്ല. മുൻകാലങ്ങളിൽ മതങ്ങൾ ഗൗരവമുള്ള വിഷയങ്ങൾ കൈകാര്യം ചെയ്തിരുന്നു. ജീവിതത്തിന്റെ അർത്ഥം, അർത്ഥമില്ലായ്മ, മരണാനന്തര ജീവിതം, ദൈവം തുടങ്ങി നിരവധി ഗൗരവമുള്ള കാര്യങ്ങൾ ചർച്ച ചെയ്തിരിക്കുന്നു. ഇപ്പോൾ അതൊക്കെപോയി അധികാരവും, അധികാരവുമായി ബന്ധപ്പെട്ട കാര്യങ്ങളുമാണ് ഇപ്പോൾ മതങ്ങൾക്ക് കൂടുതൽ ഇഷ്ടം. മതങ്ങളുടെ ഇഷ്ടം ദൈവത്തിൽ ആരോപിക്കുക വെറും സ്വാഭാവികം. അങ്ങനെ മതങ്ങളുടെ ഇഷ്ടം ദൈവത്തിന്റെ ഇഷ്ടമായി അഥവാ ദൈവവചനങ്ങളായി നമ്മുടെ മുമ്പിൽ പാക്കേജുകളായി പ്രത്യക്ഷപ്പെടുന്നു.

മതങ്ങൾ മുന്നൂറിൽ പരം ഉണ്ടെന്നാണ് ഏകദേശം കണക്ക്. എന്തായാലും ഒരു കാര്യത്തിൽ ആശ്വസിക്കാം, ദീർഘകാലമായിട്ട് പുതിയ രാഷ്ട്രീയ പാർട്ടികൾ ഉണ്ടാകുന്നെങ്കിലും പുതിയ മതങ്ങളുണ്ടാകുന്നില്ല. ഇപ്പോൾ തന്നെ ആവശ്യത്തിൽ കൂടുതൽ മതങ്ങളുണ്ട്, പുതിയ മതങ്ങളെ ഇനി ഭൂമിയ്ക്കു താങ്ങാനാവില്ല. അതുകൊണ്ട് പുതിയ മതങ്ങളുണ്ടാകാതിരുന്നതിന് നമുക്ക് ദൈവത്തെ സ്തുതിക്കാം, പ്രൈസ് ദി ലോർഡ്.

ദൈവത്തിന് നിലവിലുള്ള ഒരു മതത്തി

ന്റേയും ആവശ്യമില്ല എന്നാൽ മതങ്ങൾക്ക് ദൈവം ഇല്ലാതെ നിലനിൽക്കാനാവില്ല. ലോകത്തുള്ള സകല മതങ്ങളും ദൈവത്തിന്റെ പേര് പറഞ്ഞാണ് അവരുടെ പരാക്രമണങ്ങളെല്ലാം നടത്തികൊണ്ടിരിക്കുന്നത്. മതങ്ങളിൽ നിന്ന് ദൈവത്തെ എടുത്തു മാറ്റിയാൽ അവശേഷിക്കുന്നത് വെറും മാലിന്യങ്ങളാണ്. അതുകൊണ്ടു തന്നെ നമുക്ക് ദൈവവുമായി ബന്ധമില്ലെങ്കിൽ നമ്മുടെ ബന്ധം അവശേഷിക്കുന്ന മാലിന്യവുമായിട്ടിരിക്കും. അതു നമുക്കും ഈ ലോകത്തിനും ഒരിക്കലും ഒരു നന്മയും ഉണ്ടാക്കില്ല. മറിച്ചു നന്നാകാനുള്ള നമ്മുടെ അവസരം നഷ്ടമാവുകയും ചെയ്യും.

ദൈവത്തിന് ലോകത്തുള്ള ഒരു മതത്തിന്റേയും ആവശ്യമില്ല മതങ്ങളെല്ലാം മനുഷ്യന് വേണ്ടിയിട്ടാണ്. ഗുരുദേവന്റെ ഭാഷയിൽ പറഞ്ഞാൽ മനുഷ്യൻ നന്നാകാൻ വേണ്ടിയുള്ളതാണ്. അല്ലാതെ മനുഷ്യന്റെ കൈവെട്ടാനുള്ളതല്ല. മതങ്ങളെ മനുഷ്യൻ നന്നാവുകയെന്ന ലക്ഷ്യത്തിനായി പ്രയോജനപ്പെടുത്തുന്നില്ലെങ്കിൽ സ്വാഭാവികമായും അതു മനുഷ്യന് വിനാശകരമായ കാര്യങ്ങൾക്കായി ഉപയോഗിക്കാൻ പ്രേരിതമാകും. അതുകൊണ്ട് മതങ്ങളെ നമുക്ക് നന്നാകാനുള്ള ആവശ്യത്തിനായി മാത്രം ഉപയോഗിക്കാനുള്ള ഒരു സംസ്കാരം നമ്മൾ ആർജ്ജിക്കേണ്ടിയിരിക്കുന്നു.

മനുഷ്യൻ നന്നാകണമെന്ന് കേൾക്കാൻ തുടങ്ങിയിട്ട് കാലം കുറെയായി. എന്നാൽ കാര്യമായ നന്നാകലുകളൊന്നും നടന്ന ഒരു ലക്ഷണവും കാണുന്നില്ല. മനുഷ്യൻ നന്നാകണമെങ്കിൽ മനുഷ്യനിൽ തന്നെയുള്ള നല്ലതുമായി അഥവാ ദൈവവുമായി മനുഷ്യന് നല്ല ബന്ധമുണ്ടാകണം. ഇങ്ങനെ ദൈവവുമായുള്ള ഒരു ബന്ധത്തിലൂടെയല്ലാതെ അടിസ്ഥാനപരമായി നന്നാകില്ല. ദൈവവുമായുള്ള ബന്ധത്തിന്റെ അഭാവത്തിൽ സമൂഹത്തിലെ സദാചാര നിയമങ്ങൾ ഇതിലേക്കായി പരിശ്രമിക്കുന്നുണ്ട്. എന്നാൽ സദാചാര നിയമങ്ങൾക്ക് ആയുസ്സ് കുറവാണ്. അതുകൊണ്ട് സദാചാര നിയമങ്ങളിലൂടെയുള്ള നന്നാകലിന്റെ ആയുസ്സു കുറവായിരിക്കും. സദാചാരങ്ങൾക്കപ്പുറത്ത് ദൈവമായുള്ള ബന്ധവും പ്രസ്തുത ബന്ധത്തിലൂടെയുള്ള നന്നാകലുമാണ് നമ്മിൽ സ്ഥിരമായി നിൽക്കുന്നത്.

ദൈവവുമായി ബന്ധമുണ്ടാകണം. ദൈവവുമായുള്ള ബന്ധമുണ്ടാകാൻ മത വിശ്വാസവും ഈശ്വരവിശ്വാസവും ഒന്നും ആവശ്യമില്ല. മറിച്ചു നമ്മിൽ വിശ്വസിക്കണം. നമുക്ക് നമ്മിൽ വിശ്വാസം ഇല്ലെങ്കിൽ നമ്മൾ വിശ്വസിക്കുന്ന ദൈവം ഉൾപ്പടെയുള്ള വിശ്വാസത്തിന്റെ വിശ്വാസ്യത ചോദ്യം ചെയ്യാപ്പെടാവുന്നതാണല്ലോ. വിശ്വാസമെന്നത് മതപരമായ ജീവിതത്തിന്റെ ഏറ്റവും താഴത്തെ പടിയാണ്. ഏറ്റവും മുകളിലത്തെപടി എന്നത് ഈശ്വരാനുഭവം ആണ്. വിശ്വാസങ്ങൾ അറിവാകണം. അറിവ് അനുഭവമാകണം. മരിക്കുന്നത് വരെ വിശ്വാസിയുടെ തലത്തിൽ തന്നെ കഴിയുകയെന്നാൽ എൽ.കെ.ജി യിൽ തന്നെ ജീവിതാവസാനം വരെ തുടരുകയെന്നാണ്.

വിശ്വാസവും അറിവും തമ്മിൽ എപ്പോഴും പൊതുത്തക്കേട് ഉണ്ടായിരിക്കും. അറിവുണ്ടാകുതോറും വിശ്വാസത്തിന്റെ ബലം കുറഞ്ഞുകൊണ്ടിരിക്കും. അവസാനം വിശ്വാസം ഇല്ലാതാവുകയും അറിവ് മാത്രമാവുകയും ചെയ്യും. അറിവ് മാത്രമാകുമ്പോൾ അത് അനുഭവമാകുന്നു, ഈശ്വരാനുഭവമാകുന്നു. ഈ അനുഭവം നമ്മെ ഇപ്പോഴുള്ള നമ്മളിൽ നിന്ന് അല്പം കൂടി മെച്ചപ്പെട്ട നമ്മളാക്കിമാറ്റും. അതായത് നമ്മൾ നന്നാകാൻ ആരംഭിച്ചുവെന്ന്. ഇത്തരമൊരു നന്നാകലാണ് മതങ്ങൾ നമുക്ക് നൽകേണ്ടത്. ഇതു സംഭവിക്കുന്നില്ലെങ്കിൽ നമ്മൾ മതങ്ങളുടെ ദൈവമല്ലാത്ത ഭാഗവുമായാണ് ബന്ധപ്പെട്ടിരിക്കുന്നത്. അത് നമുക്കും മറ്റുള്ളവർക്കും നന്നാകാനുള്ള എല്ലാ അവസരങ്ങളും നഷ്ടമാക്കും.

○

# ശ്രീനാരായണഗുരുവും മലയാളസാഹിത്യവും

ഡോ. ഗീതാസുരാജ്

ഒരേസമയം ഋഷിയും കവിയും സമുദായോദ്ധാരകനുമായ ഒരു വ്യക്തി പ്രകൃതിയുടെ അപൂർവ്വമായ വരദാനമാണ്. ശ്രീനാരായണ ഗുരു അത്തരത്തിലുള്ള ഒരു മഹാവ്യക്തി ആയിരുന്നു. കേരളത്തിന്റെ സാമൂഹ്യസാംസ്കാരിക സാഹിത്യമണ്ഡലങ്ങളിലെല്ലാം ആഴത്തിലുള്ളതും ദൂരവ്യാപകവുമായ മാറ്റങ്ങൾ ഉണ്ടാക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു. ആധുനികകേരളത്തിന്റെ പ്രധാന ശില്പിയായി ശ്രീനാരായണഗുരു വിശേഷിക്കപ്പെടുന്നത് അതുകൊണ്ടാണ്.

തിരുവനന്തപുരത്തിനടുത്ത് ചെമ്പഴന്തി എന്ന ഗ്രാമത്തിൽ 1856ൽ മാടനാശാന്റേയും കുട്ടിയമ്മയുടെയും മകനായി ജനിച്ച നാരായണൻ 1888ലെ അരുവിപ്പുറം ശിവപ്രതിഷ്ഠയോടുകൂടിയാണ് പൊതുരംഗത്തേക്ക് കടന്നുവന്നത്. അതിനിടെ ഒരു സമൂഹത്തെ മുഴുവൻ ഭൗതികവും ആത്മീയവുമായ സ്വാതന്ത്ര്യത്തിലേയ്ക്ക് നയിക്കാനുള്ള ആത്മബലം തപസ്സുകൊണ്ടും വിദ്യകൊണ്ടും ഗുരു നേടിക്കഴിഞ്ഞിരുന്നു. സ്വന്തം ഗ്രാമത്തിലെ കുടിപ്പള്ളിക്കൂടത്തിൽനിന്നും മലയാളത്തിലും സംസ്കൃതത്തിലും സാമാന്യപരിജ്ഞാനം നേടി. പിന്നീട് കരുനാഗപ്പള്ളിയിലെ വാരണപ്പള്ളി തറവാട്ടിൽ താമസിച്ചുകൊണ്ട് കുമ്മംപള്ളി രാമൻപിള്ള ആശാന്റെ അടുക്കൽനിന്നും സംസ്കൃത്തിൽ ഉപരിഗ്രന്ഥങ്ങൾ പലതും പഠിച്ചു. അതിസാരരോഗം ബാധിച്ചതിനാൽ 1879ൽ ചെമ്പഴന്തിയിലേക്ക് തന്നെ മടങ്ങി. അതിനുശേഷം തറവാട്ടുവക പുരയിടത്തിൽ തന്നെ ഒരു കുടിപ്പള്ളിക്കൂടം കെട്ടി കുട്ടികളെ പഠിപ്പിച്ചുപോന്നു. കടയ്ക്കാവൂരും അഞ്ചുതെങ്ങിലും ഇതുപോലെ നാണുവാശാനായി അദ്ധ്യാപകവൃത്തിയിൽ കഴിച്ചു. അതിനിടെ പിതാവിന്റെ ഭാഗിനേയി ആയിരുന്ന കാളിയമ്മയെ വിവാഹം കഴിക്കേണ്ടി വന്നു. ബന്ധത്തിന്റെ ചരടുകൾ മുറുകുംതോറും അത് അറുത്ത് മാറ്റേണ്ടതും ആവശ്യമായി. 'ലോകത്തിൽ ഓരോരുത്തരും ഓരോ കാര്യം സാധിക്കേണ്ടതായി ഉണ്ടായിരിക്കും. നിങ്ങൾ നിങ്ങളുടെ കാര്യം നോക്കുക. ഞാൻ എന്റെ കാര്യം നോക്കട്ടെ.' എന്നു പറഞ്ഞുകൊണ്ട് അദ്ദേഹം വീടുവിട്ടിറങ്ങി എന്നാണ് ജീവചരിത്രങ്ങളിൽ രേഖപ്പെടുത്തിയിട്ടുള്ളത്.

ആത്മസാക്ഷാത്കാരത്തിനായുള്ള അലച്ചിലായിരുന്നു പിന്നീട്. ഈ അജ്ഞാതവാസകാലഘട്ടത്തെക്കുറിച്ച് വ്യക്തമായ രേഖകൾ ഒന്നും ഇല്ല. ഗുരു വല്ലപ്പോഴും പറഞ്ഞിട്ടുള്ള ചില കാര്യങ്ങളും മറ്റും ചേർത്തുവച്ച് ജീവചരിത്രകാരൻമാർ ഈ കാലയളവിനെ പൂരിപ്പിക്കുകയാണ് ചെയ്തിട്ടുള്ളത്. ഈ അവധൂതവൃത്തികാലത്താണ് നാണുവാശാൻ നാരായണഗുരു ആകാനുള്ള അടിസ്ഥാനപരമായ പരിണാമങ്ങൾ നടന്നത്. ഗുരു ജീവിച്ചിരിക്കുമ്പോൾ തന്നെ പ്രസിദ്ധീകൃതമായ കുമാരനാശാന്റെ 'ബ്രഹ്മശ്രീ ശ്രീ നാരായണഗുരു' എന്ന ലഘുജീവചരിത്രത്തിൽ ഈ കാലയളവിനെ രേഖപ്പെടുത്തിയിട്ടുള്ളത് ഇപ്രകാരമാണ്. 'രാത്രിയും പകലും സമീപത്തുള്ള ജനവാസമില്ലാത്ത കുന്നുകളിലും കാടുകളിലും പാറയിടുക്കുകളിലും സമുദ്രതീരങ്ങളിലും സ്വാമി ധ്യാനനിരതനായ ഇരിക്കുന്നതും ഏകാകി

യായി സഞ്ചരിക്കുന്നതും പലപ്പോഴും പലരും കണ്ടിട്ടുണ്ട്. 'വേളിയിൽ സമുദ്രതീരത്ത് ഒരു കുടിൽകെട്ടി സ്വാമി കുറെനാൾ അതിൽ താമസിക്കുകയും അതിനുശേഷം അഞ്ചുതെങ്ങിൽ ഒരു ഒഴിഞ്ഞ പഴയ ക്ഷേത്രത്തിൽ കുറേനാൾ ഇരിക്കുകയും ചെയ്തിട്ടുണ്ട്. കുറേനാൾ സ്വദേശത്തും എങ്ങും തന്നെ കണ്ടിട്ടില്ല. അപ്പോൾ ദക്ഷിണ ഇന്ത്യയിലെ പഴനി തുടങ്ങിയ മഹാക്ഷേത്രങ്ങളും സ്വാമി സന്ദർശിച്ചിട്ടുള്ളതായി അറിയുന്നു. ആ സഞ്ചാരത്തിൽ സ്വാമി ഭിക്ഷാടനം കൊണ്ടുജീവിക്കുകയും വഴിയമ്പലങ്ങളിൽ കിടന്ന് ഉറങ്ങുകയും ആണ് ചെയ്തിട്ടുള്ളത്.'[2]

അതിനിടെ ഷൺമുഖദാസൻ എന്ന ചട്ടമ്പി സ്വാമികളെ ഗുരു പരിചയപ്പെട്ടു. അദ്ദേഹം മുഖേന തൈക്കാട്ട് അയ്യാവിൽനിന്നും യോഗവിദ്യ അഭ്യസിച്ചു യോഗമാർഗ്ഗം ആത്മീയാന്തർദാഹം കത്തി നിന്നിരുന്ന ഗുരുവിന്റെ മനസ്സിനെ തൃപ്തമാക്കിയില്ല. തീവ്രമായ തപസ്സിലൂടെ ആത്മസാക്ഷാത്കാരം നേടാൻ അദ്ദേഹം പരിശ്രമിച്ചു. മരുത്വാമലയുടെ മുടിപ്പരപ്പിലുള്ള പിള്ളത്തടം എന്ന ഗുഹയാണ് അദ്ദേഹം ഏകാന്തവും തീവ്രവുമായ തപസ്സിന് തിരഞ്ഞെടുത്തത്. ക്രൂരമൃഗങ്ങൾ നിറഞ്ഞ ആ കാട്ടിൽ വനവിഭവങ്ങൾ മാത്രം ഭക്ഷിച്ച് അദ്ദേഹം ഏറെനാൾ കഴിച്ചുകൂട്ടി. ആത്മസാക്ഷാത്കാരം സിദ്ധിച്ചശേഷം കേരളത്തിലും തമിഴ്നാട്ടിലുമായി കുറേനാൾ അലഞ്ഞുനടന്നു. സഹനങ്ങളും പീഡനങ്ങളും കണ്ണീരും ജൻമാവകാശമായി പതിച്ചുവാങ്ങിയ കേരളീയരിൽ ബഹുഭൂരിപക്ഷം വരുന്ന താഴ്ന്ന ജാതിക്കാരുടെ ജീവിതത്തെ അടുത്തറിയാനും സൂക്ഷ്മമായി പഠിക്കാനും ഈ കാലയളവിൽ അദ്ദേഹത്തിന് സാധിച്ചു. ഉണ്ണുന്നതും ഉറങ്ങുന്നതും വംശം വർദ്ധിപ്പിക്കുന്നതും മാത്രം മനുഷ്യലക്ഷ്യമെങ്കിൽ അങ്ങനെ മാത്രം മനുഷ്യരാകാൻ വിധിക്കപ്പെട്ട ജനതതിയെ ധർമ്മാർത്ഥകാമമോക്ഷങ്ങളിലൂടെ പൂർണ്ണ മനുഷ്യരാക്കിത്തീർക്കാനുള്ള കർമ്മപദ്ധതി സമർത്ഥമായി ആസൂത്രണം ചെയ്യാൻ ഗുരുവിന് കഴിഞ്ഞത് ഈ കാലയളവിലെ അനുഭവസമ്പത്തുകൊണ്ടാകാം. സാത്വികമായ ആരാധനാരീതിയിലൂടെ ജനതയുടെ മനസ്സിൽ ധാർമ്മികഭാവം ഉണർത്തി. അങ്ങനെ സ്വതന്ത്രരാകുന്ന അവരെ ഇരുട്ടിൽനിന്നും വെളിച്ചത്തിലേക്ക് നയിച്ച്, അതുമൂലം ഒത്തുകൂടുന്ന അവരെ ഒരു സംഘടിതശക്തിയാക്കി അർത്ഥകാമങ്ങളിലേയ്ക്ക് നയിക്കുക എന്നത് സ്വന്തം നിയോഗമായി ഗുരു തിരിച്ചറിഞ്ഞതും ഇക്കാലത്താകാം.

അക്കാലത്ത് നെയ്യാറിന്റെ തീരത്തുള്ള അരുവിപ്പുറമായിരുന്നു ഗുരുവിന്റെ മുഖ്യതാവളം. അവിടത്തെ പ്രകൃതിയുടെ ഏകാന്തഗംഭീരമായ മനോഹാരിത ഗുരുവിനെ ആകർഷിച്ചിട്ടുണ്ടായിരിക്കണം. നാനാദിക്കുകളിൽ നിന്നും രോഗാർത്തരായ ഭക്തജനങ്ങൾ അവിടെ ഗുരുവിനോടോപ്പം വന്ന് താമസിച്ച് തിരിച്ചു പോവുന്നപതിവായി. സാത്വികമായ ആരാധനയ്ക്ക് ഉതകുന്ന സ്വന്തമായ ക്ഷേത്രം എന്ന സങ്കല്പം ഗുരുവിനുണ്ടായത് ഇക്കാലത്താകാം. ക്ഷേത്രത്തിനടുത്തുള്ള വഴിയിൽകൂടെ പോലും നടക്കാൻ അവകാശം ഇല്ലാതിരുന്ന ജനതയെ സംബന്ധിച്ചിടത്തോളം അങ്ങനെയൊന്ന് സ്വപ്നം കാണാൻ പോലും ധൈര്യം ഇല്ലായിരുന്നു. ഗുരുവിന്റെ ആ സങ്കല്പത്തിന്റെ സാക്ഷാത്കാരമാണ് 1888ലെ ശിവരാത്രി ദിവസം നടന്നത്. അങ്ങനെ ശങ്കരൻകുഴിയുടെ ആഴത്തിലുറങ്ങിക്കിടന്നിരുന്ന ശിലാഖണ്ഡം ഗുരുവിന്റെ കയ്യിൽ ചരിത്രം തിരുത്തിക്കുറിച്ച നാഴികക്കല്ലായി. ആത്മാവുപോലും കൈമോശം വന്ന ജനതയ്ക്ക് അത് വീണ്ടെടുത്ത് കൊടുക്കുകയാണ് ഗുരു ഈ പ്രതിഷ്ഠ വഴി ചെയ്തത്.

ഇതോടെ ശ്രീനാരായണഗുരുവിന്റെ ജീവിതത്തിലെ മൂന്നാംഘട്ടം ആരംഭിക്കുന്നു. അവധൂതവൃത്തിവരെയുള്ള ഒന്നാംഘട്ടവും അതിനുശേഷം ഏറെക്കുറെ അജ്ഞാതമായിരിക്കുന്ന രണ്ടാംഘട്ടവും ഈ മൂന്നാംഘട്ടത്തി

നുള്ള തയ്യാറെടുപ്പായിരുന്നു എന്നുവേണം കണക്കാക്കാൻ. 1888 തുടങ്ങി 1928ൽ സമാധി വരെയുള്ള നാല്പതു വർഷങ്ങൾ കേരളത്തിന്റെ സാംസ്കാരികവും സാമൂഹ്യവുമായ മാറ്റങ്ങളുടെ കാലഘട്ടം കൂടി ആയിരുന്നു. സംഘടിച്ച് ശക്തരായി, വിദ്യാസമ്പന്നരായി, വ്യവസായം, കൃഷി എന്നിവയിലൂടെ സാമ്പത്തികോന്നതി നേടി, ആചാരപരിഷ്കാരങ്ങളിലൂടെ സംസ്കാരസമ്പന്നരായി, ചിന്താപരമായി വളർന്ന് അധഃകൃതരും അവർണ്ണരുമായ ജനവിഭാഗം സമൂഹത്തിന്റെ മുൻനിരയിലേക്ക് കടന്നുവന്നു. സമാന്തരമായി മറ്റു സവർണ്ണസമൂഹങ്ങളും അഴിച്ചുപണിക്ക് തയ്യാറായി. കേരളചരിത്രത്തിന് അതിന്റെ ഇരുണ്ട തീരത്തുനിന്നും പ്രകാശതീരത്തേക്ക് പാലം കെട്ടുകയാണ് ഗുരു ചെയ്തത്.

ഇതോടൊപ്പം കേരളീയ സാഹിത്യവും അതിന്റെ രൂപഭാവങ്ങളിൽ മാറ്റത്തിന് വിധേയമായി. സാഹിത്യം തമ്പുരാക്കൻമാരുടെ കോവിലകങ്ങളിൽ നിന്ന് സ്വതന്ത്രമായി. ഫ്യൂഡൽ ജീർണ്ണതകൾ ഉറപോലെ പൊഴിച്ചുകളഞ്ഞ് സാഹിത്യം യഥാർത്ഥജീവിതവുമായി ബന്ധപ്പെടാൻ തുടങ്ങി. പുരാണേതിഹാസ കഥാപാത്രങ്ങൾക്കും ദേവദാസികൾക്കും പകരം മനുഷ്യർ കഥാപാത്രങ്ങളായി. മാംസളസൗന്ദര്യങ്ങൾക്കപ്പുറം കവിതയുടെ അനശ്വരമായ ശക്തിസൗന്ദര്യങ്ങളെ കണ്ടെത്താൻ കവികൾക്ക് കഴിഞ്ഞു. ശൃംഗാരശ്ലോകങ്ങൾ എഴുതരുത്, എന്ന് ഗുരു കുമാരനാശാന് കൊടുത്ത ഉപദേശം ആ കാലഘട്ടം തന്നെ ചെവിക്കൊണ്ടു. മഹിളാളി മഹാസ്പദമായിരുന്ന മണിപ്രവാളത്തിൽ മാംസം മാത്രമായിരുന്ന സ്ത്രീക്ക് ആത്മാവ് ലഭിച്ചു. ശ്രീരാമനെപ്പോലും വിമർശിക്കാനുള്ള ധൈര്യം പില്ക്കാലകവിതയിലെ സീത നേടി. അവർണ്ണർക്കും സാഹിത്യമാകാം എന്നുവന്നു. ഈ മാറ്റങ്ങൾക്കെല്ലാം പുറകിലുള്ള ഏറ്റവും പ്രബലമായ ശക്തി ശ്രീനാരായണഗുരു ആയിരുന്നു എന്ന കാര്യത്തിൽ തർക്കമില്ല. സാമൂഹ്യസാംസ്കാരികമണ്ഡലങ്ങളിൽ കേരളത്തിനാകെ വന്ന മാറ്റം കേരളീയസാഹിത്യത്തിലും പ്രതിഫലിച്ചു.

പക്ഷേ ശ്രീനാരായണഗുരു സ്വന്തമായി രചിച്ച അറുപതോളം വരുന്ന കൃതികളോ അദ്ദേഹത്തിന് മലയാളസാഹിത്യത്തിലുള്ള സ്വാധീനമോ കേരളീയസാഹിത്യചരിത്രകാരൻമാർ വേണ്ടവിധം വിലയിരുത്തിയിട്ടില്ല. ഗുരുവിന്റെ ദാർശനികചിന്തയോ കവിത്വസിദ്ധിയോ ശ്രദ്ധിക്കപ്പെട്ടതുമില്ല. ഈ അടുത്ത കാലത്തുമാത്രമാണ് അവയെക്കുറിച്ചു ശ്രദ്ധേയമായ പഠനങ്ങൾ പ്രസിദ്ധീകൃതങ്ങളായത്. ഗുരുവിനെ ഒരു സാമൂഹ്യപരിഷ്കർത്തായി കാണുന്നതാണ് ഏറെ സൗകര്യവും ആവശ്യവും എന്നതാകാം അതിനൊരു കാരണം ശ്രീനാരായണഗുരുവിനെ പൂർണ്ണമായി വിലയിരുത്തണമെങ്കിൽ അദ്ദേഹത്തിന്റെ കർമ്മകാണ്ഡത്തോടൊപ്പം ആഴമുള്ള ജ്ഞാനകാണ്ഡത്തേയും കണക്കിലെടുക്കണം. ആ ജ്ഞാനകാണ്ഡത്തിന്റെ ദൃശ്യമുഖങ്ങളാണ് ലഘുവും ഗുരുവുമായ അദ്ദേഹത്തിന്റെ കൃതികൾ. ഭക്തന്റെ ദീനമായ ശരണാർത്ഥനകൾ തൊട്ട്, 'എള്ളിൽ ഏഴാഴി' എന്നോണം വേദാഗമസാരങ്ങളെല്ലാം പകർന്നുവച്ചിട്ടുള്ള ദാർശനിക കൃതികൾ വരെ അക്കൂട്ടത്തിൽ ഉണ്ട്. ലക്ഷണമൊത്ത കവിത്വസിദ്ധികൊണ്ട് അനുഗൃഹീതങ്ങളാണ് അവയെല്ലാം. ദാർശനികൗന്നത്യത്തിന്റെ പർവ്വതസമാനമായ ഏകാന്തപ്രൗഢിയിൽ നിന്നാണ് ഓരോ കാവ്യതല്ലജവും ഉറവെടുത്തിട്ടുള്ളത്. അതിനാൽ അനുവാചകമനസ്സിന്റെ ഉപരിതലത്തിലൂടെ ഒഴുകുന്ന വെറും സൗന്ദര്യപ്രവാഹമല്ല, പ്രത്യുത മനസ്സിനെ പവിത്രീകരിക്കുകയും ഉദാത്തമാക്കുകയും ചെയ്യുന്ന അമൃതഗംഗാപ്രവാഹങ്ങളാണ് അവ. സാഹിത്യചരിത്രങ്ങളിൽപോലും ഗുരുദേവകൃതികൾക്ക് വേണ്ടത്ര സ്ഥാനമോ പരിഗണനയോ ലഭിക്കാതെ പോയത് കാവ്യസൗന്ദര്യത്തിന്റെ അഭാവം കൊണ്ടല്ല. ദാർശനികൗന്നത്യത്തിന്റെ അനഭിഗമ്യത കൊണ്ടുകൂടിയാണ്. കൂടാതെ

ജാതീയമായ പരിഗണനകളും ഈ അവഗണ നയ്ക്ക് പിറകിൽ ഉണ്ടായിരുന്നു എന്നുവേണം കണക്കാക്കാൻ.

**ശ്രീനാരായണഗുരുവും സാഹിത്യചരിത്രങ്ങളും**

കേരളീയ സാഹിത്യത്തെക്കുറിച്ച് പ്രധാന സാഹിത്യചരിത്രഗ്രന്ഥങ്ങൾ ശ്രീനാരായണഗു രുവിനെ എങ്ങനെ വിലയിരുത്തിയിരിക്കുന്നു എന്ന് പരിശോധിക്കുമ്പോഴാണ്, ഗുരുവിന്റെ സാഹിത്യസംഭാവനകളെക്കുറിച്ച് കഴിഞ്ഞ കാലം പാലിച്ചിരുന്ന മൗനം മനസ്സിലാകുന്നത്.

വടക്കുംകൂർ രാജരാജവർമ്മയുടെ കേരളീയ സംസ്കൃതസാഹിത്യ ചരിത്രത്തിൽ പ്രധാനമായും ഒരു സംസ്കൃതഭാഷാപരിപോഷകനായാണ് നാരായണഗുരു വിലയിരുത്തപ്പെട്ടിട്ടുള്ളത്. കേരളത്തിൽ ആദ്ധ്യാത്മവിദ്യയുടേയും സംസ്കൃതഭാഷയുടേയും പ്രവർത്തകരായ ആചാര്യൻമാരുടെ കൂട്ടത്തിലാണ് നാരായണ ഗുരുവിന് സ്ഥാനം. യോഗി, പണ്ഡിതൻ, ആചാര്യൻ, കവി എന്നിങ്ങനെ അനേകം നിലകളിൽ നാണുഗുരു ഉയർന്ന സ്ഥാനം അവകാശപ്പെടുന്നു. സംസ്കൃതഭാഷാപരിപോഷകരുടെ ഇടയിൽ നാണുഗുരുവിന് വലിയ സ്ഥാനം ഉണ്ട്."[3] നാരായണ ഗുരുവിന്റെ സഹവാസവും ധർമ്മോപദേശവും ശിഷ്യത്വവും കുമാരനാശാനെ ഉന്നതപദത്തിലേക്ക് നയിച്ചു എന്നും വടക്കുംകൂർ നിരീക്ഷിക്കുന്നുണ്ട്. പ്രസിദ്ധങ്ങളായ കവിവാക്യങ്ങൾ ഫലിതരൂപേണ അർത്ഥം പറഞ്ഞു രസിപ്പിക്കുന്നതിന് സ്വാമിക്കുള്ള വിരുത് നിസ്സീമമായിരുന്നുപോലും. നാരായണഗുരു ലോകത്തിന് ചെയ്തിരിക്കുന്ന മുഖ്യമായ ഉപദേശം ഏകജാതി, ഏകമതം, ഏകദൈവം എന്നാണെന്നും അതിനുതന്നെ 'ഈശ്വരപരമാത്മൈക്യം' എന്ന പൂർവ്വാചാര്യമതമാണ് അടിസ്ഥാനം എന്നുമാണ് വടക്കുംകൂറിന്റെ പക്ഷം. ഗുരുവിന്റെ ഗ്രന്ഥങ്ങളായി വടക്കുംകൂർ രേഖപ്പെടുത്തിയിട്ടുള്ളത് വിനായകാഷ്ടകം, ശ്രീവാസുദേവാഷ്ടകം, ഗുഹാഷ്ടകം, ബാഹുലേയാഷ്ടകം എന്നീ നാലുലഘുകൃതികളെയാണ്. ഭക്തിയും കവിതയും അവയിൽ ഒരുമിച്ച് ചേർന്ന് കളിയാടുന്നു എന്ന് പറയുന്ന വടക്കുംകൂർ തന്നെ അവയിൽ 'ആദ്യത്തേത് ശിവഭുജംഗപ്രയാതസ്തോത്രത്തെയും മൂന്നാമത്തേത് ഗോവിന്ദാഷ്ടകത്തെയും അനുകരിച്ച് രചിച്ച കൃതിയാകുന്നു എന്ന് പറഞ്ഞശേഷം 'അനുകരണം വിജയിച്ചിട്ടുണ്ടെന്ന് അഭിപ്രായപ്പെടുന്നതിന് ശങ്കിക്കേണ്ടതില്ല. ശങ്കരസ്തോത്രങ്ങളിലെ പദപ്രയോഗമർമ്മം ഗ്രഹിക്കുന്നതിനും പ്രയോഗിക്കുന്നതിനും നാണുഗുരുവിന് സാധിച്ചിട്ടുണ്ട്'[4] എന്നാണ് അഭിപ്രായപ്പെട്ടിരിക്കുന്നത്.

ശ്രീനാരായണഗുരുവിന്റേതായി മൂന്ന് സ്തവങ്ങളേയും വടക്കുംകൂർ പരിചയപ്പെടുത്തുന്നുണ്ട്. 'ഭദ്രകാള്യഷ്ടകം, ചിദംബരാഷ്ടകം, ഷൺമുഖാഷ്ടകം എന്നിവയും ഹൃദയംഗമങ്ങളായ ലഘുകൃതികൾ ആണ്'[5] ഭദ്രകാള്യഷ്ടകത്തിലെ 'അസാധാരണമായ ശബ്ദപ്രവാഹത്തേയും' ഷാൺമാതുരസതവത്തിലെ 'അക്ലിഷ്ടമായ ശബ്ദസ്വാധീത്തേയും രചനാധാടിയേയും' വടക്കുംകൂർ ശ്ലാഘിക്കുന്നുണ്ട്. ഭാഷാകവിസമുദായത്തിലും നാരായണഗുരുവിന് മാന്യസ്ഥാനം ലഭിക്കാൻ അവകാശമുണ്ട്. 'ശിവശതകം' ഭക്തിരസാഭിഷിക്തമായ സ്തോത്രമാണ്. അക്ലേശവും സുമധുരവുമായ ഭാഷാശൈലി നാണുഗുരുവിന് സ്വതസ്സിദ്ധമാണ് എന്ന് തെളിയിക്കുന്ന ഗ്രന്ഥദ്വയങ്ങളായി വടക്കുംകൂർ തിരുക്കുറൾ ഭാഷയും ഈശാവാസ്യം തർജ്ജമയുമാണ് എടുത്ത് കാണിക്കുന്നത്. ദർശനമാലയെ വിലയിരുത്തിയിരിക്കുന്നതാകട്ടെ തെറ്റിദ്ധരിപ്പിക്കുന്ന രീതിയിലാണ്താനും. 'അനേകം ദർശനങ്ങളുടെ മതങ്ങൾ ദർശനമാലയിൽ നിന്ന് പഠിക്കാൻ കഴിയും' എന്നാണ് ഒരേയൊരു ദർശനത്തെ ആവിഷ്ക്കരിച്ചിരിക്കുന്ന ദർശനമാലയെക്കുറിച്ച് വടക്കുംകൂർ പറയുന്നത്. മറ്റു സാഹിത്യ ചരിത്രകാരൻമാരെ അപേക്ഷിച്ച് വടക്കുംകൂർ കുറെക്കൂടി വിശാലമായി ഗുരുവിന്റെ സാഹിത്യസംഭാവനകളെ

നോക്കിക്കാണുന്നുണ്ടെങ്കിലും വിലയിരുത്തൽ പൂർണ്ണമല്ല എന്നു പറയേണ്ടിയിരിക്കുന്നു.

ഉള്ളൂരിന്റെ കേരളസാഹിത്യചരിത്രത്തിൽ ഗുരുവിന്റെ ജീവചരിത്രത്തെക്കുറിപ്പിന് ശേഷം 'ഗ്രന്ഥരചന അദ്ദേഹത്തിന്റെ കൃത്യശതങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെട്ടിരുന്നില്ല'[7] എന്നാണ് രേഖപ്പെടുത്തിയിട്ടുള്ളത്. 'കേരളസാഹിത്യചരിത്രം ചർച്ചയും പൂരണവും' എന്ന കൃതിയിൽ വടക്കുംകൂർ അത് ശരിവച്ചിട്ടുമുണ്ട്. 'ആദ്യകാലത്ത് ചില സുബ്രഹ്മണ്യസ്തോത്രങ്ങളും ശിവസ്തോത്രങ്ങളും പിന്നീട് ചില അദ്വൈതപദ്യങ്ങളും ഒടുവിൽ ദർശനമാലയുമാണ് അദ്ദേഹത്തിന്റെ കൃതികൾ. അവയിൽ 1. കുണ്ഡലിനിപ്പാട്ട്, 2. വൈരാഗ്യദശകം, 3. മുനിചര്യാപഞ്ചകം, 4. ശിവശതകം, 5. മതമീമാംസ, 6. കാളിനാടകം (ഒരു ദണ്ഡകം), 7. ദർശനമാല ഇവയാണ് വാങ്മയങ്ങളിൽ പ്രധാനം. ഭാഷാകൃതികളിൽ ശിവശതകവും സംസ്കൃതകൃതികളിൽ ദർശനമാലയും പ്രാമുഖ്യത്തെ അർഹിക്കുന്നു'[8] എന്നിങ്ങനെയാണ് ഉള്ളൂരിന്റെ വിലയിരുത്തൽ. തന്റെ സാഹിത്യചരിത്രഗ്രന്ഥത്തിൽ തമ്പുരാട്ടിമാരുടെ കൈക്കൊട്ടികളിപ്പാട്ടുകൾ പോലും ഒന്നും വിട്ടുപോകാതെ രേഖപ്പെടുത്തിയിട്ടുള്ള ഉള്ളൂരും ശ്രീനാരായണഗുരുവിനെ വേണ്ടവിധം ശ്രദ്ധിച്ചിട്ടില്ല.

ആർ. നാരായണപ്പണിക്കരുടെ കേരളഭാഷാസാഹിത്യചരിത്രത്തിൽ ശ്രീനാരായണഗുരുവിന്റെ കൃതികളെ നാമമാത്രമായി സ്പർശിച്ചുപോകുന്നേയുള്ളൂ. 'അദ്വൈതസിദ്ധി 10 പദ്യങ്ങൾ, സദാശിവദർശനം 8 പദ്യങ്ങൾ, ചിദംബരാഷ്ടകം, വൈരാഗ്യദശകം, ജീവകാരുണ്യപഞ്ചകം, ദത്താപഹാരം, മുനിചര്യാപഞ്ചകം, ശിവശതകം, സുബ്രഹ്മണ്യസ്തോത്രം 44 പദ്യങ്ങൾ, നവമഞ്ജരി, കാളിനാടകം'[9] എന്നിവയാണ് ഗുരുവിന്റെ കൃതികളായി പണിക്കർ രേഖപ്പെടുത്തിയിട്ടുള്ളത്.

ടി.എം. ചുമ്മാറിന്റെ പദ്യസാഹിത്യചരിത്രത്തിലോ, പി.കെ. പരമേശ്വരൻ നായരുടെ മലയാളസാഹിത്യചരിത്രത്തിലോ, മാടശ്ശേരി മാധവവാര്യരുടെ 'കുഞ്ചന് ശേഷം' എന്ന കവിതാചരിത്രഗ്രന്ഥത്തിലോ, ശ്രീനാരായണഗുരുവിനെക്കുറിച്ച് സൂചനപോലും ഇല്ല. എൻ. കൃഷ്ണപിള്ളയുടെ 'കൈരളിയുടെ കഥയിൽ' മതവും തത്ത്വശാസ്ത്രവും എന്ന ഉപശീർഷകത്തിൽ ശ്രീനാരായണഗുരുസ്വാമി (1855-1928) സംസ്കൃതത്തിൽ എഴുതിയ ദർശനമാലയും മലയാളത്തിൽ രചിച്ച ആത്മോപദേശശതകാദികളും അത്യന്തം ഗഹനമായ ആദ്ധ്യാത്മിക തത്ത്വങ്ങളെ ഹ്രസ്വലളിതമായി പ്രതിപാദിക്കുന്നു എന്ന് ഒഴുക്കൻ മട്ടിൽ പരാമർശിക്കുന്നു.

1980 ൽ പ്രസിദ്ധീകരിക്കപ്പെട്ട മലയാളകവിതാസാഹിത്യചരിത്രത്തിൽ ഡോ. എം. ലീലാവതി, കുമാരനാശാനെക്കുറിച്ച് എഴുതുമ്പോഴുള്ള അനുബന്ധമായിട്ടാണ് ശ്രീ നാരായണഗുരുവിനെ അവതരിപ്പിക്കുന്നത്. 'ഹരിനാമകീർത്തനകർത്താവ് എഴുത്തച്ഛന്റെ ഒരാചാര്യനാണ് എന്ന് സങ്കല്പിക്കയാണെങ്കിൽ അദ്ദേഹവും എഴുത്തച്ഛനും പോലെ ആയിരുന്നു ശ്രീനാരായണഗുരുവും കുമാരനാശാനും," എന്നിങ്ങനെയാണ് ശ്രീനാരായണഗുരുവിനെ പരിചയപ്പെടുത്തുന്നത്. ആശാന്റെ കൃതികളിലെ രതിഭാവം ഐശ്വരരതിയുടേയും, മാനുഷരതിയുടേയും സങ്കരമാണ് എന്ന് പറഞ്ഞ ശേഷം 'ഈ സങ്കരത്തിന്റെ ശങ്കരത്വം ശരിയായി മനസ്സിലാകണമെങ്കിൽ ആദ്യം നാരായണഗുരുവിനേയും അദ്ദേഹത്തിന്റെ ഭക്തിഗാനങ്ങളേയും പരിചയപ്പെടേണ്ടതുണ്ട്' എന്നതിന്റെ പേരിലാണ് അവർ ഗുരുവിനെ പരാമർശിക്കുന്നത്. അല്ലാതെ മലയാളകവിതയിലെ കാല്പനികതയ്ക്ക് പശ്ചാത്തലമൊരുക്കിയ നാരായണഗുരുവിന്റെ സംഭാവനകൾ ഒറ്റയ്ക്ക് വിലയിരുത്താൻ ഡോ. ലീലാവതിയും മിനക്കെട്ടിട്ടില്ല. പക്ഷേ ആ കൃതികളുടെ ഗരിമ അവർ ചൂണ്ടിക്കാണിക്കുന്നുണ്ട്. ഗുരുവിന്റെ കൃതികളുടെ ലഘുവിവരണം നല്കിയ ശേഷം 'ആത്മോപദേശശതകവും മറ്റും യുഗധർമ്മപ്ര

വാചകന്റെ അരുളുകളാകയാൽ മലയാള ത്തിലെ തിരുക്കുറൾ തന്നെ' എന്ന് പ്രശംസി ക്കുന്നുണ്ട്. വ്യാഖ്യാതാവിന്റെ സഹായ ത്തോടെ മാത്രമേ ഗുരുവിന്റെ മിക്ക രചനകളും സാധാരണക്കാർക്ക് പ്രാപ്യമാകൂ. കുണ്ഡലി നിപ്പാട്ട് പോലുള്ള കൃതികൾ ഉൾക്കൊള്ളുന്ന ആദ്ധ്യാത്മികാനുഭൂതിയും ആനന്ദനിർവൃ തിയും അർത്ഥബോധാതീതമായ ആവേശത രംഗത്തിന് അനുവാചകഹൃദയത്തെ അടിപ്പെ ടുത്തുന്നു. ഇത്തരം വെളിപാടു കവിതകൾ ഉള്ളിന്റെ ഉള്ളിൽ നിന്നുള്ള സമൂഹബോധ ശക്തി സ്ഫോടനമാണ് എന്നവർ നിരീക്ഷി ക്കുന്നു. 'ജനനീനവരത്നമഞ്ജരി' പോലുള്ള പല സ്തോത്രകൃതികളിലും കവിത ഉള്ളിൽ നിന്ന് തിളച്ചുപൊങ്ങി ഒഴുകിപ്പരക്കും പോലുള്ള പ്രതിഭാസമായി അനുഭവപ്പെടുന്നു. 'കവിത കവിയെ ആവേശിക്കുകയാണ്, കവി ബോധപൂർവ്വം കവിത സംവിധാനം ചെയ്യുക യല്ല എന്ന തോന്നലാണ് ഉളവാക്കുക' എന്ന അഭിപ്രായം ഗുരുവിന്റെ കവിതയെ പഠിച്ച ശേഷം മാത്രം പ്രകടിപ്പിക്കാൻ കഴിയുന്ന ഒന്നാ ണ്. 'ഒരു നവയുഗപ്രവാചകനായി ഉയർന്ന ഗുരുദേവന്റെ കവിത്വം ശങ്കരാചാര്യരെ അനു സ്മരിപ്പിക്കുന്നു. സ്തോത്രരചനയിൽ കുമാര നാശാൻ പിന്തുടരുന്നത് ഗുരുദേവന്റെ കാൽപ്പാ ടുകളെയാണ് - ശൈലിയിലും ആശയ ത്തിലും' എന്നിങ്ങനെ പിന്നീടുണ്ടായ സ്വാധീ നത്തെക്കുറിച്ചും ഡോ. ലീലാവതി വിലയിരു ത്തുന്നുണ്ട്.

ആദ്യകാല സാഹിത്യചരിത്രങ്ങളിൽ കാണുന്ന ശ്രീനാരായണഗുരുവിനോടുള്ള അവ ഗണന ഡോ. ലീലാവതിയുടെ മലയാള കവി താസാഹിത്യചരിത്രത്തിലെത്തുമ്പോൾ ഏറെ ക്കുറെ മാറുന്നുണ്ട്. ജീവചരിത്രങ്ങളും വ്യാഖ്യാ നങ്ങളും പഠനങ്ങളും അടക്കം വിപുലമായ ശ്രീനാരായണസാഹിത്യം ഇന്ന് മലയാളത്തി ലുണ്ട്. മറ്റൊരു മഹാത്മാവിനെ അനുബന്ധിച്ച് ഇത്രത്തോളം കൃതികൾ മലയാളത്തിൽ ഉണ്ടാ യിട്ടില്ല. എന്നിരുന്നാലും ഗുരുവിന്റെ സാഹി ത്യസംഭാവനകളെ വേണ്ടവിധം വിലയിരുത്തി, മലയാളസാഹിത്യചരിത്രത്തിൽ ഗുരുവിനുള്ള സ്ഥാനം ഇന്നും വേണ്ടവിധം നിർണ്ണയിക്കപ്പെ ട്ടിട്ടില്ല.

ക്ഷേത്രങ്ങളിൽ ജനങ്ങൾക്ക് സുഖമായി വന്നിരിക്കാനും, പ്രസംഗിക്കുവാനും മറ്റും ഉപയുക്തമായ വിശാലമായ മുറികൾ ഉണ്ടാകണം.

എല്ലാ ക്ഷേത്രങ്ങളോടും സംബന്ധിച്ച വിദ്യാലയങ്ങൾ ഉണ്ടായിരിക്കണം.

ജനങ്ങളിൽ നിന്നും വഴിപാടായി ക്ഷേത്രങ്ങളിൽ കിട്ടുന്ന ധനം സാധു- ജനങ്ങൾക്ക് പ്രയോജനം ലഭിക്കത്തക്കവിധത്തിൽ ചെലവഴിക്കണം.

# അരുവിപ്പുറത്തിന്റെ ആത്മദീപ്തി

പ്രൊഫ. കെ.പി. സുശീലൻ

**അ**ക്ഷീണക്രമമാർന്നുഴന്നുതിരിയും
സംസാരചക്രത്തിനു
ള്ള ക്ഷം പോലെയുമേകവിശ്വനിലസും
ഭോദയം പോലെയും
അക്ഷോഭംവിലസീട്ടമാദിപുരുഷൻ നമ്മെ
കടാക്ഷങ്ങളാൽ
രക്ഷിക്കട്ടെ "അരുവിപ്പുറത്ത്" അടിയമർന്നീ
ടുന്ന ദേവൻശിവൻ

കുമാരൻ ആശാൻ

കഴിഞ്ഞ 122 വർഷമായി ഭാരതത്തിന് അകത്തും പുറത്തും അരുവിപ്പുറം പ്രതിഷ്ഠ സംസാരവിഷയമാണ്. പലരും പലവുരു ചർച്ച ചെയ്തുകൊണ്ടിരിക്കുന്നു.

അവർണ്ണന് ക്ഷേത്രപ്രതിഷഠയ്ക്ക് അവകാശമില്ല എന്നൊരു പണ്ഡിതമാനി അന്ന് പറഞ്ഞുതുടങ്ങി. അരുവിപ്പുറത്തിനടുത്ത്, പെരുങ്കടവിളത്തുങ്കോട്ട് ക്ഷേത്രത്തിലെ ആരാധനകാണാനെത്തിയ അരുവിപ്പുറത്തുകാർക്കും കൂട്ടർക്കും 'പ്രസാദം' ശ്രീകോവിലിൽനിന്നും വിളിപ്പാട്ട് അകലെ എറിഞ്ഞുകൊടുത്തു. കീഴാളരുടെ വിയർപ്പിന്റെ വിലയായ നാണയത്തുട്ടുകൾക്ക് അയിത്തമില്ലായിരുന്നു. ഇതൊരു നിമിത്തമായി. സാഗരോന്മുഖിയായ നെയ്യാറിൽ നിന്നും ഒരു കല്ലെടുത്ത് ശ്രീനാരായണഗുരു പ്രതിഷ്ഠിച്ചു. മാമൂൽപ്രിയരുടെ അമ്പലത്തിനുള്ളിൽ കാറ്റും വെളിച്ചവും ഇല്ല. നരിച്ചിലും വാവലും സഹചാരികളായ ശ്രീകോവിലിനുള്ളിൽ ജീവനുള്ള മനുഷ്യർ എത്തി സ്ഥൂലത്തിൽ നിന്നും സൂക്ഷ്മത്തിലേയ്ക്കുള്ള വാതായനം തുറന്നുകൊടുത്തു.

ജനനം കൊണ്ട് ചെമ്പഴന്തിയും കർമ്മം കൊണ്ട് അരുവിപ്പുറവും വാസം കൊണ്ട് ശിവഗിരിയും 'വിശുദ്ധഭൂമി'കളായി വിളികൊണ്ടു.

അമർത്തപ്പെട്ടവന്റെ അഭിമാനഗോപുരമാണ് അരുവിപ്പുറം ശിവക്ഷേത്രം. നെയ്യാറിൽ കുളിച്ച് ശരീരശുദ്ധി വരുത്തി അമ്പലത്തിൽ തൊഴുത് ആത്മശുദ്ധി വരുത്താം. 'ജാതിഭേദം' എന്നാരംഭിക്കുന്ന അനുഷ്ഠുപ്പുശ്ലോകം ഇന്നും എന്നും മനുഷ്യാവകാശത്തിന്റെ പ്രകടനപത്രികയായി; അമ്പലച്ചുവരിൽ കുറിച്ചിട്ടിരിക്കുന്ന നാലുവരിക്കവിത. പ്രൗഢവും പ്രശാന്തവുമായ അന്തരീക്ഷം ഭക്തരെ സ്വീകരിക്കുന്നു. ധർമ്മപ്രകാശത്തിന് ഇണങ്ങിയ പ്രകൃതിയാണ് അരുവിപ്പുറം. സാരോപദേശങ്ങളും ഉൽബോധനങ്ങളും സമന്വയിച്ചതാണ് ഗുരുവിന്റെ ധർമ്മശാസ്ത്രം. അടിമത്ത്വത്തിന്റെ വേദനയും കയ്പുനീരും നിറഞ്ഞ കീഴാളവർഗ്ഗജീവിതത്തിലേയ്ക്ക് നീതിയും സമത്വദർശനവും ഉൾചേർന്ന ധർമ്മശാസ്ത്രമാണ് ഗുരു പ്രതിഷ്ഠയിലൂടെ നല്കിയത്. വ്യക്തിയിലുള്ള സ്വത്വം അന്യരിലുള്ള സ്വത്വം തന്നെയാണെന്ന തിരിച്ചറിവ് ഉണ്ടാക്കി. വ്യക്തിയിൽ ലീനമായ ജീവചൈതന്യമാണ് അന്യരിലും പ്രകൃതിയിലുമുള്ള ജീവചൈതന്യം. ഈ ആശയം സഹജീവികളേയും പ്രകൃതിയേയും ഉൾക്കൊള്ളാനും അറിയാനും ആദരിക്കാനും പ്രേരണനല്കും. മനുഷ്യന്റെ സ്വഭാവത്തിനും സദാചാരത്തിനുമുള്ള മാർഗ്ഗനിർദ്ദേശങ്ങളും ഉള്ളിൽ ഉറയ്ക്കാൻ പ്രാപ്തനാക്കിയതു ഗുരുവിന്റെ സ്വാനുഭവമാണ്. ഈ അനുഭവം കർമ്മമാക്കി മനുഷ്യന്റെ ആത്മബോധത്തെ ഉത്തേജിപ്പിച്ചു. തെറ്റും ശരിയും സ്വയം കണ്ടെത്താൻ മനുഷ്യനെ പ്രാപ്തരാക്കി. നീരിൽ നിന്നും ക്ഷീരം മാറ്റിയെടുക്കുന്ന പ്രായോഗികരസതന്ത്രമാണിത്. ഈ രാസവി

ദ്യയുടെ കർമ്മപരിശീലനമാണ് പ്രതിഷ്ഠയിലൂടെ ഗുരുവിന്റെ മികച്ച സംഭാവന. ശിലാപ്രതിഷ്ഠയിലെ ധാർമ്മികസത്ത, നീതിയുടെ ഈറ്റില്ലവുമാണ്. പരമ്പരാഗതമാമൂലുകളുടെ തടവറയിലായിരുന്ന മാനവമനസ്സിനെ വികസനോന്മുഖമായ വിവരവിനിമയമായി പരിണമിപ്പിച്ചതാണ് 'ശിലൈവശിവലിംഗ'പ്രതിഷ്ഠ. സവർണ്ണരുടെ അധികാര രാഷ്ട്രീയത്തിൽ നിന്നും ഒലിച്ചിറങ്ങിയ ലാവാപ്രവാഹത്തെ പാഴ്ചേറിൽ അമർന്നു ഇരുകാലിമൃഗങ്ങൾക്ക് ഉത്ഭവം കൊതിക്കുന്ന ജീവനമാക്കി. ഈ മനഃശ്ശാസ്ത്രം പ്രായോഗികധർമ്മശാസ്ത്രത്തിന്റെ അപൂർവ്വതയാണ്. ചരിത്രത്തിന്റെ ഇടനാഴികൾ നമ്മെ പഠിപ്പിക്കുന്നത്, പാശ്ചാത്യനാടുകളിൽ സമത്വത്തിനും നീതിയ്ക്കും സാഹോദര്യത്തിനുംവേണ്ടി ഫ്രാൻസിലെ ജനത ദാഹിച്ചു. അവിടെ തെരുവീഥികളിലെ ഓടകൾ മനുഷ്യന്റെ ചുടുനിണം നിറയെ ഒഴുക്കി. അവർക്ക് ലക്ഷ്യത്തിലെത്താനായില്ല. 1789ലെ ഫ്രഞ്ചുവിപ്ലവമാണ് ഇവിടെ സൂചിപ്പിക്കുന്നത്. അവർക്കു ലഭിച്ചത് നെപ്പോളിയനെന്ന ഏകാധിപത്യ കുസുമമാണ്. സംഘർഷരഹിതമായ ഒരു നിശ്ശബ്ദ വിപ്ലവം കേരളമണ്ണിൽ നാമ്പെടുത്തതും ത്യാഗം മൂർത്തമായതും ശ്രീനാരയണഗുരുവിലൂടെയാണ്.

ആത്മവൈഭവത്തിന് വ്യക്തിസ്വത്വം സംസ്കരിക്കപ്പെടണം. വിദ്യയിലൂടെ ബോധവല്ക്കരണമാണ് ദിശാബോധമുണ്ടാക്കുന്നത്. ഗുരു നല്കിയ ജീവിതകാമനകളിൽ സാഹിത്യാദികലകൾക്ക് ബോധവല്ക്കരണമാധ്യമങ്ങളുണ്ടാകണം. വ്യക്തിത്വസംസ്ക്കരണത്തിനും സ്വാതന്ത്ര്യബോധത്തിനും കാവ്യസരണിഫലപ്രദമായി പ്രയോഗിക്കാമെന്നും തെളിയിച്ചു. ഗുരുവിന്റെ കാവ്യസരണിയിലെ 'കരു' പില്ക്കാല കവികൾക്ക് വഴങ്ങിയില്ല. പക്ഷേ ഗുരുദേവദർശനങ്ങളിലെ ജീവകേന്ദ്രമായ സാമൂഹ്യസമത്വം തൊട്ടടുത്തു ഉരുവം കൊണ്ട സാഹിത്യത്തിലെ മുഖ്യധാരകൾക്കെല്ലാം പിറവി ഒരുക്കി. രാഷ്ട്രീയസ്വാതന്ത്ര്യത്തിൽ ഒളിഞ്ഞിരിക്കുന്ന അധികാരരാഷ്ട്രീയത്തിന് ലൗകികജീവിതത്തിലെ എല്ലാ ദിശകളിലും സ്വാധീനമുണ്ട്. മാമൂലുകളുടെ എല്ലാ ചങ്ങലക്കെട്ടുകളിൽനിന്നുമുള്ള മോചനത്തിന് വഴിയൊരുക്കിയ പുരോഗമനസാഹിത്യപ്രസ്ഥാനങ്ങൾ ശക്തി പകർന്നതും ഗുരുദേവന്റെ കാവ്യസരണിയിലെ ജീവാംശമാണ്. മഹത്തായ സ്വാതന്ത്ര്യത്തിന്റെ ചേരുവകളിൽനിന്നാണ് മാനവികതയുടെ പരിവർത്തനത്തിന്റെ ജന്മം. അന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കും എതിരെ അഭിപ്രായസ്വാതന്ത്ര്യത്തിന് പൊരുതിയ സാഹിത്യസാമൂഹ്യപ്രസ്ഥാനങ്ങൾക്കു വളരാൻ വളക്കൂറുള്ള കാലാവസ്ഥ ഒരുക്കിയത് ഗുരുദേവന്റെ പ്രതിഷ്ഠാകർമ്മവും ആശയസംഹിതകളുടെ പ്രചരണവുമാണ്. ജീവിതഗന്ധിയല്ലാത്ത പഴമയെ കടപുഴക്കിയെറിയാനും ജീവിതാനുസാരിയായ പുതുമയെ പുല്കാനും ജനതയെ ഗുരു സജ്ജമാക്കി. പാരാവാരംപോലെ ഗഹനമായ പ്രപഞ്ചസത്യങ്ങളെ തെളിനീരുപോലെ സുതാര്യമാക്കി തന്നിലെളിയോർക്കായി ഗുരു വിളമ്പി. താഴത്തെ പാഴ്ചേറിൽ അമർന്നിരുന്ന സഹജാതരെ, അതീന്ദ്രധ്യാനത്തിലൂടെ ഭൗതികമാക്കിയ പ്രതിഷ്ഠയെ മാധ്യമമാക്കി ഉയർത്തെഴുന്നേല്പിച്ചു. വ്യവസ്ഥാപിത സങ്കുചിത സാമൂഹ്യധാരണകളെ നിരസിക്കാനും യുക്തിബോധത്തിന്റെ വെളിച്ചത്തിൽ സ്വാതന്ത്ര്യത്തേയും നീതിയേയും പ്രതിഷ്ഠിക്കാനും ജനതയെ ഉണർത്തിയതു നേരത്തെ സൂചിപ്പിച്ചതുപോലെ ശിവലിംഗപ്രതിഷ്ഠയിലൂടെയാണ്. അവശതകൾ പരിഹരിക്കാനും അവകാശങ്ങൾക്കുവേണ്ടി വാദിക്കാനും സ്വാശ്രയശീലവും ആത്മശക്തിയും നേടാനുമുള്ള ഗുരുവിന്റെ വിദ്യാഭ്യാസസങ്കല്പവും മാതൃകാസ്ഥാനത്തിന്റെ ഉല്പന്നമാണ്. വിദ്യാഭ്യാസത്തിലൂടെ അറിവുനേടുക മാത്രമല്ല പ്രധാനം. സാങ്കേതികജ്ഞാനവും അനിവാര്യമാണെങ്കിലും വ്യക്തിയുടെ മാനസികചായ്വനുസരിച്ചുള്ള യുക്തിയ്ക്കനുസരണമായ, ജനാധിപത്യവും ചുമതലയുള്ള പൗരന്റെ വളർച്ചയ്ക്കനുഗുണമായ വിദ്യാഭ്യസപദ്ധതിയുമാണ്

ഗുരു രൂപകല്പന ചെയ്തത്. വിജ്ഞാനസമ്പാദനവും മാനസികവികാസവും ഒപ്പത്തിനൊപ്പം മാറ്റങ്ങൾ ഉൾക്കൊള്ളാനും മൂല്യങ്ങളുടെ ഒഴുക്കും സംസ്കാരവും സമതുലിതമായിരിക്കണമെന്നും ഗുരു ദീർഘദർശനം ചെയ്തു. തന്ത്രശാസ്ത്രവും തച്ചുശാസ്ത്രവും നോക്കി നില്ക്കവെയാണ് ജനതയുടെ തീഷ്ണനൊമ്പരത്തിന് വിരാമമിട്ട അരുവിപ്പുറം പ്രതിഷ്ഠ നടത്തിയത്.

അരുവിപ്പുറം അമ്പലത്തിന് തൊട്ട് വടക്ക് ദിശയിൽ കിഴക്കുപടിഞ്ഞാറുള്ള കെട്ടിടത്തിൽ തൃപ്പാദങ്ങൾ ഒരു വിദ്യാലയം ആരംഭിച്ചു. ഗുരുദേവനും ആശാനും അവിടെ അദ്ധ്യാപകരായിരുന്നു. ചാണ കാണാതെ കിടന്ന ബാലമനസ്സുകളിൽ അക്ഷരവിദ്യ പകർന്നു. 1936ലെ മലമ്പനിരോഗം മലയോരങ്ങളിൽ പടർന്നുപിടിച്ചപ്പോൾ വിദ്യാർത്ഥികളില്ലാതെ വിദ്യാലയം അന്യംനിന്നു. കെട്ടിടം സദ്യാലയമായി. ഇപ്പോഴത്തെ മഠാധിപതി സാന്ദ്രാനന്ദജി വീണ്ടും സദ്യാലയത്തെ വിദ്യാലയമാക്കി പുതുജീവൻ നല്കി. അമ്പലത്തിനു പരിസരമുള്ള നിർദ്ധനരായ നെയ്ത്തുകാർക്കു കൈത്തറിതൊഴിലിന് പ്രോത്സാഹനം കൊടുത്തു. പ്രകൃതിവിഭവങ്ങളും കാർഷികഉല്പന്നങ്ങളും സമാഹരിച്ചു സ്വാശ്രയശീലം വളർത്തി. താരുംതരുലതാദികളും ഔഷധമൂല്യങ്ങളും കണ്ടെത്തി ആരോഗ്യപരിപാലനം നടത്തി. ക്ഷേത്രകാര്യങ്ങൾക്കു തുടങ്ങിയ വാവൂട്ടുയോഗം ചിന്നസ്വാമിയായ ആശാൻ കാര്യദർശിയായി പുനഃസംഘടിപ്പിച്ച് അരുവിപ്പുറം ശ്രീനാരായണധർമ്മപരിപാലന യോഗമെന്ന സംഘടനയ്ക്ക് രൂപംനല്കി. ആശയപ്രചരണത്തിനും ബോധനമാധ്യമമായ 'വിവേകോദയം' എന്ന മാസികാപുസ്തകത്തെ യോഗത്തിന്റെ വാഗിന്ദ്രയമാക്കി. ക്ഷേത്രസങ്കല്പത്തിൽ ശുചിത്വം പാലിച്ചതുപോലെ അമ്പലത്തിന്റെ അങ്കണത്തിനകത്ത് ഉദ്യാനവും വായനശാലയ്ക്കും ഇടംകണ്ടെത്തി.

അരുവിപ്പുറം ഉത്സവക്രമത്തിന് ഒൻപതു വീട്ടുകാരെയും പത്താം ഉത്സവം പൊതുജനപങ്കാളിത്തത്തിലും നടത്താൻ ചിട്ടപ്പെടുത്തി. അരുവിപ്പുറത്തുനടന്ന എസ്.എൻ.ഡി.പി. യോഗത്തിന്റെ ഒന്നാം വാർഷികത്തിൽ സ്ത്രീകൾക്ക് പ്രാധാന്യം നൽകി. മഹിളാസമ്മേളനത്തിന് തുടക്കംകുറിച്ചു. അവഗണിക്കപ്പെട്ട അസംഘടിതർക്കു 'കൂട്ടായ്മ' വളർത്തിയ യോഗമാതൃകമറ്റു പല സാംസ്കാരികസംഘടനകൾക്കും സാമുദായികസംഘടനകളുടെയും തലവണ്ടിയായി യോഗം ദിശാബോധം നല്കി.

അരുവിപ്പുറത്തിനു ചുറ്റുവട്ടമുള്ള കൃഷിക്കാരുടെ കാർഷികവിഭവങ്ങളുടെ വിപണനത്തിന് മാരായമുട്ടവും നെയ്യാറ്റിൻകരപടവിളകടയ്ക്കും നിർദ്ദേശമുണ്ടായി. 1874ൽ അരുവിപ്പുറം പ്രതിഷ്ഠയ്ക്കു മുമ്പ് നാഗർകോവിൽ കോട്ടാർ സ്വദേശിയയ ഒരു വെള്ളാളസമുദായംഗം നെയ്യാറ്റിൻകര പട്ടണത്തിൽ ഗുരുദേവന് സംഭാവനയായി ഒരേക്കർ പതിമൂന്നു സെന്റു സ്ഥലം നല്കി. ഇന്നത്തെ നെയ്യാറ്റികര ഗവ: ബോയ്സ് ഹയർ സെക്കണ്ടറി സ്കൂളിന്റെ തുടക്കത്തിന് ആദ്യമായി 23 സെന്റു സ്ഥലം നാണു ഗുരു നല്കി. പ്രസ്തുത സംഭാവന വസ്തുവിൽനിന്നും സഹോദരസമാജത്തിന് പ്രാർത്ഥനയ്ക്കും 10സെന്റ് സ്ഥലം നല്കി. ഗവ: സ്കൂളിന് പുറകുവശം ഇന്നത്തെ നെയ്യാറ്റിൻകര എസ്.എൻ.ഡി.പി. യൂണിയൻ മന്ദിരത്തിനു കിഴക്കുഭാഗത്തായി സർക്കാർ അമ്പതുസെന്റ് ഭൂമി വിട്ടുകൊടുത്തു. അവിടെ ഒരു നാഗ'ദന്തിമരം' ഇന്നും കാലാകാലങ്ങളിൽ പൂവണിഞ്ഞുനില്പുണ്ട്.

ആധുനികമലയാളസാഹിത്യത്തിനും സാംസ്കാരികകേരളത്തിനും ഗുരുദേവകൃതികൾ ചെലുത്തിയ പ്രേരണ വളരെ വലുതാണ്. ചിന്നസ്വാമിയായിരുന്ന മഹാകവി കുമാരൻ ആശാന്റെ 'സ്തോത്രകൃതികളുടെ രചന അരുവിപ്പുറത്തായിരുന്നു. ശങ്കരാചാര്യരുടെ ആനന്ദലഹരി വിവേകാനന്ദസ്വാമികളുടെ ചിക്കാഗോ പ്രസംഗത്തെ ഉപജീവിച്ച രാജയോഗവും അരുവിപ്പുറത്തുവച്ചാണ് ആശാൻ മൊഴിമാറ്റം നടത്തിയത്. രാജാധിപത്യത്തിന്റെ മരണമണി മുഴക്കി

ഊരിയ വാളിന് ശത്രുക്കളെ ഉണ്ടാക്കി പാരിടം വേണ്ടെന്ന് ദിഗന്തങ്ങൾ മുഴങ്ങുമാറ് പ്രഖ്യാപിച്ച ഗൗതമന്റെ ബുദ്ധചരിതപരിഭാഷ മഹാകവി സമാരംഭിച്ചതും നെയ്യാറ്റിൻകര ആറ്റിൻതീരത്തെ ആലിൻചുവട്ടിലെ പാറമേലായിരുന്നു.

പർവ്വതമടക്കിലെ വിശിഷ്ടമൃദുഗാനമുതിർത്ത കുയിൽനാദം കേട്ട് പ്രേമരാഗാർത്തരായ നളിനീദിവാകരരുടെ സംഗമസ്ഥാനം. തരംഗലീലയിലെ തടശിലപോലെ മേവിയ പിടമൃഗനേത്രയുടെ, കുസുമിതവനകാന്തിയും, മാംസനിബദ്ധമല്ലാത്ത രാഗത്തിന്റെ പരിശോഭയജ്ഞ 'രേഖ' നീട്ടിയ ധവളതരംഗങ്ങളുടേയും പ്രാകൃതരൂപം അരുവിപ്പുറവും നെയ്യാറുമല്ലാതെവിടെയാണ്? പ്രരോദനത്തിലെ 'മൂടുംകാർമുകിലാലകാലതിമിരമുള്ള കാടും' എന്ന ആദ്യപദ്യത്തിലെ കൈയെഴുത്തിന് മുകളിൽ 'നെയ്യാറ്റിൻകര' എന്നെഴുതി ആണ്ടുമാസം തീയതി ചാർത്തിയിട്ടുണ്ട്. ഗ്രാമത്തിൻ പുറത്തങ്ങുവസിക്കുന്ന ചാമർനായകൻ തന്റെ കിടാത്തി പാരിലൊറ്റക്കാലൂന്നി ചെറുവാകയുടെ ഓമനപ്പൂങ്കുല ഒടിച്ച് മാരഭൂതിപോലെ വെള്ളം കോരിയ കിണറ് ഇന്നും അരുവിപ്പുറത്ത് ബന്ധം പറഞ്ഞു സ്ഥിതിചെയ്യുന്നു. 'ഇടതൂർന്നിമ കറുത്ത് ഉള്ളിൽ മദജലം പൊടിയുന്ന വാരനാരിയിലൂടെ ഉപഗുപ്തൻ നല്കുന്ന ജീവിതസന്ദേശവും അരുവിപ്പുറമെന്ന മാതൃകാസ്ഥാപനത്തിന് അർഹതപ്പെട്ടതാണ്. ചാത്തന്റെ ചാളയിലെ സാവിത്രീസംഗമം കാലത്തിനുമുമ്പേ നടക്കുന്ന സാമൂഹ്യസന്ദേശത്തിന്റെ വക്താവായ ദുരവസ്ഥയിലെ പ്രമേയവും ജാതിഭേദമില്ലാത്ത ഏകലോകത്തിന്റെ ഉല്പന്നമാണ്.

ദേശീയവും അന്തർദേശീയവുമായ രാഷ്ട്രമീമാംസ അരുവിപ്പുറം സംഭാവന ചെയ്യുന്ന സോദ്ദേശ സാമൂഹ്യജീവിതത്തിന്റെ പ്രസക്തിയിലാണ് നിലകൊള്ളുന്നത്. നീതിപൂർവ്വമായ ധർമ്മശാസ്ത്രത്തിന്റെ ആത്മദീപ്തിയാണ് അരുവിപ്പുറം ശിവക്ഷേത്രം. പ്രബുദ്ധ ഭാരതത്തിന്റെ രൂപരേഖ ശിവപ്രതിഷ്ഠയിലും ഗുരുദേവകർമ്മങ്ങളിലും സുതാര്യമാവുന്നു. ധർമ്മബോധത്തിൽ അധിഷ്ഠിതമാണ്. ഗുരുദേവന്റെ പ്രചോദനവാക്യങ്ങൾ ജനതയ്ക്ക് പ്രയോജനവാക്യങ്ങളായി.

# ഗുരുസന്ദേശങ്ങളുടെ കാലിക പ്രസക്തി

**കെ. മുരളീധരൻ കാട്ടായിക്കോണം**

**രാ**വിലെ എഴുന്നേറ്റ്, പതിവ് പത്രപാരായണത്തിൽ മുഴുകി, ഒന്നാം പേജിൽ തന്നെ ഞെട്ടിക്കുന്ന വാർത്തകളും വേദനിപ്പിക്കുന്ന തരത്തിലുള്ള ചിത്രങ്ങളും. അച്ഛനും മകനും പരസ്പരം കലഹിച്ചു മരണത്തിൽ എത്തിയ വാർത്ത... വൃദ്ധരായ ആൾക്കാരെ കൊല ചെയ്തു സമ്പാദ്യങ്ങൾ കൈക്കലാക്കിയ വാർത്ത.. ചാവേർ സംഘങ്ങൾ നടത്തുന്ന അക്രമങ്ങളും രാജ്യത്തുടനീളം വരുത്തിവയ്ക്കുന്ന അരാജകത്വവും, ഒളിച്ചോട്ടങ്ങൾ, ചാറ്റിംഗിലൂടെ വഴിപിഴച്ചവരുടെ അവസ്ഥ... ഭരണകൂടങ്ങളുടെ താളം തെറ്റൽ, അഴിമതി കഥകൾ, കാലുമാറ്റക്കാർ വരുത്തിവയ്ക്കുന്ന ഭരണ അരാജകത്വം, കത്രീന, സുനാമി ഇങ്ങനെ വേദനിപ്പിക്കുന്നവരുടേയും വേദനിപ്പിക്കുന്നവരുടേയും കഥകൾ ചുരുക്കത്തിൽ മനസ്സിനു ഉന്മേഷം തരാവുന്ന വാർത്തകളെക്കാൾ ദു:ഖം പ്രധാനം ചെയ്യുന്ന വാർത്തകളാണ് അധികവും. നാം അറിയാതെ തന്നെ നമ്മുടെ മനസ്സ് വ്യാകുലപെടുതോടൊപ്പം ചിന്തയിൽ മുഴുകുന്നു. എന്താണ് ഇവിടെ സംഭവിക്കുന്നത്. സംഭവിക്കാൻ പാടില്ലാത്തതെല്ലാം സംഭവിക്കുന്നു. അടിസ്ഥാനപരമായി ചിന്തിച്ചാൽ ഇന്നത്തെ ജനത എവിടെ ചെന്നു നിൽക്കുന്നു. ഇതിനൊരു പരിഹാരം വേണ്ടതല്ലേ... അതോ നാം മദ്യപാനത്തിനു ലോക റിക്കാർഡിനുടമകളായി തുടർന്നാൽ മതിയോ ?

ഇത്തരമൊരു സന്ദർഭത്തിലാണ് ആർഷഭാരതത്തിന്റെ മാഹാത്മ്യത്തെപ്പറ്റി ചിന്തിക്കുന്നത്. ആർഷഭാരതം എന്നു പറയുമ്പോൾ അഭിമാനം കൊണ്ടിരുന്ന നാം ഇന്ന് ലജ്ജിക്കുകയാണ്. ഇതിനൊരു പ്രതിവിധി കണ്ടെത്തിയേ തീരൂ നമുക്കല്പം ചിന്തിക്കാം.

ഇത്തരുണത്തിലാണ് നാം ശ്രീ നാരായണ ഗുരുദേവന്റെ പ്രസക്തിയെപ്പറ്റി ചിന്തിക്കുന്നത്. അതിനു മുന്നോടിയായി നാം ചിലകാര്യങ്ങൾ ഓർക്കേണ്ടതുണ്ട്.

ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിനു മുമ്പു തന്നെ ഇന്ത്യയിൽ ഉടനീളം നവോത്ഥാനപ്രസ്ഥാനങ്ങളുടെ ആവീർഭാവമുള്ളതായി കാണാം. ബംഗാളിൽ രാജാറാം മോഹൻ റായിയും മഹാരാഷ്ട്രയിൽ മഹാദേവ ഗോവിന്ദറാനെഡെയും ആര്യസമാജം സ്ഥാപിച്ചതിലൂടെ സ്വാമിദയാനന്ദസരസ്വതിയും ഇ.വി. രാമസ്വാമിനായ്ക്കരുടെ നേതൃത്വത്തിലുള്ള ദ്രാവിഡ കഴകവും ഇതിനുദാഹണങ്ങളാണ്.

അതേ സമയം ഇതിനെല്ലാം സമാനമായി കേരളത്തിൽ ഉടലെടുത്ത സാമൂഹ്യ നവീകരണത്തിന്റെ നേതൃത്വം ശ്രീനാരായണഗുരുവിനായിരുന്നതായി കാണാം. ആരായിരുന്നു ശ്രീനാരായണ ഗുരുദേവൻ. ആരേയും വേദനിപ്പിക്കാതെ, ക്ഷോഭിക്കാതെ ശാന്തനിൽ ശാന്തനായി അദ്ദേഹം അനുഷ്ഠിച്ച കാര്യങ്ങൾ ചിന്തിച്ചാൽ മാത്രം മതി ആ മഹാന്റെ വ്യക്തിത്വത്തിന്റെ മഹിമ മനസ്സിലാക്കാൻ താൻ ജനിച്ചു വളർന്ന കാലത്തെ ജാതിയുടെ ഭീകരത അദ്ദേഹത്തെ വല്ലാതെ വേദനിപ്പിച്ചു. അതിൽ നിന്നും താണഒരു ജനതയെ സമുദ്ധരിക്കാൻ വേണ്ടി വരുത്തിയ മാറ്റങ്ങൾ വിലമതിക്കാൻ പാടില്ലാത്തതാണ്. അരുവിപ്പുറം

പ്രതിഷ്ഠപോലുള്ള ഒരു സംഭവം ഇന്നുണ്ടായാലുള്ള സ്ഥിതി നമുക്കറിയാം. ഒരു വൻലഹള ഉണ്ടാകുമെന്നതിൽ തർക്കമില്ല. ഗുരുദേവന്റെ കാലത്തെ ഉച്ചനീചത്വങ്ങളെക്കാൾ ഭീകരമാണ് ഇന്നത്തെ അവസ്ഥ എന്നു പറയാതിരിക്കാൻ നമുക്കു കഴിയുമോ ?

ഇന്നത്തെ ദുരവസ്ഥയ്ക്കു പരിഹാരം കാണണമെങ്കിൽ ശ്രീനാരായണ ഗുരുദേവന്റെ വായ്മൊഴികളും അദ്ദേഹത്തിന്റെ കൃതികളും പഠനം ചെയ്താൽ മാത്രം മതിയാകും. അദ്ദേഹത്തിന്റെ കൃതികളാകുന്ന മഹാസമുദ്രത്തിലേയ്ക്ക് ആഴ്ന്നിറങ്ങിയാൽ ലഭിക്കാത്തതായി ഒന്നും തന്നെയില്ല. നമ്മുടെ രാജ്യത്തിന്റെയും ജനതയുടെയും ധർമ്മച്യുതിക്കു ശാശ്വതപരിഹാരം അതല്ലാതെ മറ്റൊന്നില്ല തന്നെ.

“അവനവനാത്മസുഖത്തിനാചരിക്കുന്നവ
അപരന്റെ സുഖത്തിനായ് വരേണം”

ശ്രീനാരായണ ഗുരുദേവന്റെ “ആത്മോപദേശ ശതകം” എന്ന കൃതിയിലെ ഈ രണ്ടു വരികൾ മതി ഗുരുദേവ സന്ദേശങ്ങളുടെ കാലിക പ്രസക്തി നമുക്കു മനസിലാക്കാൻ. ○

# ജാതിക്കെതിരെ പടപൊരുതിയ ആനന്ദതീർത്ഥർ

## സജീവ് കൃഷ്ണൻ

**ഗു**രുവായൂർ ദേവസ്വത്തിൽ എൻജിനിയറിംഗ് ജോലികൾ ചെയ്തുകൊണ്ടിരുന്ന ജ്യേഷ്ഠനെ കാണാനാണ് യുവാവായ അനന്തഷേണായി തലശ്ശേരിയിൽ നിന്ന് ഗുരുവായൂരിലെത്തിയത്. അവർണ്ണർക്ക് ക്ഷേത്രപ്രവേശനമില്ലാത്തകാലം. ക്ഷേത്രപരിസരത്ത് എത്തുന്നവർ ജാതിവെളിപ്പെടുത്തണം. സവർണനാണെങ്കിൽ മാത്രം മുന്നോട്ട് കാൽവയ്ക്കാം. അല്ലാത്തവർ തിരിച്ചുപോകണം. അല്ലെങ്കിൽ അടിച്ചോടിക്കും.

അനന്തഷേണായി സവർണ്ണനാണ്. തലശേരിയിലെ പ്രമുഖ ഗൗഢസാരസ്വതബ്രാഹ്മണ കുടുംബാംഗം. വൈക്കം സത്യാഗ്രഹത്തെക്കുറിച്ച് കേട്ടറിഞ്ഞകാലംമുതൽക്ക് അനന്തഷേണായി ആരോടും ജാതി പറയില്ല. ചോദിക്കില്ല രുദ്രതീർത്ഥക്കുളത്തിൽ കുളിക്കാനിറങ്ങിയപ്പോൾ ഒരു നമ്പൂതിരി ചോദിച്ചു.

"ആരാ ... എന്താ ജാതി? "

"മനുഷ്യൻ .... അതുതന്നെ ജാതി"

പിന്നെ അടിയുടെ പൂരമായിരുന്നു. ജാതിയിൽകുറഞ്ഞ ഏതോ വിപ്ലവകാരി പയ്യനെന്നു കരുതി കണ്ടുനിന്നവരൊക്കെ കൈവച്ചു. വിവരമറിഞ്ഞ് ഓടിയെത്തിയവരിൽ അനന്തഷേണായിയുടെ ജ്യേഷ്ഠനും ഉണ്ടായിരുന്നു. അദ്ദേഹം ബഹളം വച്ചു ഇതുതന്റെ അനുജനാണ് ബ്രാഹ്മണനാണെന്നു പറഞ്ഞാണ് എല്ലാവരേയും പിന്തിരിപ്പിച്ചത്. ഒരു ബ്രാഹ്മണനെ അറിയാതെ തല്ലിയതിൽ എല്ലാവർക്കും വലിയ പശ്ചാത്താപമായി. ജാതി പറയാഞ്ഞതെന്തെന്നായി കുറ്റം. അത് താൻ പറയില്ല എന്ന് അനന്തഷേണായി ശഠിച്ചു.

ഉപ്പു സത്യാഗ്രഹത്തിൽ പങ്കെടുത്തു അനന്തഷേണായി. അന്ന് കെ. കേളപ്പനൊപ്പമാണ് ജയിലിൽ കഴിഞ്ഞത്. ഗുരുവായൂരിൽ തനിക്കുണ്ടായ അനുഭവം ജയിലിൽ വച്ച് കേളപ്പനോടു പറഞ്ഞു. ഗുരുവായൂർ സത്യഗ്രഹത്തിന്റെ നിമിത്തം അതായിരുന്നു.

മദിരാശി പ്രസിഡൻസി കോളേജിൽ നിന്ന് രണ്ടാംസ്ഥാനത്തോടെ ഭൗതികശാസ്ത്രത്തിൽ എം.എ ബിരുദം നേടിയശേഷം കിട്ടിയജോലികളെല്ലാം വേണ്ടെന്നുവച്ചു. പൊതുപ്രവർത്തനങ്ങളിൽ ആകൃഷ്ടനായി കോൺഗ്രസിൽ ചേർന്നു. സബർമതി ആശ്രമത്തിൽ ഗാന്ധജിക്കൊപ്പം സേവനപ്രവർത്തനങ്ങളിൽ മുഴുകുമ്പോളാണ് യഥാർത്ഥ സേവനം സന്യാസിക്കേ ചെയ്യാൻ കഴിയൂ എന്ന ബോധ്യമുണ്ടായത്. ഇക്കാര്യം ഗാന്ധിജിയെ അറിയിച്ചു.

"സന്യസിക്കാനാണെങ്കിൽ അതിനുപറ്റിയ ഗുരു കേരളത്തിലെ നാരായണഗുരുവാണ്" എന്നു പറഞ്ഞുകൊടുത്തു ഗാന്ധിജി. അങ്ങനെ അനന്തഷേണായി ശിവഗിരിയിലെത്തി. പ്രാർത്ഥനാമന്ദിരത്തിനു മുന്നിലെ മാവിൻചുവട്ടിലിരിക്കുകയാണ് ഗുരുദേവൻ. ആഗതൻ വന്നപാടെ കാൽക്കൽ നമസ്കരിച്ച് തന്നെ സന്യസിക്കാൻ അനുവദിക്കണമെന്ന് അപേക്ഷിച്ചു.

"സന്യാസത്തിന് എന്താണ് അർത്ഥം കണ്ടിരിക്കുന്നത് ?"

"ത്യാഗം"

യുവാവിനെ ഗുരു ഒന്ന് നോക്കി.

"അപ്പോൾ എം.എ. ക്ലാസുവരെ പഠിച്ച് നേടിയ അറിവും കൂടി ത്യജിക്കേണ്ടിവരുമല്ലോ.

പൂജ്യത്തിൽ നിന്ന് തുടങ്ങണം. സമ്മതമാണോ?"

ഷേണായി അത്ഭുതപ്പെട്ടു. താൻ എം.എ പാസായതാണെന്ന് ഗുരു എങ്ങനെ അറിഞ്ഞു ! അദ്ദേഹത്തിനു മുമ്പിൽ കുമ്പിട്ടു നിൽക്കുകയല്ലാതെ ഷേണായി മറുപടി ഒന്നും പറഞ്ഞില്ല. ഒന്നിനും നാവ് പൊന്തുന്നില്ല. ഗുരു തന്നെ തുടർന്നു.

"വഴി പലതുണ്ട് സന്യാസിയാകാൻ. ലക്ഷ്യം ഒന്നുമാത്രം. സമ്പാദിച്ച അറിവ് വലുതാക്കിയാൽ അത് എത്രവേണമെങ്കിലും പങ്കുവയ്ക്കാൻ കഴിയും. ഈശ്വരൻ പ്രസാദിച്ചാൽ മതി. പ്രതിഫലം ചോദിക്കരുത്. അന്ന് ആശ്രമത്തിൽ അഭയം നൽകി. വെളുപ്പിന് കുളിച്ച് ഈറൻ തോർത്തി മുന്നിൽ നിൽക്കുന്ന ശിഷ്യന് ഗുരു കാഷായം നൽകി. "ആനന്ദതീർത്ഥർ" എന്ന് നാമകരണവും ചെയ്തു.

മഠത്തിന്റെ ചട്ടക്കൂടുകളിൽ ഒതുങ്ങുന്നതായിരുന്നില്ല ആനന്ദതീർത്ഥരുടെ പ്രവർത്തനങ്ങൾ. ജാതി ചോദിക്കരുത്, പറയരുത്, ചിന്തിക്കരുത് എന്ന ഗുരുദേവ സന്ദേശപ്രചരണാർത്ഥം പല നാടുകളിൽ സഞ്ചരിച്ചു. എല്ലായിടത്തുനിന്നും സവർണ്ണരും ഗുണ്ടകളും പലവട്ടം സ്വാമിയെ തല്ലി ഒതുക്കാൻ നോക്കി. ലക്ഷ്യത്തിൽ നിന്ന് വ്യതിചലിക്കാൻ സ്വാമി തയ്യാറായില്ല. പകരം പ്രവർത്തനങ്ങൾ കൂടുതൽ പ്രകോപനപരമാക്കി. അയിത്ത ജാതിക്കാരെ കയറ്റില്ലെന്ന് എഴുതിവച്ചിരിക്കുന്നിടങ്ങളിലേക്ക് അവരെ കൈപിടിച്ചു കൊണ്ടുപോയി. ക്ഷേത്രങ്ങളിൽ മാത്രമല്ല, ഹോട്ടൽ, ബാർബർഷോപ്പ്, പൊതുനിരത്ത്, വിദ്യാലയങ്ങൾ, പൊതുകുളം, സദ്യാലയങ്ങൾ എന്നിവിടങ്ങളിലെല്ലാം ദളിതരുമായി എത്തി. രഹസ്യമായല്ല. പരസ്യമായി പറഞ്ഞുകൊണ്ടായിരുന്നു അതെല്ലാം. എല്ലായിടത്തുനിന്നും മർദ്ദനമേറ്റു. ഒരു അടിപോലും തന്നോടൊപ്പം വന്ന ദളിതരുടെ ദേഹത്തു വീഴാതെ എല്ലാം സ്വയം ഏറ്റുവാങ്ങി. ഗുരുവിന്റെ ആദർശം നടപ്പാക്കുന്നതിൽ ഉണ്ടാകുന്ന പരീക്ഷകളായി അദ്ദേഹം ഈ മർദ്ദനത്തെക്കണ്ടു. മർദ്ദിക്കുന്നവരെ ഒരിക്കലും അദ്ദേഹം തിരിച്ചുതല്ലാനോ തല്ലിക്കാനോ മുതിർന്നില്ല. അവർ അറിവില്ലാതെ ചെയ്യുന്നതാണ്, എല്ലാം അറിയുന്നവർക്ക് ആരെയും തന്നിൽ നിന്ന് മറ്റൊന്നായി കാണാനാവില്ലെന്ന് സ്വാമി പറയുമായിരുന്നു.

ഒലവക്കോട് ശബരി ആശ്രമത്തിലെ അയിത്തജാതിക്കാരായ കുട്ടികളുമായി 1927 ഫെബ്രുവരിയിലെ ശിവരാത്രിദിനത്തിൽ അദ്ദേഹം പൊതുചന്ത സന്ദർശിക്കാൻ പോയി. യാഥാസ്ഥിതികർ തടഞ്ഞു. ചന്തയിൽ അവർണ്ണക്കുട്ടികളെ കയറ്റിയതിന് ഇരകരണത്തും അടികിട്ടി. രണ്ടുവർഷങ്ങൾക്കുശേഷം 1929 ൽ ചാലിയ തെരുവിലേക്ക് കേളപ്പജിയുടെ ശ്രദ്ധാനന്ദവിദ്യാലയത്തിലെ അവർണ്ണക്കുട്ടികളെയുംകൊണ്ട് കയറിയതിനും അടികിട്ടി.

പയ്യന്നൂർ കേന്ദ്രമാക്കി സാമൂഹ്യപരിഷ്കരണ പ്രസ്ഥാനം തുടങ്ങാൻ സി. രാജഗോപാലാചാരിയുടെ നിർദ്ദേശപ്രകാരം "ശ്രീ നാരായണ വിദ്യാലയം" എന്ന സ്ഥാപനം തുടങ്ങി. ഹരിജനങ്ങൾക്ക് വിദ്യാഭ്യാസത്തിനുതകുന്നതായിരുന്നു ഇതിന്റെ പ്രവർത്തനം. എല്ലായിടത്തുനിന്നും അടിയും വാങ്ങിപോകുന്നയാളായി ആരും സ്വാമിയെ കാണാണ്ട. ഏഴോത്ത് ക്ഷേത്രത്തിൽ വഴിപാട് കോഴിയും പണവും മദ്യവും നൽകുന്നത് ദളിതരായിരുന്നു. ഇതൊക്കെ ദൂരെനിന്ന് നൽകുകയേ നിവർത്തിയുള്ളു. അകത്തോട്ടുചെന്നാൽ അടികിട്ടും. ഇനിയാരും കോഴിയും കള്ളും നൽകരുത് എന്ന് സ്വാമി ദളിതരോട് പറഞ്ഞു. അവർ സ്വാമിയെ അനുസരിച്ചു. ക്ഷേത്രവരുമാനം കുറഞ്ഞതോടെ ഭാരവാഹികൾ ദളിതരെ വീടുകയറി തല്ലി. ഇതറിഞ്ഞ് സ്വാമി നേരെ നടന്നത് കളക്ടർ ബംഗ്ളാവിലേക്ക്. തോൺ സായ്പിനെക്കണ്ട് ഇംഗ്ലീഷിൽ തന്നെ പരാതി അവതരിപ്പിച്ചു. ഉടനെ സായ്പ് പൊലീസിനെ വിട്ടു. വീടുകയറിതല്ലിയ സവർണ്ണകൂലിപ്പടയെ മുഴുവൻ പോലീസ് തിരഞ്ഞുപിടിച്ച് അറസ്റ്റ്

ചെയ്തു. ഇത് സവർണ്ണർക്ക് വലിയ മാനക്കേടായി. ഹരിജനങ്ങൾക്ക് സ്വാമിയിലുള്ള മതിപ്പും ബഹുമാനവും വർദ്ധിച്ചു. തങ്ങൾക്കും ചോദിക്കാനും പറയാനും ആളുണ്ട് എന്ന വിശ്വാസം അവരിൽ നിറഞ്ഞു.

1934 ൽ ഗാന്ധിജി ആനന്ദതീർത്ഥരുടെ 'ശ്രീനാരായണവിദ്യാലയം' സന്ദർശിച്ചു. പിന്നോക്ക വിഭാഗക്കാരുടെ ഉന്നമനത്തിനായി 'ശ്രീനാരായണവിദ്യാലയം' നടത്തുന്ന പ്രവർത്തനങ്ങൾ നേരിൽക്കണ്ട് ബോധ്യപ്പെട്ടു. ആനന്ദതീർത്ഥരെ അദ്ദേഹം വളരെ അനുമോദിച്ചു. ക്ഷേത്രപ്രവേശനവിളംബരം ഉണ്ടായപ്പോൾ അതിന്റെ പ്രചാരകനായി മാറി, സ്വാമി. വിളംബരത്തിന്റെ പകർപ്പുമായി ഹരിജനങ്ങൾക്കൊപ്പം ക്ഷേത്രങ്ങളിൽ കയറിയ സ്വാമിക്ക് വീണ്ടും കിട്ടി മർദ്ദനം. കോൺഗ്രസിന്റെ സ്വാതന്ത്ര്യസമര ജാഥകളിൽ അവർണ്ണരുമായി പങ്കെടുക്കാനെത്തിയ ആനന്ദതീർത്ഥരെ സംഘാടകർ മാറ്റിനിർത്തി. ഇതുചൂണ്ടിക്കാട്ടി ആനന്ദതീർത്ഥർ അന്നുതന്നെ ഗാന്ധിജിക്ക് കത്തെഴുതി. ഈ കത്ത് 'ഹരിജൻ' എന്ന സ്വന്തം പത്രത്തിൽ ഗാന്ധിജി പ്രസിദ്ധപ്പെടുത്തി. കോൺഗ്രസുകാർ ജാതി വ്യത്യാസം കാട്ടിയത് ശരിയായില്ലെന്നും അദ്ദേഹം എഴുതി.

1947 ആഗസ്റ്റ് 15 ന് ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം കിട്ടിയപ്പോൾ ആനന്ദതീർത്ഥർക്ക് അതീവ സന്തോഷമുണ്ടായി. ഇനിയെങ്കിലും ഗുരുദേവൻ വിഭാവനം ചെയ്ത ലോകക്രമം ഉണ്ടാകുമെന്ന് കരുതി. എന്നാൽ പ്രതീക്ഷകൾ അസ്ഥാനത്തായി. ജാതിചിന്ത വെടിയാൻ സവർണ്ണർ ഒരുക്കമല്ലായിരുന്നു. ഭരണഘടനാപരമായ അവകാശങ്ങൾ അവർണ്ണർക്ക് ലഭിക്കുന്നതിനെ അവർ എതിർത്തു. 1953 ൽ ശിശുദിനത്തിൽ ഒരു ഹരിജൻ കുട്ടിയുമായി ശാസ്തമംഗലത്തെ ഒരു ബാർബർഷോപ്പിൽ കയറിയ ആനന്ദതീർത്ഥരെ കടക്കാർ ചേർന്ന് മർദ്ദിച്ചു. ഇക്കാലമെല്ലാം കഴിഞ്ഞ് വിപ്ലവപ്രസ്ഥാനങ്ങൾ അവർണ്ണരുടെകൂടി വോട്ടു നേടി അധികാരത്തിലെത്തിയ പുരോഗമനകാലത്തും സ്വാമിക്ക് അയിത്തത്തിന്റെ പേരിൽ മുടങ്ങാതെ അടി കിട്ടികൊണ്ടിരുന്നു. രാഷ്ട്രീയക്കാർ സുവർണ്ണമെന്നു വിളിക്കുന്ന എഴുപതുകളിലാണ് ഇതെന്ന് ഓർക്കണം. അംഗൻവാടി ദുർഗാപരമേശ്വരിക്ഷേത്രത്തിൽ കുറേ ഹരിജൻഭക്തരുമായി സ്വാമി ദർശനം നടത്തി. സവർണ്ണയുവാക്കൾ സ്വാമിയെ പൊതിരെതല്ലി. വലിച്ചിഴച്ച് റോഡിലിട്ടു. പൊട്രോൾ ഒഴിച്ച് കത്തിക്കാൻ കോപ്പുകൂട്ടുമ്പോൾ ഒരു ലോറി അതുവഴി വരുന്നതു കണ്ട് ഇട്ടിട്ട് ഓടി. ലോറിക്കാരാണ് സ്വാമിയെ രക്ഷിച്ചത്. എന്നിട്ടും സ്വാമി അടങ്ങിയില്ല. പൊതുസ്ഥലങ്ങളിൽ അവർണ്ണർക്ക് നിർഭയം സഞ്ചരിക്കാവുന്ന കാലത്തേക്ക് വെളിച്ചം വീശാൻ മുമ്പേനടന്നു. അടിച്ചവർ മടുത്തു. സ്വാമിക്ക് പക്ഷേ മടുത്തില്ല. 1987 നവംബർ 21 ന് സമാധിയാകുന്ന സമയം വരെ ഗുരുവിന്റെ ആദർശം നടപ്പാക്കുന്നതിൽ സ്വാമിക്ക് മടുപ്പില്ലായിരുന്നു. ○

---

**പ്രസംഗങ്ങൾ യാതൊരു പ്രകാരത്തിലും ഉപദ്രവമോ ക്ഷോഭമോ ഉണ്ടാകത്തക്കവിധത്തിലോ സ്വരത്തിലോ ആയിരുന്നുകൂടാത്തതാണ്.**

# തീർത്ഥാടനം പവിത്രതയിലേക്കുള്ള ചുവടുവയ്പ്

അനിൽ ഓംകാർ

'**സ**ഞ്ചാരം' മാനവരാശിയുടെ വികാസപരിണാമങ്ങൾക്കും നിദാനമായി വർത്തിയ്ക്കുന്നു. മനസ്സിനും, ശരീരത്തിനും ഒരുപോലെ ഉണർവ്വുനൽകുന്ന ഒരു പ്രക്രിയയാണ് സഞ്ചാരം. മാനവികതയുടെ മാറ്റുകൂട്ടുന്നതിൽ നിർണ്ണായകമായ പങ്ക് സഞ്ചാരത്തിനുണ്ട്. വലിയ ഒരർത്ഥത്തിൽ, 'ദേശാടനം' എന്നത് സംസ്കാരത്തെ തന്നെ പാടേ മാറ്റിമറിയ്ക്കുന്ന ഒരു സഞ്ചാരം തന്നെയാണ്.

'സഞ്ചാരം' എന്നത് ഭൗതികസാഹചര്യത്തിൽ നടത്തുന്ന യാത്രയെ സൂചിപ്പിക്കുന്നു. എന്നാൽ, ആത്മീയമായ പവിത്രീകരണത്തിന് നടത്തുന്ന സഞ്ചാരമാണ് 'തീർത്ഥാടനം'. പുണ്യസങ്കേതങ്ങളിലേക്കുള്ള പ്രയാണമായ തീർത്ഥാടനം, മനസ്സിനും ശരീരത്തിനും ആത്മീയ ചിന്തയ്ക്കും ഒരുപോലെ ഉണർവും സൗഖ്യവും നൽകുന്നു.

'ചലനം' എന്നത് പ്രകൃതിയുടെ നിലനിൽപ്പിന്റെ അടിസ്ഥാനമായി വർത്തിക്കുന്നു. വികാസ-പരിണാമ പ്രക്രിയകൾക്ക് കാരണമായി നിലകൊള്ളുന്നതും മറ്റൊന്നല്ല. ചിന്ത, സ്പന്ദനത്തിലൂടെയും; പ്രവൃത്തി ചലനത്തിലൂടെയും പൂർണ്ണതയിലേക്ക് ചരിക്കുന്നു. ചുരുക്കത്തിൽ, ചലനം അതായത് സഞ്ചാരം എല്ലാ മാറ്റങ്ങൾക്കും മൂലകാരണമായി നിലകൊള്ളുന്നു.

നമ്മുടെ മാത്സര്യജന്യമായ ഈ കാലഘട്ടത്തിൽ തീർത്ഥാടനങ്ങൾക്ക് വളരെയേറെ പ്രാധാന്യമുണ്ട്. മനസ്സിനും, ശരീരത്തിനും, ചിന്തയ്ക്കും, ബുദ്ധിയ്ക്കും, നീതിബോധത്തിനും, മാനവികതയ്ക്കും ഒരുപോലെ സിദ്ധൗഷധമാണ് തീർത്ഥാടനങ്ങൾ. പുണ്യസങ്കേതങ്ങളിലേക്കുള്ള യാത്രകൾ വ്യക്തിയേയും, അവന്റെ കാഴ്ചപ്പാടുകളേയും, സമീപനത്തേയും പാടേ മാറ്റിമറിക്കുന്നു.

പ്രകൃതി അമ്മയാണ്. അതുകൊണ്ടുതന്നെ, കരുതലും വാത്സല്യവും, ദയാവായ്പും, പ്രകൃതിയിലെ സമസ്ത ജീവജാലങ്ങൾക്കും ഒരുപോലെ അനുഭവവേദ്യവുമാണ്. പല കാര്യങ്ങളും പ്രകൃതിയിൽ നിന്നും കണ്ടും കേട്ടും അനുഭവിച്ചും പഠിക്കേണ്ടതായുണ്ട്. അതിനായി കൂടുതലായി പ്രകൃതിയെ അടുത്തറിയേണം. ഇതിന് യാത്രകൾ വളരെയേറെ അനിവാര്യമാണ്. അതുവഴി വിശാലമായ അറിവു നേടുവാനും, സർവ്വ ചരാചരങ്ങളേയും സമഭാവനയോടുകൂടി കാണുവാനും ഉള്ള പക്വത സഞ്ചാരിക്ക് അല്ലെങ്കിൽ തീർത്ഥാടകന് കൈവരുന്നു.

ശ്രീനാരായണ ഗുരുദേവൻ തന്റെ അവധൂത കാലഘട്ടത്തിൽ നടത്തിയ ബൃഹത് സഞ്ചാരത്തിൽ വിവിധവും വ്യത്യസ്തവുമായ ദേശങ്ങളും, മനുഷ്യ സമൂഹങ്ങളും, വ്യത്യസ്ത ഭാഷകളും, സംസ്കാരങ്ങളും, വിഭിന്നങ്ങളായ കാലാവസ്ഥകളും, ജീവിത ശൈലികളുമൊക്കെ അനാവൃതമാകുന്നു. അതുവഴി, അന്ധവിശ്വാസങ്ങളും, അനാചാരങ്ങളും അസമത്വങ്ങളും സമൂഹമധ്യത്തിൽ തുറന്നു കാട്ടുവാനും അവയ്ക്ക് ശാശ്വത പരിഹാരം നിർദ്ദേശിക്കുവാനും ഗുരുദേവൻ പ്രത്യേക ശ്രദ്ധപതിച്ചു.

അവധുതവൃത്തിയിലുടനീളം പ്രകൃതിയേയും, ജീവജാലങ്ങളേയും ഒരുപോലെ കരുതലോടെ ഗുരുദേവൻ നോക്കിക്കണ്ടിരുന്നുവെന്നുള്ളത്, സമഭാവനയുടെ ദീപ്തമായ ഒരു തലമാണ്. വനനിബിഡമായിരുന്ന കൊടിതൂക്കി മലയിൽ പുലികളുടെയും പാമ്പുകളുടെയും മദ്ധ്യത്തിൽ ധ്യാനനിമഗ്നനായി ഗുരുദേവനെ ഭക്തർ കാണുന്നത് പതിവായിരുന്നു. ചുരുക്കത്തിൽ, ഗുരുവിന്റെ ജീവിതത്തിലും, സന്ദേശങ്ങളിലും, കൃതികളിലും പ്രകൃതിയെയും ജീവജാലങ്ങളെയും വളരെ കരുതലോടും, സ്നേഹവായ്പോടും സമീപിച്ചിരുന്നതായി കാണാവുന്നതാണ്.

ആത്മീയമായ യാത്രയാണ് തീർത്ഥാടനങ്ങൾ. ഇവിടെ തീർത്ഥാടകന്റെ വിശ്വാസപ്രമാണങ്ങൾക്കും കാഴ്ചപ്പാടുകൾക്കും പൂർണ്ണത കൈവരിക്കുവാൻ കഴിയുന്നു. അതുകൊണ്ടു തന്നെ, തീർത്ഥാടനങ്ങൾ അതിന്റെ പൂർണ്ണ അർത്ഥത്തിൽ തന്നെ അനുഷ്ഠിക്കേണ്ടതുണ്ട്. അല്ലെങ്കിൽ, അതുവഴി തീർത്ഥാടകന് ലഭ്യമാകേണ്ട സത്ഫലങ്ങൾ അന്യമാകും. വ്യത്യസ്തങ്ങളായ ജീവിതചര്യകൾ, സംസ്ക്കാരങ്ങൾ, ഭാഷകൾ, വേഷവിധാനങ്ങൾ, ഭൂപ്രകൃതികൾ, പക്ഷി മൃഗാദികൾ, സസ്യജാലങ്ങൾ, സ്ഥലനാമങ്ങൾ, നദികൾ എന്നിവ തീർത്ഥാടകനെ സംബന്ധിച്ച് നവ്യങ്ങളായ അറിവിലേക്കും അനുഭവതലങ്ങളിലേക്കും കൈപിടിച്ചുയർത്തുവാനുള്ള ഉപാധികളാകുന്നു.

എന്നാൽ, വിനോദസഞ്ചാരമെന്നുള്ളതിൽ പ്രകൃതിയെ അടുത്തറിയുക എന്ന വളരെ പ്രധാനപ്പെട്ട ഘടകം തുലോം ചുരുങ്ങുന്നതായി കാണാവുന്നതാണ്. മറിച്ച്, തീർത്ഥാടനത്തിൽ ആത്മീയ ചരിത്ര സ്മാരകങ്ങളും അവിടെ വ്യാപരിക്കുന്ന ഭംഗിയും, അതിന്റേതായ പ്രാധാന്യത്തോടുകൂടി സ്ഥാനം കണ്ടെത്തുന്നു. ചുരുക്കത്തിൽ, തീർത്ഥാടകന് ഭൗതികമായ സ്ഥാനമാറ്റമോ, അനുഭവതലങ്ങളോ മാത്രമല്ല ലഭ്യമാകുന്നത്. ഇവിടെ തെളിമയാർന്ന ചിന്തയ്ക്കും, വിശാലമായ മനസ്സിനും, ത്യാഗബോധത്തിനും, നിസ്വാർത്ഥ സേവനത്തിനും, സവിശേഷമായ കാഴ്ചപ്പാടിനും വഴിയൊരുക്കുന്നു. ആർഷഭാരത സംസ്ക്കാരത്തിൽ ഭൂമി പൂജ, വൃക്ഷപൂജ, ഗോപൂജ തുടങ്ങിയവയ്ക്ക് അഗ്രിമമായ സ്ഥാനമാണ് കല്പിച്ചു നൽകിയിരുന്നത് എന്നുകാണാവുന്നതാണ്.

സാധാരണക്കാരായവർക്ക് ഇഹലോകത്തിൽ അറിവ് എന്നത് അതിന്റെ പൂർണ്ണ അർത്ഥത്തിൽ നേടണമെങ്കിൽ യാത്രകൾ കൂടിയേകഴിയൂ എന്നൊരു വശംകൂടി ഇവിടെ തുറന്നുകാട്ടുന്നു. ഇതിൽ നിന്നെല്ലാം വെളിവാകുന്നത് തീർത്ഥാടനമെന്നത് വെറും സഞ്ചാരമല്ല, മറിച്ച് തീർത്ഥാടകന്റെ വ്യക്തിത്വത്തെയും കാഴ്ചപ്പാടുകളേയും സമൂലം സ്വാധിനിക്കുന്ന ഒരു സപര്യയായാണ്.

നേരത്തെ സൂചിപ്പിച്ചതുപോലെ, ശ്രീനാരായണ ഗുരുദേവൻ സ്ഥാപിച്ച ക്ഷേത്രങ്ങളും സ്ഥാപനങ്ങളും എല്ലാം സ്ഥിതി ചെയ്യുന്ന സ്ഥലങ്ങൾ, വളരെ പ്രകൃതിരമണീയവും സുഖകരമായ കാലാവസ്ഥയും, സവിശേഷമായ പ്രത്യേകതകൾ കൊണ്ടും ആരുടേയും മനം കവരുന്നതാണ്. ഗുരുദേവൻ തപസ്സനുഷ്ഠിച്ച മരുത്വാമലയായാലും ഇക്കാര്യത്തിൽ വ്യത്യസ്തമല്ല. പ്രപഞ്ചത്തിലെ ഊർജ്ജപ്രവാഹം വലിയതോതിൽ സന്ദർശകനിലേക്ക് പ്രവഹിക്കുന്ന അന്തരീക്ഷമാണ് മേല്പറഞ്ഞ സ്ഥലങ്ങളിലെല്ലാം തന്നെ. അതുകൊണ്ടുതന്നെ, പ്രസ്തുത കേന്ദ്രങ്ങളിലേക്ക് നടത്തുന്ന തീർത്ഥാടനങ്ങൾ, വലിയ അളവ് ഗുണകരമായ ഊർജ്ജപ്രവാഹം തീർത്ഥാടകനിലേക്ക് പകരുന്നു. അതുപ്രകാരം, തീർത്ഥാടകന് മന:ശാന്തിയും, നവ്യമായ ഉണർവും സമാധാനവും ഒരു പോലെ കൈവരുന്നു. ചുരുക്കത്തിൽ, മനസ്സിനും ശരീരത്തിനും ഒരുപോലെ അമൃതദായകമാണ് തീർത്ഥാടനം. തീർത്ഥാടനങ്ങൾ വെറും ചടങ്ങുകളായി അധ:പതിപ്പിക്കാതെ, അതിനെ അതിന്റെ പരിപാവനതയോടും, പവിത്രതയോടും നിർവ്വഹിച്ചാൽ നിനയ്ക്കുന്നതിലും വളരെയേറെ ഗുണങ്ങൾ

തീർത്ഥാടകർക്ക് അനുഭവവേദ്യമാകും.

ചാതുർവർണ്ണ്യം അതിന്റെ എല്ലാ അർത്ഥത്തിലും ദുഷിതമായി വ്യാപരിച്ചിരുന്ന കാലഘട്ടത്തിൽ, പൊതുനിരത്തിലൂടെ അവർണ്ണ വിഭാഗമെന്ന് മുദ്രയടിക്കപ്പെട്ട ഭൂരിപക്ഷംവരുന്ന സാമാന്യ ജനത്തിന് സഞ്ചാരസ്വാതന്ത്ര്യം പോലും ഇല്ലാതിരുന്ന ദുരവസ്ഥ കൂടി ഈ സന്ദർഭത്തിൽ നാം ഓർക്കേണ്ടതുണ്ട്. അക്കാര്യം ഒന്നുകൊണ്ടുതന്നെ, സഞ്ചാരത്തിനും തീർത്ഥാടനത്തിനും ഇന്നുള്ള സാധ്യതകൾ എല്ലാവരും പരമാവധി ഉപയോഗപ്പെടുത്തേണ്ടതുണ്ടെന്ന് വ്യക്തമാകും. അതുവഴി, അവാച്യമായ അറിവിന്റെയും അനുഭവങ്ങളുടെയും ചക്രവാളങ്ങൾ മറികടന്ന് ആത്മീയതലത്തിൽ ലയിച്ചു അമരത്വം നേടാം.

ശ്രീനാരായണഗുരുദേവനാൽ സ്ഥാപിതമായ ക്ഷേത്രങ്ങളിലേക്കും, മറ്റ് കേന്ദ്രങ്ങളിലേക്കും നടത്തുന്ന തീർത്ഥാടനം, അതുപോലെ, ഗുരുദേവ കൃതികളിലൂടെ കരുതലോടെ കടന്നുപോകുന്നതും ഒരു മഹത്തായ തീർത്ഥാടനം തന്നെയാണ്. കൃതികളുടെ അർത്ഥവ്യാപ്തിയിലേക്കും, ആന്തരീകാർത്ഥങ്ങളിലേക്കും; അവയിൽ ആത്മീയതയ്ക്കും ഭൗതികതയ്ക്കും നൽകപ്പെട്ടിരിക്കുന്ന പ്രാധ്യാന്യത്തെക്കുറിച്ചും വളരെ അവധാനതയോടുകൂടി സമീപിക്കുന്ന വ്യക്തിക്ക്, ഒരേ സമയം ഗുരുദേവ ദർശനത്തിന്റെ ഗരിമയും, പൊരുളും, ഔന്നത്യവും ബോദ്ധ്യപ്പെടും. ചുരുക്കത്തിൽ, ഗുരുദേവ കൃതികളിലൂടുള്ള തീർത്ഥാടനം, മഹത്തായതും പുണ്യവുമായ ഒരു സപര്യയാണ്. ഇവയിലൂടെ അറിവും ഉൾക്കാഴ്ചയും ഒരുപോലെ സായത്തമാകും.

'സഞ്ചാരം' എന്നത് ഒരു സാധനയാകുമ്പോൾ, തീർത്ഥാടനം എന്നത് പവിത്രതയിലേക്കുള്ള ഒരു സപര്യയാകുന്നു. തീർത്ഥാടനത്തിലൂടെ മാനസിക വികാസം, കാഴ്ചപ്പാടിലുണ്ടാകുന്ന വിശാലത, സഹവർത്തിത്തം, സഹാനുഭൂതി, ദയാവായ്പ്, പ്രകൃതിസ്നേഹം എന്നീ സവിശേഷ ഗുണങ്ങൾ തീർത്ഥാടകരിലേക്ക് സ്വമേധയാ സംവേദനം ചെയ്യപ്പെടുന്നു. അതുവഴി തീർത്ഥാടകനും, തീർത്ഥാടകരുമായി ഇടപെടുന്നവർക്കും, വലിയോരളവിലുള്ള ആത്മീയ ഉണർവ്വും, പാരസ്പര്യവും അനുഭവവേദ്യമാകും. അതായത്, തീർത്ഥാടനങ്ങൾ നമ്മെ വളരെ ആർദ്രതയുള്ളവരും, ദീനാനുകമ്പരും ആക്കി രൂപപ്പെടുത്തുമെന്ന് സുനിശ്ചയം.

മേൽ സംഗതികൾ കണക്കിലെടുത്തുകൊണ്ട്, തുടക്കമെന്ന നിലയിൽ നാമും, കുഞ്ഞുങ്ങളും, മാതാപിതാക്കളും, സുഹൃത്തുക്കളും അടങ്ങിയ സംഘങ്ങൾ ശ്രീനാരായണഗുരുദേവൻ അവതാരമെടുത്ത ചെമ്പഴന്തി 'വയൽവാരം' വീട്, വേദാന്ത വിപ്ലവത്തിന് നിദാനമായ അരുവിപ്പുറം ക്ഷേത്രം, കൊടിതൂക്കിമല, തപസ്സനുഷ്ഠിച്ച പിള്ളത്തടം ഗുഹ സ്ഥിതി ചെയ്യുന്ന മരുത്വാമല, മണ്ണന്തല ദേവീ ക്ഷേത്രം, കുളത്തൂർ കോലത്തുകര ശിവ ക്ഷേത്രം തുടങ്ങി കേരളത്തിനകത്തും പുറത്തുമുള്ള പുണ്യസങ്കേതങ്ങളിലേക്ക് തീർത്ഥാടനങ്ങൾ സംഘടിപ്പിക്കണം. അതുവഴി, മാനസിക - ശാരീരിക അസ്വസ്ഥതകൾ, നിരാശ, അലസത തുടങ്ങിയ തമോഗുണങ്ങൾ പൂർണ്ണമായും ദൂരീകരിച്ചുകൊണ്ട് പ്രതീക്ഷയുടെ, സഹാനുഭൂതിയുടെ, സ്നേഹത്തിന്റെ, കൂട്ടായ്മയുടെ, ആത്മീയതയുടെ, സന്തോഷത്തിന്റെ, ഒരുമയുടെ പുതിയൊരു ലോകം കെട്ടിപ്പടുക്കാം എന്ന് നമുക്ക് കൂട്ടായി പ്രതിജ്ഞയെടുക്കാം. ഏവർക്കും ഗുരുദേവ അനുഗ്രഹം ഉണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ○

# ശപ്തായുധം

ബാബുരാജ് കല്ലട

**കോ**ടികളേറെയായ് കൊല്ലങ്ങളന്നൊരു
സ്ഫോടനം ശൂന്യനഭസിലുണ്ടായി പോൽ !
കത്തിയെരിഞ്ഞോരതിൽ നിന്നൊരു കണം
എത്തി ആകർഷണ ചാക്രിക പാതയിൽ
സംവത്സരങ്ങൾ പിന്നിട്ടു പിന്നിട്ടതിൽ
സംഭവിച്ചേറെ പരിണാമമങ്ങനെ,
ഭൂമിയും വായുവും വെള്ളവും ബാഷ്പവും
വ്യോമാന്തരീക്ഷവും സൂക്ഷ്മാണു വൃന്ദവും
സസ്യജാലങ്ങളും വൃക്ഷലതാദിയും
മത്സ്യവൈചിത്ര്യവും പക്ഷിമൃഗാദിയും
മർത്ത്യ മസ്തിഷ്കം വിരജിച്ച ഭൗതിക-
വൃദ്ധിയും ...! വിസ്ഫോടനത്താൽ നശിച്ചിടും.

പാർഥനും പാശുപതാസ്ത്രവും സത്യമോ,
വാർത്തവായിക്കവേ ഞാൻ വിവേചിക്കയായ്;
പാർത്തലം ചുട്ടുകരിച്ചീടുമായുധം
പേർത്തു കണ്ടെത്തിടും ശാസ്ത്രമെൻ പൈതൃകം.

വീണ്ടും പരീക്ഷണം ഞാൻ നടത്തീടവേ,
വേണ്ടൊന്നൊരാജ്ഞ - അശരീരി - കേൾക്കയായ്
ഉർവിയും സ്വർഗപാതാളതലാതലം
സർവവും ചുട്ടുകരിക്കുമെൻ പദ്ധതി

വെള്ളവർഗക്കാർ നിരീക്ഷിച്ചറിഞ്ഞതും
വെള്ളിടിത്തീയായ് ഹിരോഷിമ ചുട്ടതും
ഉള്ളിൽ പുകഞ്ഞ പകയടങ്ങാതവർ
കൊള്ളിയാളിച്ചതോ നാഗസാക്കിക്കുമേൽ.

ശസ്ത്രബദ്ധം യുദ്ധതന്ത്രം പുതുക്കവേ
നിസ്ത്രപമണ്വായുധം, രാസവിദ്യയും
അസ്ത്രനാമങ്ങൾ - പരിഭാഷിതം നവ -
ശസ്ത്രനാമങ്ങളാൽ ഇന്നവയൊക്കെയും
ശത്രുരാജ്യങ്ങൾ പരസ്പര മത്സര-
ശ്രദ്ധയാലേറ്റം പരീക്ഷണ വ്യഗ്രരായ്,
ആയതിലൊന്നു പ്രയോഗിക്കിലക്ഷണം
ഈയുള്ളവൻ, ബന്ധുമിത്രാദി, പാരിടം,
വായു, തോയം - ബാക്കിയില്ലില്ലണുമിതി;
മായതൻ ദർശനം സത്യസാക്ഷ്യം തരും

അസ്വസ്ഥനായ ഞാൻ നിദ്രാർഥിയായുടൻ
നിശ്വസിച്ചൊന്നു മയങ്ങിത്തുടങ്ങവേ
ഭീതിപൂണ്ടുൾക്കിടിലത്തിൽ പ്രകമ്പിത-
ബാധയാൽ പിന്നെയും കേട്ടേൻ - അശരീരി:
ജാതിമതാന്ധതാശപ്തായുധം സർവ -
ഭൂതമാ,മിന്നിനു ഭീഷണി - ജാഗ്രത.

**ത്യാഗം എല്ലാ മനുഷ്യർക്കും ആവശ്യമാണ്.**
**വിദ്യാലയങ്ങളിൽ കുട്ടികളെ ത്യാഗം പഠിപ്പിക്കണം.**
**ത്യാഗത്തോടുകൂടി കർമ്മം ചെയ്യണം.**

# ഗുരുദർശനങ്ങൾ - ഭാവിയുടെ ഭാവിയിലേക്ക്

കെ. കെ. വത്സരാജ്

**ശാ**സ്ത്രസാങ്കേതികതയുടെ ബലത്തിൽ ലോകം ബഹുദൂരം കുതിച്ചുകൊണ്ടു നിൽക്കുന്ന ഒരു വർത്തമാനപരിസരത്തിലാണ് നാം ജീവിക്കുന്നത്. ഭൗതികതയുടെ സമൃദ്ധി എവിടെയും നാം അനുഭവിച്ചുകൊണ്ടിരിക്കുന്നു. ലോകം തന്നെ കൈവെള്ളയിൽ ഒതുങ്ങിപോയതുപോലെ. സമയദൂരസങ്കല്പങ്ങൾ പൊളിച്ചെഴുതപ്പെട്ടിരിക്കുന്നു. തിക്കിന്റെയും തിരക്കിന്റെയും ഈ പുതിയ ലോകത്ത് അതിലും വേഗത്തിൽ ഓടുവാൻ ശ്രമിക്കുന്ന മനുഷ്യർ. ഈ ഓട്ടത്തിനിടയിൽ ചോർന്നു പോകുന്നത് മൂല്യങ്ങളും ആദർശങ്ങളും ഈടുവയ്പുകളുമൊക്കെയാണെന്ന് പാവം മാനവനറിയുന്നില്ല. ശൂന്യമായിത്തീരുന്നത് മനസ്സിന്റെ ആർദ്രതകളും അനുകമ്പങ്ങളുമാണെന്നും അവനറിയുന്നില്ല. മലീമസമാകുന്നത് ആകാശവും ഭൂമിയുമാണെന്നും, പ്രകൃതി നമ്മോട് എന്തെന്നില്ലാതെ കോപിച്ചു കൊണ്ടിരിക്കുകയാണെന്നും അവനറിയുന്നില്ല. യഥാർത്ഥത്തിൽ നാം നേടിയെടുത്തത് നേട്ടങ്ങളുടെ ഒരു അഗ്നിപർവ്വതമാണ്. അതിനിടയിൽ ഒരു ലാവാപ്രവാഹമായി ഉരുകിയൊലിക്കാൻ പാകത്തിൽ നിൽക്കുന്നത് നാം ഉള്ളിൽ താലോലിച്ചു നിർത്തിയിരുന്ന എല്ലാ നന്മകളുമാണെന്ന് അവനറിയുന്നില്ല.

ആത്മീയമായി നാം നേരിടാൻ പോകുന്ന, അല്ലെങ്കിൽ നേരിട്ടുകൊണ്ടിരിക്കുന്ന മഹാശൂന്യത-അന്ധകാരം, അതാണ് ഇന്നത്തെ മനുഷ്യൻ നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി. ആ വെല്ലുവിളികളുടെ ഊഷരതകളിൽ ഒരു കുളിരരുവിപോലെ നമ്മിലേക്കൊഴുകിയെത്തുന്ന സുഖദാന്ത്യമാണ് ശ്രീ നാരായണ ഗുരുദേവന്റെ ചിന്തകളും ദർശനങ്ങളും വേരറ്റു വീഴാൻ പോകുന്നവനു ഊന്നുവടിയായി, ഊമയ്ക്കു നാവായി, അന്ധനു നേത്രമായ്, ബധിരന് കാതായി, ആ ദർശനങ്ങൾ കല്പാന്തകാലത്തോളം നിലനിൽക്കും. അത് നൽകുന്ന ധ്യാനപ്രശാന്തിയിൽ അഹംബോധികളുടെ അകക്കണ്ണുതുറക്കും. ഭോഗികളുടെ താപകോപങ്ങളസ്തമിക്കും. പ്രശാന്തതയുടെ ദിവ്യാനുഭൂതി പകരുന്ന ലോകം മനുഷ്യകുലത്തിനു വന്നുചേരും.

ആത്മീയമായ കരുത്തില്ലെങ്കിൽ നാം ഈ സംഘർഷഭരിതമായ വർത്തമാനത്തിൽ കാലിടറി വീഴും; ആകുലതകളാലും വ്യാകുലതകളാലും തകർന്നടിയും; നരകവാരിധി നടുവിൽ നരനായ് പിറന്നുപോയതിന്റെ സങ്കടക്കടലിൽ നിന്നും പ്രബുദ്ധതയുടെ വെളിച്ചവുമായി ശാന്തി തീരത്തിലേക്ക് നടന്നു നീങ്ങാൻ നമുക്ക് ഗുരു ദേവ ചിന്തകളും പ്രബോധനങ്ങളുമല്ലാതെ മറ്റൊന്നും തുണയായില്ല.

ബ്രാഹ്മമുഹൂർത്തത്തിന്റെ വിശുദ്ധവേളയിൽ നെയ്യാറിന്റെ ആഴക്കയങ്ങളിൽ മുങ്ങി ആ ശിലാകഷണം ഉയർത്തിക്കാട്ടി ശിവലിംഗ പ്രതിഷ്ഠ നിർവ്വഹിച്ച് അദ്ദേഹം കുറിച്ച വാക്കുകളുടെ കാലാതീത പ്രസക്തി ഇപ്പോഴാണ് കൂടുതൽ വ്യക്തമാകുന്നത്.

'ജാതിഭേദം മതദ്വേഷമേതുമില്ലാതെ സർവ്വരും
സോദരത്വേന വാഴുന്ന മാതൃകാ സ്ഥാനമാണിത്'

ജാതിയുടെയും മതത്തിന്റെയും പേരിൽ അരങ്ങേറുന്ന ഹീനവൃത്തികളും വിധ്വംസക ഭീകരവാദങ്ങളും ഈ കാലത്തിന്റെ നീതിയായിത്തീർന്നിരിക്കുന്ന അവസ്ഥയിൽ ഈ ഗുരു വചനത്തിന്റെ പൊരുൾ ആ ദീപസ്തംഭം പോലെ പ്രകാശം പരത്തിനിൽക്കുന്നു. ഈ ലോകത്തെ ഇരുട്ടിൽ മുക്കാൻ ശ്രമിക്കുന്ന അധോലോക നായകന്മാരുടെയും മതമൗലിക തീവ്രവാദികളുടെയും മനസ്സിലേക്ക് ഈ വെളിച്ചം കടന്നുചെല്ലുമെന്നു തന്നെ നമുക്ക് പ്രത്യാശിക്കാം. 'തമസോമ ജ്യോതിർഗമയ' എന്ന ഋഷിസൂക്തത്തെയാണ്

ഇതോർമ്മിപ്പിക്കുന്നത്.
'ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യന്' എന്ന
മഹാമന്ത്രം ഈ നൂറ്റാണ്ടിന്റെ മോചനമന്ത്രമായിരിക്കു
മെന്നും കാലം തെളിയിച്ചിരിക്കുന്നു. കാലദേശങ്ങ
ളുടെ അതിർവരമ്പുകൾ ഭേദിക്കുന്ന ഒരു സാർവ്വലൗ
കികത അതിന്റെ ആഴങ്ങളിൽ വിലയിക്കുന്നുവെന്നു
ഇന്ന് നമുക്ക് വായിച്ചെടുക്കാം. മാനവകുലത്തിന്റെ
നിഴലും വെളിച്ചവും ഏകരൂപമയമാണെന്നും
അവന്റെ സ്വപ്നങ്ങൾക്കും പ്രതീക്ഷകൾക്കും കാലദേ
ശാതീതമായ സമാനതകളുണ്ടെന്നും അവന്റെ വംശാ
വലി എവിടേയും പരസ്പരം തിരിച്ചറിയപ്പെടുമെന്നു
മുള്ള ഗൗരവമായ അറിവിലേക്കാണ് ഗുരുവിന്റെ ഈ
സദ്ഭാവന നമ്മെ കൂട്ടികൊണ്ടുപോകുന്നത്. ജാതിക
ളുടെയും മതങ്ങളുടെയും ദൈവങ്ങളുടേയും നാനാ
ത്വങ്ങളിൽ നിന്നും ഏകത്വത്തിലേക്കുള്ള ചിന്തയി
ലേക്ക് നമ്മെ നയിക്കാൻ പാകത്തിലുള്ള ഈ ആപ്ത
വാക്യം മനുഷ്യകുലത്തെ തകർക്കാൻ ശ്രമിക്കുന്ന
എല്ലാത്തരം വിഭജനങ്ങൾക്കും വിഭാഗീയതകൾക്കും
എതിരെയുള്ള പ്രതിരോധത്തിന്റെ ശബ്ദം കൂടിയാണ്.

'അവനവനാത്മസുഖത്തിനാചരിക്കു
ന്നവയപരന്നു സുഖത്തിനായ് വരേണ'

മെങ്കിൽ നമ്മുടെ ഓരോരുത്തരുടെയും വാക്കും
പ്രവൃത്തിയും അന്യനു സംഗീതതുല്യം ഹൃദ്യമായിത്തീ
രുന്ന ഒരു കാലമെത്തണം. എല്ലാ സ്പർദ്ധകളുടെയും
കുടിലതകളുടെയും കൂരിരുട്ടിൽ നിന്നും നാം മോചി
തരായി, എല്ലാ പ്രതിപത്തികളോടും ആഭിമുഖ്യങ്ങ
ളോടും യാത്ര പറഞ്ഞ് സാമാന്യതയുടെ നിതാന്തത
യിൽ വിശ്രമിക്കുന്ന ആ കാലമെത്തുമ്പോൾ ഗുരുദർശ
നങ്ങൾ അതിന്റെ വാഗർത്ഥങ്ങൾ സാഫല്യമടയുമെന്ന്
കരുതാം. അതിലേക്കുള്ള വിശുദ്ധ യാത്രകളാവണം
നമ്മുടെ ഓരോരുത്തരുടെയും ജീവിതം. നമുക്ക്
വെളിച്ചം പകർന്നു നൽകി ഗുരുവചനങ്ങളും ദർശന
ങ്ങളും ഒരു വിളക്കുമരമായി എന്നും ജ്വലിച്ചു തന്നെ
നിൽക്കും. ○

# നാളത്തെ ലോകഗുരു

സ്വാമി ധർമ്മാനന്ദ ശ്രീനരസിംഹാശ്രമം, ഏരൂർ, എറണാകുളം

**ശ്രീ** ഗുരുദേവനെ ദൈവമായി കാണക്കാക്കി ഗുരുപൂജ നടത്തുന്നവരും ആയതിന് വിപരീതമായി വാദിക്കുന്നവരും പക്ഷം തിരിഞ്ഞ് നിൽക്കുന്നുണ്ട്. ദേവപൂജ നടത്തുവരുടെ ഭാഗത്ത് നിന്നുകൊണ്ടാണ് ഇതെഴുതുന്നത്. (യുക്തിസഹജമായ വിമർശനത്തെ സദയം സ്വീകരിക്കുന്നതാണ്.)

കേരളത്തിന്റെ ആത്മീയനിധി കുംഭങ്ങളിലൊന്നായ ശ്രീശങ്കരാചാര്യ ഭഗവത്പാദർ ജ്ഞാനപീഠം കയറുന്നതിനു മുമ്പ് അന്നത്തെ തർക്കപടുവായി ഭാരതം അംഗീകരിച്ചു മണ്ഡനമിത്രനെ മുഖം കാണിച്ചു. അദ്വൈത തത്ത്വത്തെ അവതരിപ്പിച്ച് അംഗീകരിപ്പിക്കുകയായിരുന്നു ഉദ്ദേശം. തർക്കത്തിനു മുമ്പ് സ്വാമിജി സംയുക്തമായ ഒരു നിർദ്ദേശം വെയ്ക്കുകയുണ്ടായി. "ഒരു വസ്തു (വസ്തുത) യഥാർത്ഥത്തിൽ അതെന്താണോ അതിനനുസരിച്ചു വേണം വിലയിരുത്തപ്പെടാൻ, അല്ലാതെ അതിനെക്കുറിച്ച് മറ്റുള്ളവർ പറഞ്ഞുവച്ചതിനെ അനുസരിച്ചായിരിക്കരുത്". മണ്ഡനമിത്രന്റെ മുമ്പിൽ ഭഗവത്പാദർ വിജയിച്ചു മണ്ഡനമിത്രൻ ശിഷ്യനായിത്തീരുകയും ചെയ്തു. ഗുദുദേവയാഥാർത്ഥ്യം യഥാതഥാ വിലയിരുത്തപ്പെടണം.

ഗുരുദേവ കൃതികൾക്ക് ലളിതവ്യാഖ്യാനം ചമച്ച പ്രൊ: ജി. ബാലകൃഷ്ണൻ നായർ തുടക്കത്തിൽ ഇങ്ങനെ എഴുതിവെച്ചിട്ടുണ്ട് :

"നരരൂപം ധരിച്ചൊരാ പരമാത്മസ്വരൂപനാം നാരായണ ഗുരുത്വംസം സാഷ്ടാംഗം പ്രണമിച്ചിടാം"

മൂന്നു ഭാഷകളിൽ എം.എ ക്കാരനായ അദ്ദേഹം ഗുരുദേവനെ അവതാരപുരുഷനായി അംഗീകരിച്ചു. ഭാരത സ്വാതന്ത്ര്യഗീതങ്ങളെഴുതിയ (ഗാന്ധിജിയെ വാഴ്ത്തിപ്പാടിയ) വള്ളത്തോൾ മഹാകവി കൃഷ്ണനെപ്പോലെ ധർമ്മ സംസ്ഥാപനാർത്ഥം ഗുരുദേവൻ അവതരിച്ചതാണ് എന്നു പറഞ്ഞുവച്ചിട്ടുണ്ട്.

"പാരിൽ ധർമ്മ മുയർത്തുവാൻ യദുകുലേപ്പണ്ടെന്ന പോൽ

ഈഴവകുലേ സ്വാമി പിറന്നമാസമതിലാണഏവർക്കു മോണോത്സവം

ആതിമ്മട്ടിലഖണ്ഡചിന്മയനഹോ സദ്യോഗ വിദ്യാമൃതം

പൂരിക്കും പുതുചന്ദ്രനെ ജയചിരം നാരായണ ശ്രീഗുരോ"

ഇടതുപക്ഷ സഹയാത്രികനായി കരുതിപ്പോരുന്ന ശ്രീ. ഒ.എൻ.വി. കുറുപ്പിന് ആത്മസൂര്യനാണ് ഗുരുദേവൻ.

" ഒരേ ഭൂമിചുരത്തും പാലമൃതം നുകരുന്നവർ

ഒരേ മർത്ത്യ കുടുംബം നാം എന്ന നേരിന്റെ നേർമൊഴി

ഹൃദയത്തിൻ തകിടിൽ തങ്കലിപിയാൽ ചാർത്തി വെച്ചൊരെൻ

ഗുരോ! അങ്ങാണെന്റെ സൂര്യൻ എന്നാത്മാവിൽ ജ്വലിപ്പവൻ"

മാമ്പഴത്തോപ്പിന്റെ കൂട്ടുകാരനായ വൈലോപ്പിള്ളിയോ ?

"ചന്ദത്തരു കടഞ്ഞെടുത്ത ശില്പം പോലെ

ചന്തമായ് മേവും തവ വിഗ്രഹം വന്ദിക്കുന്നു"

ആയതിന്റെ കാരണം അദ്ദേഹത്തിന്റെ കവിതാ സമാഹാരത്തിലെ "ഗുരുസന്നിധിയിൽ" എന്ന കൃതിയിൽ കാര്യകാരണ സഹിതം സമർത്ഥിക്കുന്നുണ്ട്.

ക്രൈസ്തവ സാഹിത്യം കലക്കികുടിച്ച് ഭാരതത്തിൽ മത പ്രചരണത്തിനു വന്ന ശ്രീ. സി. എഫ്. ആൻഡ്രൂസ് ദൈവമായിത്തന്നെ ഗുരുദേവനെ കണ്ടു. അതു കേൾക്കണ്ടേ !

ഞാൻ ദൈവത്തെ ആദ്യമായി മനുഷ്യരൂപത്തിൽ കണ്ടു. അത് ശിവഗിരിയിലെ നാരായണഗുരുവല്ലാതെ മറ്റാരുമല്ല.

മുട്ടോളമെത്തിയ ഒറ്റമുണ്ടുടുത്ത് ഒരു ചെറിയ കണക്കുതൊഴിലെടുത്തു കഴിഞ്ഞിരുന്ന കുമാരുവിനെ ഡോക്ടർ പപ്പുവിന്റെ ചൊല്ലിലും ചെലവിലും പഠിപ്പിച്ച് വിദ്വാനായി തിരിച്ചെത്തിച്ച് കാല്പനിക കവിതയെഴുതിച്ച് പട്ടും വളയും വാങ്ങിപ്പിച്ചു. സാക്ഷാൽ ശിവൻ തന്നെ

യാണ് ഗുരുദേവൻ എന്ന് കുമാരു പാടിപ്പുകഴ്ത്തി, കുമാരനാശാനായി. എഴുതിയതിങ്ങനെ;

"ഗുരുവര കരുണ ലേശമുണ്ടെന്നു വന്നാൽ
ഒരുവരുമൊരു കാര്യം സാദ്ധ്യമല്ലാതെയുണ്ടോ!
പരമിതിലൊരു ദൈവം മറ്റെനിക്കില്ല പാർത്താൽ
പരമശിവനാതാം ആചാര്യനെ കൈതൊഴുന്നേൻ".

ഗുരുസ്തവത്തിൽ ആശാനത് സാർത്ഥകമാക്കി തന്നിട്ടുണ്ട്. നാരായണ മൂർത്തിയായി കണക്കാക്കാൻ നിർദ്ദേശിച്ചിട്ടുണ്ട്.

തികഞ്ഞ മനുഷ്യസ്നേഹിയും, നിരീശ്വരവാദിയും, ആദ്യത്തെ കമ്മ്യൂണിസ്റ്റുകാരിൽ ഒരുവനുമായ സഹോദരനയ്യപ്പൻ ഗുരുവിന്റെ കാലത്ത് ഒരു മുദ്രാവാക്യം മുഴക്കി.

"ജാതിവേണ്ട, മതം വേണ്ട, ദൈവം വേണ്ട മനുഷ്യന്" ഗുരുവേദന്റെ വിശ്വപ്രസിദ്ധമായ "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന് എന്ന വിശ്വദർശന സൂക്തത്തിന് ബദലായി അത് കണക്കാക്കപ്പെട്ടു. ഗുരുദേവന് എതിരാണ് സഹോദരൻ എന്നും കണക്കാക്കപ്പെട്ടിരുന്നു. ഒരു രക്തരഹിത വിപ്ലവത്തിലൂടെ കേരള സമൂഹത്തിലെ ജാത്യാന്ധതയെ അറബിക്കടലിൽ താഴ്ത്തിയ ഗുരുദേവന്റെ തിരോധാനത്തിൽ കൃഷ്ണന്റെ വിയോഗത്തിൽ അർജ്ജുനനെപ്പോലെ സഹോദരൻ അസ്തപ്രാണനായി. നിരീശ്വരവാദിയായിരുന്ന സഹോദരൻ ദൈവമായിരുന്നു ഗുരു ദേവനെന്ന് സഹോദരന്റെ "സമാധിഗാനം" വിളിച്ചു പറയുന്നുണ്ട്.

മന്ത്രസിദ്ധിയുള്ള ദൈവദശകം ചൊല്ലിപ്പഠിപ്പിക്കപ്പെട്ട ശ്രീനാരായണീയരുടെ ഹൃദയ സിംഹാസനത്തിൽ ഗുരുദേവനെ ഇരുത്തി സ്തുതിച്ച് പോരുന്നുണ്ട്. ഗുരുദേവ സ്തോത്രങ്ങളുടെ വൈപുല്യം വിളിച്ചോതുന്ന സത്യം ഗുരുദേവൻ ദൈവം തന്നെയാണെന്നാണ്.

കേരളത്തിലെ ഭരണാധികാരികൾക്ക് മാത്രമല്ല പിണിയാളുകൾക്കും കൊല്ലിനും കൊലയ്ക്കും അധികാരമുണ്ടായിരുന്ന കാലത്താണ്, നിർദ്ദോഷികളായ ചെറുമക്കളുടെ ചോര വീഴ്ത്തി പാടത്ത് ചിറയുറപ്പിച്ച് രസിച്ചിരുന്ന നാട്ടുപ്രമാണിമാരുടെ ചോരക്കൊതി തിളച്ചുനിന്നുരുന്ന കാലത്ത്, അവർണ്ണരെ രാജ്യദ്രോഹികളായി കണക്കാക്കി മുദ്രകുത്തി ആസന്നത്തിൽ ശൂലം അടിച്ചുകയറ്റി കെട്ടി നടത്തിയിരുന്ന കാലത്ത്, രക്തരഹിതമായ ഒരു സാമൂഹ്യവിപ്ലവം മെല്ലെമെല്ലെ ഗുരുദേവൻ സാധിച്ചെടുക്കുമ്പോൾ, യേശുദേവനെ കുരിശ്ശിൽ തറച്ച, നബിതിരുമേനിയെ പാലായനം ചെയ്യിച്ചവരുടെ പിൻതലമുറക്കാരായ കേരളത്തിലെ വരേണ്യവർഗ്ഗം കയ്യും കെട്ടി അനങ്ങാതെ നിന്നത് ഗുരുദേവൻ ദിവ്യനായി കണക്കാക്കപ്പെട്ടതിനാൽ മാത്രമാണ്.

മെഡിക്കൽ പരീക്ഷയിൽ റാങ്ക് വാങ്ങി വന്ന ഡോക്ടർ പല്പുവിന് 5 ക മാസ ശമ്പളമുള്ള ജോലി പോലും നൽകാൻ കൂട്ടാക്കാതിരുന്ന കോവിലകം ഗുരുദേവൻ ഒരു കോടതിയിലും ഹാജരാക്കേണ്ടതില്ലെന്ന് ഇണ്ടാസ് ഇറക്കി. ഒരു സമുദായത്തിൽപെട്ടവരിൽ ഒരുവന് നീതി നിക്ഷേധിക്കുകയും ഗുരുദേവനെ നീതി പീഠങ്ങൾക്ക് ഉപരിയായി അവരോധിക്കുകയും ചെയ്തത് ഗുരുദേവനെ അവതാര പുരുഷനായി കണക്കാക്കിയതു കൊണ്ടുമാത്രമാണ്, ഭയന്നിട്ടാണ്.

നെയ്യാറിലെ ശങ്കരൻ കുഴിയിൽപെട്ടവർ ഗുരുവിന് മുമ്പു പിമ്പും ഒടിഞ്ഞു നുറുങ്ങി മരണപ്പെട്ട ചരിത്രം മാത്രമുള്ളപ്പോൾ 15 മിനിട്ട് അതിൽ മുങ്ങിക്കിടന്ന ഗുരുദേവനെ ദൈവമായി അന്ന് സവർണ്ണർ കരുതിയെങ്കിൽ അതിലെന്തിന് അതിശയിക്കുന്നു.

മുന്നൊരുക്കങ്ങളൊന്നുമില്ലാതെ പീഠമില്ലാതെ അഷ്ടബന്ധമില്ലാതെ, ആറ്റിൽ നിന്നെടുത്ത വെറും കല്ലിനെ പ്രതിമയാക്കി, ആകാശത്ത് നിന്നും ക്ഷണിച്ചുകൊണ്ടുവന്ന ദിവ്യജ്യോതിയാൽ പാറപ്പുറത്ത് ഉരുകിച്ചേർത്ത ഗുരുവിങ്കൽ ദൈവത്തെ കണ്ടെങ്കിലെന്തു തെറ്റ് ?

അഞ്ചു തെങ്ങ് വില്ലേജിലെ കടപ്പുറത്തെ 3 ക്ഷേത്രക്കിണറുകളിൽ നിന്നുമാത്രം ഇന്നും ശുദ്ധജലം കിട്ടുന്നത് ഗുരുദേവന്റെ ദൈവികത്വത്തിന് തെളിവല്ലേ ?

കടൽതീരങ്ങളായ തീരങ്ങളെല്ലാം സുനാമി നക്കിത്തുടച്ചപ്പോൾ തൃശൂർ വാടാനപ്പിള്ളിയിലെ കടൽ ശാന്തമായിക്കിടന്നതു ഗുരുദേവ വചനത്തെ അനുസരിച്ചതു കൊണ്ടല്ലേ ?

കർണ്ണാടകയിലെ ഇഡികി, ബില്ലവ, പൂജാരി എന്നീ മൂന്നു അടിസ്ഥാന വർഗ്ഗങ്ങൾ ഗുരുദേവനെ അവരുടെ കുലദൈവമായി നിശ്ചയിച്ചിട്ട് കാലമെത്രയായി.

ദർശനമഹിമ അംഗീകരിക്കപ്പെടും, ആത്മീയദർശനമാണെങ്കിൽ ദാർശനീകൻ ആരാധ്യനായിത്തീരും, അമാനുഷികത്വമുണ്ടെങ്കിൽ ദിവ്യത്വവും കല്പിക്കും , കോവിലുകളിൽ പ്രതിഷ്ഠിക്കപ്പെടും.

തന്നാൽക്കരേറേണ്ടവരെത്രപേരോ

താഴത്ത് പാഴ്ച്ചേറിലമർന്നിരിക്കേ
താനൊറ്റയിൽ ബ്രഹ്മപദം കൊതിക്കും
തപോനിധിക്കെന്തുണ്ടൊരു ചാരിതാർത്ഥ്യം ?

തത് കവിവചനത്തെ അർത്ഥവത്താക്കിക്കൊണ്ട് ധർമ്മ സംസ്ഥാപനാർത്ഥം അവതരിച്ച ഗുരുദേവൻ അവരോരു ദ്ദേശം നിർവ്വഹിച്ചശേഷം മാത്രമേ തിരോഭവിച്ചുള്ളു അതുകൊണ്ടാണ് കേരളംപാടിയത്, ചോദ്യമുയർത്തിയത്.

" നമുക്കിതിൽ പരം ദൈവം നിനയ്ക്കിലുണ്ടോ ? "

അധികാരിവർഗ്ഗത്തെ നിഷ്പ്രഭരാക്കികൊണ്ട് ഗുരുദേവൻ നടത്തിയ, സാധിച്ചെടുത്ത് വിപ്ലവത്തിന്റെ പിന്നിലെ ചാലകശക്തി ദിവ്യത്വം തന്നെയായിരുന്നു.

രോഗത്തെ ഉച്ചാടനം ചെയ്യിക്കാനും, ശാസ്ത്രം നിശ്ച യിച്ച മച്ചികൾക്ക് മക്കളുണ്ടാക്കാനും, കുടിലിൽ കിടന്ന വർ കുബേരന്മാരാകാനും വിദ്യാവിഹീനർ വിദ്വാന്മാരാകാ നും, ഗുരുദേവ ദിവ്യത്വം കാരണമായെങ്കിൽ ഗുരുദേവനെ ദൈവമായി കണക്കാക്കുന്നതിലെന്ത് തെറ്റ്. ചരിത്രം പരി ശോധിച്ച് ആർക്ക് വേണമെങ്കിലും അനുകൂലിക്കാം പ്രതി കൂലിക്കാം.

# വള്ളുവരും, വേദവ്യാസനും ശ്രീനാരായണ ഗുരുവും ഒന്നിക്കുന്നു

സമ്പാദകൻ : പ്രഭാകരൻ ജ്യോതിഷാലയം

**അ**റിവിനുൾ എല്ലാം തലൈഎൻപ തീയ ചെറുവാർക്കും ചെയ്യാ വിടൽ

തീയ ചെറുവാർക്കും - തിന്മകൾ ചെയ്ക് നമ്മെ പീഡിപ്പിക്കുന്നവരേയും

ചെയ്യാവിടൽ - (പകരം) നാം അവരിൽ തിന്മകൾ ചെയ്യാതെ വിടുന്ന കർമ്മം

അറിവിനുൾ എല്ലാം തലൈ എൻപ - അറിവിലടങ്ങിയ ശ്രേഷ്ഠതയാർന്ന ജ്ഞാനം അഥവാ സത്യ ബോധം എന്ന പറയപ്പെടുന്നു.

തിന്മകൾ ചെയ്ത് നമ്മെ പീഡിപ്പിക്കുന്നവരേയും പകരം നാ അവരിൽ തിന്മകൾ ചെയ്യാതെ വിടുന്ന കർമ്മം അറിവിലടങ്ങിയ ശ്രേഷ്ഠതയാർന്ന ജ്ഞാനം അഥവാ സത്യബോധം എന്ന പറയപ്പെടുന്നു.

ദുഷ്ടന്മാരിൽ നിന്നോ ദുഷ്ടജന്തുക്കളിൽ നിന്നോ നമുക്ക് ദു:ഖങ്ങൾ നേർന്നാലും നാം മറിച്ച് ദുഷ്കർമ്മം ചെയ്യാൻ ആളാകരുത് എന്നാണ് ഇതിന്റെ അന്തരാർത്ഥം സൂചിപ്പിക്കുന്നതെന്നോർക്കണം . ആ കർമ്മ മാണ് അറിവിന്റെ അറിവായ ജ്ഞാനം. അപ്പോൾ ഈ അവസ്ഥ, ജന്മപാപം നീങ്ങി, ജന്മം സഫലമാ കുവാനുള്ള വഴിയാണെന്നതും ഓർക്കുക. പാപനാശം തീർന്നാൽ ജന്മനാശം സംഭവിക്കും. ആ അവ സ്ഥയ്ക്ക് ഒരുങ്ങുന്ന നിലയാണ് ജ്ഞാനനിഷ്ഠ.

മറന്തും പിറൻകേടു ചൂഴർക്ക ചൂഴിൻ

അറംചൂഴും ചൂഴ്ന്തവൻ കേടു മറന്തും പിറൻ കേടു ചൂഴർക്ക - മറന്നായാലും (അറിയാതെയായാലും) അന്യരിൽ ദ്രോഹചിന്ത പുലർത്തരുത്

ചൂഴിൻ - പുലർത്തിയാൽ

ചൂഴ്ന്തവൻ കേടു - ചിന്തിച്ചവന്റെ നാശം

അറം ചൂഴും - ധർമ്മദേവതയാൽ സംഭവിക്കും

മറന്നായാലും (അറിയാതെയായാലും) അന്യരിൽ ദ്രോഹചിന്ത പുലർത്തരുത്. പുലർത്തിയാൽ ചിന്തി ച്ചവന്റെ നാശം ധർമ്മദേവതയാൽ സംഭവിക്കും.

അന്യർക്ക് അറിയാതെപോലും ദുരിതങ്ങൾ ഉണ്ടാക്കരുത് അങ്ങനെ ചെയ്യുന്ന കർമ്മത്താൽ ആ കർമ്മം ചെയ്യുന്നവരെ ധർമ്മദേവത ദുരിതം വിതച്ച് നശിപ്പിക്കും എന്ന് സാരം.

അവനവന് ആത്മസുഖത്തിനാചരിക്കുന്നവ അപരനും ആത്മസുഖത്തിനായ് വരണം എന്ന ഗുര ബോധത്തോടെ കർമ്മങ്ങളനുഷ്ഠിക്കണമെന്ന് അർത്ഥമാക്കുക.

'പരോപകാരമേ പുണ്യം
പാപമേ പരപീഡനം'

# സോദരീസ്മാരകം

**എം.ഗൗതമദാസ്**

**ശ്രീ**നാരായണഗുരുകുലം സന്ദർശിച്ചിട്ടുള്ള വർക്ക് ഈ സ്മാരകം സുപരിചിതമായിരിക്കും. ഗുരുജനിച്ച വീടിനു ചുറ്റുമുള്ള അരമതിലിനോടു ചേർന്നു അത്രയും പൊക്കത്തിൽ ഒരു മണ്ഡപമുണ്ട്. അതിന്റെ ഒരു വശത്ത് മദ്ധ്യഭാഗത്തായി 'സോദരീസ്മാരകം' എന്ന ഒരു ലിഖിതം ഉണ്ടായിരുന്നു. മണ്ഡപത്തിന്റെ മുകളിൽ മൂന്നടിയോളം പൊക്കമുള്ള ഒരു കരിങ്കൽ വിഗ്രഹം സ്ഥാപിച്ചിട്ടുണ്ട്. ഇത് ആദ്യമായി കാണുന്നവർ കണ്ടു കടന്നു പോകുന്നതിനു മുമ്പ് ഒരിക്കൽ കൂടി തിരിഞ്ഞു നോക്കുക പതിവായിരുന്നു. ഗുരുദേവന്റെ സഹോദരിയുടെ സ്മരണക്കായി തയ്യാറാക്കിയ മണ്ഡപത്തിൽ ബുദ്ധവിഗ്രഹത്തോടു സാമ്യമുള്ള ഈ പ്രതിമ എങ്ങനെ വന്നു. ഇങ്ങനെ പലരും ചിന്തിച്ചിട്ടുണ്ടാകും. കോളാമ്പിപ്പൂവ് കമഴ്ത്തി വച്ചതുപോലെ തോന്നുന്ന വിധം ശിരോകവചം പ്രതിമയ്ക്കുണ്ട് അതു കാണുമ്പോൾ മറ്റേതെങ്കിലും ദേവന്റെ രൂപം സങ്കല്പിച്ചു ഉണ്ടാക്കിയതാണോ എന്ന് ചിലർ ചിന്തിച്ചു പോയിട്ടുണ്ട്. ഇപ്രകാരമൊരു കരിങ്കൽ വിഗ്രഹത്തോടുകൂടിയ സ്മാരകം അവിടെ ഉണ്ടായത് എങ്ങനെയെന്ന് അറിയുന്നതിന് അല്പം ചരിത്രം കൂടി മനസ്സിലാക്കേണ്ടതുണ്ട്.

എ.ഡി. 1925-ാം വർഷംവരെ ശിവഗിരിമഠത്തിന് ചെമ്പഴന്തിയിൽ മണക്കൽ ക്ഷേത്രത്തോടൊ അതോടു ചേർന്നുകിടക്കുന്ന വയൽവാരം വീടിനോടോ വൈകാരിക ബന്ധം അല്ലാതെ അവകാശം ഒന്നും ഇല്ലായിരുന്നു. 1925 -ൽ അതായത് സമാധിക്ക് മൂന്നുവർഷം മുമ്പ് ക്ഷേത്രവും ക്ഷേത്രംവക നിലങ്ങളും നാട്ടുപ്രമാണിമാർ ഗുരുദേവന്റെ പേരിനു ദനാധാരം രജിസ്റ്റർ ചെയ്തു. കൊടുത്തതോടെ അവയൊക്കെ ശിവഗിരിമഠം വകയായിത്തീർന്നു. എന്നാൽ ഗുരു ജനിച്ച വയൽവാരം വീടിന്റേയും പുരയിടത്തിന്റേയും ജന്മാവകാശം മണക്കൽ വീട്ടുകാർക്കായിരുന്നു. അവിടെ അന്ന് താമസിച്ചിരുന്ന ഗുരുദേവന്റെ ഒരു സഹോദരിയ്ക്ക് അവയുടെ ഒറ്റി അവകാശം മാത്രമാണുണ്ടായിരുന്നത്. മണക്കൽ വീട്ടുകാർ 1926 ൽ വയൽവാരം വീടിന്റെയും പറമ്പിന്റേയും ജന്മാവകാശം ശിവഗിരി മഠത്തിനു സമർപ്പിച്ചു. സഹോദരിയുടെ പേരിൽ ഒറ്റി അവകാശം നിലനിന്നിരുന്നതിനാൽ ഗുരുദേവനോ മഠത്തിനോ ആ സ്വത്തിന്റെ പേരിൽ പൂർണ്ണാവകാശം കൈവന്നില്ല.

ഈ ഒരു പൊരുത്തക്കേടിന് പരിഹാരം ഉണ്ടാക്കുന്നതിന് ധർമ്മസംഘത്തിലെ ഒരംഗമായിരുന്ന നിയമജ്ഞൻ കൂടിയായ സ്വാമി ധർമ്മതീർത്ഥർ അവർകളെ ഗുരുദേവൻ ചുമതലപ്പെടുത്തി. എന്നാൽ മഹാസമാധിവരെയും ഈനിലയ്ക്കു ഒരു മാറ്റം ഉണ്ടായില്ല. സമാധിക്കുശേഷമാണ് സ്വാമികൾ ആ കാര്യത്തിൽ ശ്രദ്ധപതിപ്പിച്ചത്.

ധർമ്മ തീർത്ഥസ്വാമികൾ ചെമ്പഴന്തിയിൽ വന്ന് കാര്യങ്ങൾ നേരിട്ടു മനസ്സിലാക്കി. ഒറ്റി അർത്ഥം നൽകി സഹോദരിയെ അവിടെ നിന്നും ഒഴിപ്പിക്കുകയാണെങ്കിൽ അവർക്കു ചേക്കേറുവാൻ വേറെ വീട് ഇല്ലായിരുന്നു. വയൽവാരത്തിന് അധികം അകലെയല്ലാതെ ഒരു പറമ്പ് വിലക്കുവാങ്ങി സ്വാമികൾ അവിടെ ചെറിയ ഒരു വീടുണ്ടാക്കി സഹോദരിയേയും കുടുംബത്തേയും അങ്ങോട്ടു മാറ്റിത്താമസിക്കുവാൻ വേണ്ടതുചെയ്തു. വയൽവാരത്തു നിന്നും പടിയിറങ്ങിയ സഹോദരി വീടിന്റെ താക്കോൽ ശിവഗിരിയിൽ ഏൽപ്പിച്ചതിനുശേഷമാണ് ശിവഗിരിമഠത്തിന് വയൽവാരത്തിന്റെ

സ്വാതന്ത്ര്യാവകാശം ഉണ്ടായത്.

ഗുരുദേവൻ ജനിച്ച വീടിന് സാധാരണനാട്ടിൻ പുറത്തു പ്രതാപത്തിൽ കഴിഞ്ഞിരുന്ന തറവാടിനോടു ചേർന്ന വടക്കതിന്റെ (അടുക്കളയുടെ) മോടി മാത്രമാണ് ഉണ്ടായിരുന്നത്. ഈ നിലയ്ക്കു മാറ്റം വരുത്തുന്നതിൽ മറ്റു ചില കാര്യങ്ങൾ കൂടി ചെയ്യുന്നതിന് സ്വാമികൾ തീരുമാനിച്ചു വയൽവാരം വീടിന്റെ കിഴക്കേ മുറിയിൽ ഒരു ചെറിയപീഠം ഉണ്ടാക്കി അതിൽ ഗുരുവിന്റെ ഒരു പ്രതിമസ്ഥാപിച്ചു. നിത്യവും അവിടെ പുഷ്പാഞ്ജലിയും മറ്റു പൂജാദികളും നടത്തുന്നതിന് ഏർപ്പാടു ചെയ്തു. അതോടെ വയൽവാരം വീടിന് ഒരു പ്രാർത്ഥനാലയത്തിന്റെ പദവി ഉണ്ടായി. തുടർന്നുള്ള കത്തിടപാടുകളിലും വയൽവാരം എന്നതിന് പകരമായി ഗുരുകുലം എന്ന് ഉപയോഗിക്കാൻ തുടങ്ങി. വയൽവാരം അതോടൊപ്പം ഗുരുകുലം എന്ന് പുനർനാമകരണം ചെയ്യപ്പെട്ടു. വീടിരിക്കുന്ന പറമ്പിന് ഒരുസാധാരണ ഗ്രാമീണഭവനം എന്ന പ്രതീതിക്കു മാറ്റം വരുത്തി. വീടിനു ചുറ്റും ഭംഗിയുള്ള ഒരു അരമതിൽ ഉണ്ടാക്കുന്നതിനുള്ള ശ്രമവും തുടങ്ങി. മതിലിന്റെ പണി നടക്കുമ്പോൾ പടിഞ്ഞാറുഭാഗത്തെ മതിൽകെട്ടിനോടു ചേർന്ന് ആൽത്തറയുടെ രൂപത്തിൽ ഒരു പീഠംകൂടി തയാറാക്കി. പീഠത്തിന്റെ കിഴക്കുഭാഗത്ത് നേരെമുന്നിൽ വന്നു നിന്നു നോക്കുന്നവർക്കു അഭിമുഖമായി കാണത്തക്കവണ്ണം മതിലിന്റെ കുമ്മായചാന്ത് ചെറിയ കമ്പികൊണ്ട് വരഞ്ഞു. സ്വാമികൾ തന്നെ 'സോദരീസ്മാരകം' എന്ന് നല്ലവടിവിൽ കോറിയിട്ടു. ജോലിക്കാർ അതിനെ ഭംഗിയുള്ള അക്ഷരത്തിന്റെ രൂപത്തിലാക്കി. അങ്ങനെയാണ് അവിടെ അത്യന്തം ലളിതമായ ഒരു സ്മാരകം ഉണ്ടായത്.

ഈ സ്മാരകമണ്ഡപത്തിന് ആകർഷണീയത ഉണ്ടാകണമെങ്കിൽ അതിൽ എന്തെങ്കിലും കൂടി ഉണ്ടായിരിക്കുന്നത് നല്ലതാണെന്നു സ്വാമികൾക്കു തോന്നി. അതിനായി സ്ഥാപിക്കപ്പെട്ടതാണ് ആ ബുദ്ധവിഗ്രഹം. അത് അപ്പോള് പണിയിച്ചതോ മറ്റൊരിടത്തുനിന്നു വിലയ്ക്കുവാങ്ങിയതോ ആയിരുന്നില്ല. അതു സമ്പാദിച്ചത് മറ്റൊരു വിധത്തിലാണ്. ഗുരുകുലത്തിൽ ഈവക കാര്യങ്ങൾ നടക്കുന്ന കാലത്ത് മണക്കൽ ക്ഷേത്രം കേന്ദ്രീകരിച്ച് സ്വാമികൾ രൂപംകൊടുത്ത ഒരു ബാലസമാജത്തിന്റെ പ്രവർത്തനം നടക്കുന്നുണ്ടായിരുന്നു. ഒരു സന്ദർഭത്തിൽ സമാജത്തിന്റെ പ്രതിമാസ പഠനപര്യടത്തിന്റെ ഭാഗമായി നടന്ന പദയാത്ര ആവുക്കളം എന്ന കുന്നിൻ പ്രദേശത്തു കൂടി കടന്നുപോവുകയായിരുന്നു. ( ഇന്ന് ആ പ്രദേശം അയ്യങ്കാളി നഗർ എന്നറിയപ്പെടുന്നു) ആൾപ്പാർപ്പില്ലാതെ കാടുപിടിച്ചു കിടന്നിരുന്ന ആ പ്രദേശത്ത് വലിയമരങ്ങളും വള്ളിപ്പടർപ്പുകളും, മറ്റും തിങ്ങി നിറഞ്ഞു കിടന്ന ഒരു കാവ് കാണപ്പെട്ടു. കാവിനുള്ളിൽ പഴകിപ്പൊളിഞ്ഞ ഒരു ക്ഷേത്രത്തിന്റെ അവശിഷ്ടങ്ങൾക്കിടയിൽ ഒരു കരിങ്കൽ പ്രതിമ കിടന്നിരുന്നത് ശ്രദ്ധയിൽപ്പെട്ടു മതിൽക്കെട്ടിന്റേയും സ്മാരകമണ്ഡപത്തിന്റേയും പണിപൂർത്തിയാകാറായപ്പോൾ സ്വാമിജിക്ക് ഈ വിഗ്രഹത്തിന്റെ കാര്യം ഓർമ്മ വന്നു. പിന്നെ മറ്റൊന്നും ആലോചിച്ചില്ല, ബാലസമാജം അംഗങ്ങളുൾപ്പടെയുള്ള ഒരു ചെറുസംഘം പോയി ആ വിഗ്രഹത്തെ പൊക്കിയെടുത്തുകൊണ്ടുവന്നു. സ്മാരക മണ്ഡപത്തിന്റെ മുകളിൽ സ്ഥാപിച്ചു. നേരത്തേ സൂചിപ്പിച്ച ബുദ്ധവിഗ്രഹത്തിന് ഇവിടെ സ്ഥാനം ലഭിച്ചത് ഇങ്ങനെയാണ്. അതല്ലാതെ ഗുരുദേവന്റെ സഹോദരിയുടെ സ്മരണയ്ക്കായി സ്ഥാപിച്ച മണ്ഡപത്തിനു വിഗ്രഹത്തിനും തമ്മിൽ യാതൊരു ബന്ധവുമില്ല.

ഈ ചുറ്റുമിതിലിന്റെ നിർമ്മാണത്തിനാവശ്യമായ തുക സ്വാമികൾക്ക് ലഭിച്ചത് മംഗലാപുരത്തുകാരൻ ഉമാനാഥൻ എന്നു പേരുള്ള ഒരു ചെറുപ്പക്കാരനിൽ നിന്നായിരുന്നു സ്വാമികൾ മാജിക്ലാന്റേണിന്റെ സഹായത്തോടു കൂടി കേരളത്തിൽ അങ്ങോളമിങ്ങോളം സഞ്ചരിച്ച് ഗുരുദേവന്റെ അത്ഭുത സിദ്ധികളെപ്പ

റ്റിയും ദർശനങ്ങളെപ്പറ്റിയും വിവരിച്ചുകൊണ്ടുള്ള പ്രഭാഷണങ്ങൾ നടത്തിവന്നിരുന്ന കാലം കൂടിയായിരുന്നു അത്. ഗുരുദേവന്റെ ജന്മസ്ഥലവും ശിവഗിരിയും അതുപോലുള്ള മറ്റു സുപ്രധാന സ്ഥലങ്ങളും നേരിട്ടു സന്ദർശിക്കുവാനുള്ള ആഗ്രഹം കൊണ്ടു ഈ പ്രദർശനം കാണുവാനിടയായ ഉമാനാഥൻ സ്വാമികളുടെ കൂടെ ഇറങ്ങിത്തിരിച്ചു. വയൽവാരം വീടിന്റെ അന്നത്തെ നിലകണ്ടപ്പോൾ അവിടെ ആ യുവാവിന്റെ വകയായി എന്തെങ്കിലും ചെയ്യണമെന്നു നിശ്ചയിച്ചതിന്റെ ഫലമായിട്ടാണ് ഈ ചുറ്റുമതിലിന്റെ നിർമ്മാണത്തിനാവശ്യമായ തുക സ്വാമികളെ ഏൽപ്പിച്ചത്.

വയൽവാരം വീട്ടിൽ നിന്നും ഗുരുദേവന്റെ സഹോദരിയെ മറ്റൊരുവീട്ടിലേക്ക് മാറ്റി പാർപ്പിച്ചത് ധർമ്മതീർത്ഥർ സ്വാമികൾ ആണെന്നു മുമ്പു സൂചിപ്പിച്ചുവല്ലോ. ജനിച്ചുവളർന്ന കുടുംബവീട്ടിൽ നിന്നും എന്നെന്നേക്കുമായി പടിയിറങ്ങിയ ആ വന്ദ്യവയോവൃദ്ധയുടെ അപ്പോഴുണ്ടായ മാനസികാവസ്ഥയോടു സഹതാപം തോന്നിയ സ്വാമികൾ ആവീട്ടുമുറ്റത്തുതന്നെ അവരുടെ സ്മരണയ്ക്കായി ഒരു സ്മാരകം നിർമ്മിക്കണമെന്നു സ്വയം തീരുമാനിച്ചതിന്റെ ഫലമായിട്ടാണ് ചെറിയതോതിലെങ്കിലുമുള്ള ഒരു സ്മാരകം അവിടെ ഉണ്ടാക്കിയതും അതിൽ സോദരീസ്മാരകം എന്ന് എഴുതിവച്ചതും സോദരീസ്മാരകം എന്ന അക്ഷരങ്ങൾ ആ മണ്ഡപത്തിൽ 2008 വരെയും കാണപ്പെട്ടിരുന്നു. ഗുരുദേവൻ ജനിച്ച വീടിന് ഒരു സംരക്ഷണകവചം ആ വർഷം നിർമ്മിക്കപ്പെട്ടു. അതിന്റെ പണി പൂർത്തിയായതോടെ ഈ അക്ഷരങ്ങൾ അവിടെ ഇല്ലാതായി. എന്താണ് ആ മണ്ഡപം എന്ന് സന്ദർശർക്ക് അറിയുവാൻ സാദ്ധ്യമാകാത്ത അവസ്ഥയിലാണതിപ്പോൾ.

ഗുരുകുലത്തിന് ഏറ്റവും അടുത്ത് അന്നുണ്ടായിരുന്ന ഒരു വീട്ടിലെ അംഗമെന്നനിലയിൽ അവിടെ നടന്നുപോന്ന ഏതു സംരംഭത്തിന്റെയും ദൃക്സാക്ഷിയാകുന്നതിനും പുനരുദ്ധാരപ്പണികൾ ഓരോന്നും അത്യന്തം കൗതുകത്തോടും ഉത്സാഹത്തോടും വീക്ഷിച്ച് ആഹ്ലാദം കൊള്ളുവാൻ കൗമാരപ്രായത്തിൽ അവസരം ലഭിച്ച ഒരാളിന് ഇന്ന് ആ സ്മാരകത്തിനു മുന്നിൽ എത്തുമ്പോൾ ഓർമ്മയിൽ തെളിയുന്ന കാര്യങ്ങളാണ് ഇവിടെ കുറിച്ചത്.

○

'സത്യവ്രതനെ നോക്ക്, സത്യവ്രതന് അശേഷം ജാതിയില്ല; ഉണ്ടോ ? നമുക്കാർക്കും അത്ര ജാതിപോയിട്ടില്ലെന്ന് തോന്നുന്നു. ബുദ്ധനും കൂടി ഇത്ര ജാതി പോയിരുന്നുവോ എന്ന് നമുക്ക് സംശയമാണ്. സത്യവ്രതന് അത്ര ജാതിയില്ലാത്ത ആളാണ്.'

# ശ്രീനാരായണ ഗുരുദേവൻ - എന്റെ സ്വപ്നാനുഭവം

പി. രാജീവ് കുമാർ, ബാംഗ്ലൂർ

**ശ്രീ**നാരായണ ഗുരുദേവനോടുള്ള അതീവഭക്തി മുത്തച്ഛന്റെ പ്രചോദനഫലമായി ബാല്യകാലം മുതൽ എനിയ്ക്ക് ലഭിച്ചത് ഗുരുദേവ കൃപയായി ഞാൻ കരുതുന്നു. ഗുരുദേവ കൃതികളും ദർശനങ്ങളും ഗ്രഹിയ്ക്കുന്നതിനും മനനം ചെയ്യുന്നതിനും ജീവിതത്തിൽ പ്രാവർത്തികമാക്കുന്നതിലും അതീവ ജാഗ്രത പുലർത്തിയിരുന്ന ഒരു തികഞ്ഞ ഗുരുഭക്തനായിരുന്നു എന്റെ മുത്തച്ഛൻ മുത്തച്ഛൻ ഗുരുദേവ കൃതികൾ ഉരുവിട്ടിരുന്നത് ഇന്നും എന്റെ ഓർമ്മയിൽ നിറഞ്ഞു നിൽക്കുന്നു. ഗുരുദേവ ദർശനങ്ങളെക്കുറിച്ചും കൃതികളെക്കുറിച്ചുമുള്ള പ്രഭാഷണങ്ങളും വ്യാഖ്യാനങ്ങളും കേൾക്കുവാനുള്ള സാഹചര്യങ്ങൾ ലഭിച്ചിരുന്നെങ്കിലും അവയുടെ ശരിയായ അർത്ഥം മനസ്സിലാക്കുവാൻ പ്രായത്തിന്റെ അപക്വത കൊണ്ട് സാധിക്കാതെ പോയി എനിയ്ക്ക് കൂടുതൽ നാൾ മുത്തച്ഛനോടൊത്ത് കഴിയാൻ അവസരം കിട്ടാതെ പോയതും എന്റെ നിർഭാഗ്യമെന്നു കരുതുന്നു.

മുത്തച്ഛന്റെ വേർപാടിനു ശേഷം, ഗുരുദേവ ദർശനങ്ങൾ മനസ്സിലാക്കിത്തരുവാൻ തക്ക വണ്ണമുള്ള ഗുരുഭക്തർ എന്റെ നാട്ടിൽ ഇല്ലെതെയിരുന്നതു കൊണ്ടാണോ അതോ അതുപോലെയുള്ളവരെ അറിയാതെ പോയതുകൊണ്ടാണോ എനിയ്ക്ക് ഗുരുദേവനെ കൂടുതലായി അറിയാൻ സാധിയ്ക്കാതെ പോയത് ? സാധിയ്ക്കാതെ പോയത് ? ദൈവം എന്താണ്? ഗുരുദേവൻ ആരാണ് ? ഇങ്ങനെയുള്ള ചിന്തകൾ എന്നെ പലപ്പോഴും ആശയക്കുഴപ്പത്തിലാക്കി. നാട്ടിൻപുറത്തുള്ള ഗുരുമന്ദിരത്തിലും ദേവീക്ഷേത്രത്തിലും മറ്റു ക്ഷേത്രങ്ങളിലും പതിവായി പോകുമായിരുന്ന എനിയ്ക്ക് ഈ ആരാധനാമൂർത്തികളിൽ ആരാണ് യഥാർത്ഥ ദൈവം എന്ന ചിന്ത ഏറെ ആശയക്കുഴപ്പമുണ്ടാക്കി.

പരീക്ഷയിൽ വിജയിക്കുന്നതിനും ഏതെങ്കിലും തെറ്റുകൾ ചെയ്താൽ അതിൽ നിന്നും സംരക്ഷണം ലഭിയ്ക്കുന്നകതിനും ജോലി കിട്ടുന്നതിനും അസുഖം മാറുന്നതിനും ഭാഗ്യദേവതയുടെ കടാക്ഷം ലഭിയ്ക്കുന്നതിനും ഒക്കെ പലവിധ വഴിപാടുകൾ നേരുമ്പോഴും ഗുരുദേവൻ മനുഷ്യനാണോ ദൈവമാണോ എന്ന ചിന്ത എന്നെ ഏറെ കുഴക്കിയിരുന്നു. ഗുരുദേവനെയും മറ്റുദേവതാ സങ്കല്പങ്ങളെയും താരതമ്യം ചെയ്ത് നോക്കുമ്പോഴും എന്തൊക്കെയോ അവ്യക്തതകൾ മനസ്സിൽ പൊന്തിവന്നു. ദൈവത്തെ വിശ്വസിച്ചില്ലെങ്കിൽ ദൈവം എന്തെങ്കിലും കഷ്ടപ്പാടുകളും ദുരിതങ്ങളും തരുമെന്ന ഭയമായിരുന്നു ഈശ്വര വിശ്വാസത്തിൽ നിന്നും അകന്നു പോകാതിരിക്കാൻ എന്നെ പ്രേരിപ്പിച്ചത്.

സ്ക്കൂൾ വിദ്യാഭ്യാസ കാലഘട്ടത്തിൽ തന്നെ ശിവഗിരിയിലും ചെമ്പഴന്തിയിലും മറ്റും ബന്ധുക്കളോടൊപ്പം പോകുമായിരുന്ന എന്നെ ശിവഗിരിയും ചെമ്പഴന്തിയും വളരെയധികം ആകർഷിച്ചിരുന്നു. വിദ്യാഭ്യാസത്തിനു ശേഷം തിരുവനന്തപുരത്തുള്ള ഒരു ഗവൺമെന്റ് സ്ഥാപനത്തിൽ പരിശീലനത്തിനു ചേരുകയും അവധി ദിവസങ്ങളിൽ ശിവഗിരിയിൽ പോകു

കയും ദിവസം മുഴുവൻ അവിടെ കഴിച്ചു കൂട്ടു കയും പതിവായിരുന്നു. അങ്ങനെ ഗുരുദേവ നോടും ശിവഗിരിയോടും കൂടുതൽ അടുക്കു വാനുള്ള അവസരം എനിയ്ക്കു ലഭിച്ചു.

ഇതേ കാലഘട്ടത്തിൽ മുത്തച്ഛന്റെ സ്ഥലത്ത്, മറ്റു വീട്ടുകാരുമൊത്തു ചേർന്ന് ഒരു പ്രാർത്ഥനാലയം തുടങ്ങുകയും അതിനു ശേഷം അവിടെ ഒരു ഗുരുമന്ദിരം പണികഴി പ്പിച്ച് ഗുരുദേവ പ്രതിഷ്ഠ നടത്തുകയുമുണ്ടാ യി. എനിയ്ക്ക് ജോലിയിൽ നിന്നും ആദ്യമായി ലഭിച്ച പ്രതിഫലം കൊണ്ട് ഒരു നിലവിളക്കു വാങ്ങി ഈ ഗുരുമന്ദിരത്തിൽ കാണിക്കയായി അർപ്പിച്ചത് ഇന്നും എന്റെ ഓർമ്മയിൽ മായാതെ നിൽക്കുന്നു. കേരളത്തിനു പുറത്ത് ഒരു ജോലി അന്വേഷിച്ച് ഇറങ്ങിത്തിരിച്ച എനിയ്ക്ക് ഗുരുദേവകൃപയാൽ ജോലി ലഭി യ്ക്കുകയും അതിനു ശേഷം ഒരു ചെറിയ വ്യവ സായ സ്ഥാപനം തുടങ്ങുവാൻ സാധിയ്ക്കു കയും ചെയ്തു. ശേഷം കേരളത്തിലും ഒരു വ്യവസായ സ്ഥാപനം തുടങ്ങുന്നതിനായി പല യിടങ്ങളിലും സ്ഥലം അന്വേഷിച്ച് ചുറ്റിത്തി രിഞ്ഞ് ഒടുവിൽ എറണാകുളത്ത് ആലുവയ്ക്ക് സമീപമുള്ള ഒരു വ്യവസായ മേഖലയിൽ കമ്പനി തുടങ്ങുവാൻ സ്ഥലം കണ്ടെത്തുവാൻ സാധിച്ചു. അങ്ങനെ ആലുവ അദ്വൈതാശ്രമ വുമായി ബന്ധപ്പെടുവാനുള്ള ഭാഗ്യം ലഭിച്ചു.

അദ്വൈതാശ്രമത്തിൽ അന്നുണ്ടായിരുന്ന സമ്പൂർണ്ണാനന്ദസ്വാമികളുമായും മറ്റ് അന്തേവാ സികളുമായും കൂടുതൽ അടുക്കുകയും അങ്ങനെ ആശ്രമത്തിന്റെ വികസന പ്രവർത്ത നങ്ങളിലും മറ്റു ജീവകാരുണ്യ പ്രവർത്തനങ്ങ ളിലും പങ്കാളിയാകുവാൻ സാധിയ്ക്കുകയും ചെയ്തു. സമ്പൂർണ്ണാനന്ദ സ്വാമികളുമായുള്ള സംഭാഷണ വേളയിൽ ഗുരുദേവനെക്കുറിച്ചുള്ള എന്റെ അവ്യക്തതകൾ സ്വാമിയെ ധരിപ്പിയ്ക്കു കയും സ്വാമി അവ നിവർത്തിച്ചു തരികയും പതിവായിരുന്നു. ഗുരുദേവനെക്കുറിച്ച് കൂടു തൽ അറിയണമെന്നുണ്ടെന്നും അതിനുള്ള മാർഗ്ഗമെന്താണെന്നും ഞാൻ സ്വാമികളോട് ചോദിച്ചു. അങ്ങനെ സ്വാമികൾ ഗുരുദേവകൃ തികളെക്കുറിച്ചും ദർശനങ്ങളെക്കുറിച്ചും എനിയ്ക്ക് മനസ്സിലാകുന്ന തരത്തിൽ വിശദീ കരിച്ചു തന്നിരുന്നു. പിന്നീട് അദ്വൈതാശ്രമത്തി ലുണ്ടായിരുന്ന ത്രിരത്നതീർത്ഥ സ്വാമികളു മായി അടുത്തിടപഴകാൻ സാധിച്ചത് കൂടുതൽ കൂടുതൽ ഗുരുദേവകൃതികളിലേയ്ക്കും അതിന്റെ വ്യാഖ്യാനങ്ങളിലേയ്ക്കും മനന ത്തിനും എനിയ്ക്കു പ്രേരണയായി. അരുവി പ്പുറത്തും മരുത്വാമലയിലും ഗുരുദേവ തൃപ്പാദ ങ്ങളാൽ അനുഗൃഹീതമായ മറ്റു പുണ്യസ്ഥല ങ്ങളിലും ദർശനം നടത്തുവാൻ സാധിച്ചത് ഒരു വലിയ അനുഗ്രഹമായി ഞാൻ കരുതുന്നു. മരു ത്വാമലയിൽ ഉണ്ടായിരുന്ന വിശുദ്ധാനന്ദസ്വാ മികളുമായും ഇപ്പോൾ ചെമ്പഴന്തി ഗുരുകുല ത്തിന്റെ സെക്രട്ടറിയായ അരൂപാനന്ദസ്വാമിക ളുമായും അടുത്തിടപഴകാൻ സാധിച്ചതും ഗുരു ദേവ കൃപയായി ഞാൻ കരുതുന്നു.

ഗുരുദേവനിലേയ്ക്കുള്ള എന്റെ അന്വേ ഷണം തുടർന്നു കൊണ്ടിരിക്കുന്ന വേളയിൽ ഏറിയ സമയവും ഗുരുദേവകൃതികൾ പഠിയ്ക്കു വാനും മനനം ചെയ്യുവാനും വേണ്ടി ഞാൻ വിനിയോഗിച്ചു. ഗുരുദേവനെ കൂടുതൽ അറി യുവാനുള്ള ആഗ്രഹം മറ്റു ഗുരു ഭക്തന്മാരു മായും ഗുരുദേവ പ്രസ്ഥാനങ്ങളുമായും എന്നെ ഏറെ അടുപ്പിച്ചു. ഒരു തികഞ്ഞ ശ്രീനാരായ ണീയ ഭക്തനും ജീവകാരുണ്യപ്രവർത്തനങ്ങ ളിൽ അതീവ തല്പരനുമായ ശ്രീ. പി. എ. കുമാരൻ സാറിൽ നിന്നും എനിയ്ക്കു ലഭിച്ച സഹായ സഹകരണങ്ങൾ ഏറെ സ്മരണീയ മാണ്.

ഗുരുദേവ കൃതികളിലും ദർശനങ്ങളിലും മുഴുകിയിരുന്ന ആ കാലഘട്ടത്തിൽ, ഒരു രാത്രി യിൽ ഗുരുദേവന്റെ തേജോമയമായ ദിവ്യരൂപം സ്വപ്നത്തിൽ ദർശിയ്ക്കുവാനുള്ള അതീവ സൗഭാഗ്യം എനിയ്ക്കുണ്ടായി. സ്വപ്നം ഇതാ യിരുന്നു. മുത്തച്ഛന്റെ സ്ഥലത്ത് പണികഴിപ്പിച്ച ഗുരുമന്ദിരത്തിന്റെ ഉദ്ഘാടനം നടത്തുന്നതി നായി ഗുരുദേവനെ ക്ഷണിയ്ക്കുവാൻ സംഘാ

ടകർ എന്നെ നിയോഗിച്ചു. അതിനായി ഞാൻ ശിവഗിരിയിൽ എത്തി. സമയം സന്ധ്യയോട ടുത്തിരുന്നു. അവിടെ അങ്ങിങ്ങായി കൊച്ചു കൊച്ചു കുടിലുകളും അവയിലൊക്കെ പല സന്യാസിമാരും അന്തേവാസികളും മറ്റു സന്ദർശകരും ഒക്കെയായി വളരെ തിരക്ക് അനുഭവപ്പെട്ടു. ആരോടു ചോദിച്ചാൽ ഗുരു വിന്റെ അടുത്ത് എത്തിയ്ക്കും എന്ന ചിന്ത എന്നെ ആശയക്കുഴപ്പത്തിലാക്കി. ഞാൻ പല രോടായി എന്റെ ഉദ്ദേശ്യം അറിയിച്ചു. അങ്ങനെ വളരെ സമയത്തെ തിരച്ചിലിനു ശേഷം ഗുരു ദേവൻ വസിച്ചിരുന്ന ആശ്രമാങ്കണത്തിൽ എത്തിച്ചേർന്നു. അവിടെയുണ്ടായിരുന്ന സന്യാ സിയോട് എന്റെ വരവിന്റെ ഉദ്ദേശ്യം അറിയി ച്ചു.

ഈ സമയം ഗുരുദേവൻ അവിടെ ഉണ്ടായി രുന്നില്ല. സ്വാമി എന്നോട് അവിടെ കാത്തിരി ക്കാൻ ആവശ്യപ്പെട്ടു. ഗുരുദേവൻ വരുന്നതും കാത്ത് ഞാൻ അവിടെത്തന്നെ ഇരുന്നു. അല്പ സമയത്തിനു ശേഷം ഗുരുദേവൻ ശിഷ്യന്മാ രോടൊപ്പം അവിടേയ്ക്ക് ആഗമിയ്ക്കുകയു ണ്ടായി. ഞാൻ ഗുരുദേവനോട് വരവിന്റെ ഉദ്യേശ്യം അറിയിച്ചു. അതായത് ഞങ്ങളുടെ ഗുരുമന്ദിരത്തിന്റെ ഉദ്ഘാടനത്തിന് എത്തി ഞങ്ങളെ അനുഗ്രഹിയ്ക്കണമെന്ന് അപേക്ഷി ച്ചു. എന്റെ അപേക്ഷ ഗുരുദേവൻ സ്വീകരിക്കു കയും എന്നോടൊപ്പം കാറിൽ ഗുരുമന്ദിരത്തി ലേയ്ക്ക് യാത്ര തിരിയ്ക്കുകയും ചെയ്തു. ഗുരുദേവനും ഞാനും കാറിന്റെ പിൻസീറ്റിൽ ഇരുന്നു. ഞാൻ ഗുരുദേവന്റെ ഇടതു ഭാഗ ത്തായി സീറ്റിൽ നിന്ന് അല്പം മുൻപിലേയ്ക്ക് ഇറങ്ങി, വളരെ ഭവ്യതയോടും വിനയത്തോടും കൂടി ഗുരുദേവന്റെ തേജോമയമായ ആ ദിവ്യ രൂപം ദർശിച്ചുകൊണ്ട് , സ്വർഗ്ഗീയാനുഭൂതി യോടെ വിസ്മയഭരിതയായി ഇരുന്നു. സ്വർണ്ണ വർണ്ണത്തിലുള്ള ഗുരുദേവനിൽ നിന്നും ദിവ്യ മായ ചൈതന്യം സൂര്യഭഗവാന്റെ കിരണ ങ്ങൾപോലെ സർവ്വത്ര പ്രസരിച്ചു കൊണ്ടേ യിരുന്നു.

ഞങ്ങൾ ഗുരുമന്ദിരത്തിൽ എത്തി. രാത്രി സമയം ആകാശം നക്ഷത്രങ്ങളാൽ അലംകൃ *തമായിരുന്നു. ഗുരുമന്ദിരവും പരിസരവും ദീപ* ങ്ങളാലും പുഷ്പങ്ങളാലും മനോഹരമായി അലങ്കരിച്ചിരുന്നു. ഒരു വലിയ ജനാവലി ഗുരു ദേവന്റെ വരവും കാത്ത് അവിടെയുണ്ടായിരു ന്നു. ഗുരുദേവനെ ഭക്തിപുരസ്സരം ഗുരുമന്ദിര ത്തിലേക്ക് സ്വീകരിച്ചാനയിച്ചു. അതിനു ശേഷം ഗുരുദേവൻ ഉദ്ഘാടനവും പ്രഭാഷണവും നട ത്തുകയുണ്ടായി. ശേഷം ഗുരുദേവനെ യാത്രയ യയ്ക്കുന്നതിനുള്ള ഒരുക്കമായി. ഗുരുദേവന് എന്താണ് ദക്ഷിണ സമർപ്പിക്കേണ്ടത് എന്ന കാര്യം എന്നെ ചിന്താക്കുഴപ്പത്തിലാക്കി. ഞാൻ പലരോടും ആരാഞ്ഞു. അവരിലൊരാൾ എന്നോട് പറയുകയുണ്ടായി. ഒരു വെറ്റിലയിൽ ഒരു നാണയം വച്ച് ദക്ഷിണയായി സമർപ്പി ച്ചാൽ മതി. അത് സംഘടിപ്പിയ്ക്കുന്നതിനായി ഞാൻ വളരെ ബദ്ധപ്പെട്ടു. എനിയ്ക്ക് അതിനു പോലുമുള്ള പ്രാപ്തി ഇല്ലാതെ പോയല്ലോ യെന്ന ചിന്ത എന്നെ ഏറെ വിഷമിപ്പിച്ചു. ഒടു വിൽ എങ്ങനെയൊക്കെയോ ഒരു വെറ്റിലയും നാണയവും തരപ്പെട്ടു. ദക്ഷിണ സമർപ്പിക്കാ നായി ഗുരുദേവനെ അവിടെയൊക്കെ തിര ഞ്ഞെങ്കിലും എനിയ്ക്ക് ഗുരുദേവനെ കണ്ടെ ത്താനായില്ല. ഗുരുദേവൻ മടങ്ങിപ്പോയതായി അവിടെ നിന്നവർ പറഞ്ഞു. ഗുരുദേവനെ കാണാഞ്ഞതിലും ദക്ഷിണ സമർപ്പിക്കാൻ കഴി യാതെ പോയതിലും ഉള്ള വ്യസനത്തോടെ, ഗുരുമന്ദിരത്തിന്റെ മുന്നിൽ നിന്ന് ഗുരുദേവതൃ പ്പാദങ്ങൾ കടന്നു പോയ വഴിയിലേക്ക് നോക്കി നിൽക്കേ ഞാൻ സ്വപ്നത്തിൽ നിന്നും ഉണർന്നു. എനിയ്ക്ക് പറഞ്ഞറിയിക്കാൻ സാധിയ്ക്കാത്ത ആനന്ദം അനുഭവപ്പെട്ടു. സ്വപ്നത്തിലെ ദൃശ്യങ്ങൾ വീണ്ടും വീണ്ടും മനസ്സിൽ തെളിഞ്ഞു കൊണ്ടേയിരുന്നു. എനിയ്ക്ക് ആ രാത്രിയിൽ പിന്നെ ഉറങ്ങാൻ സാധിച്ചില്ല. ഇത് മറ്റാരോടെങ്കിലും പറ ഞ്ഞാൽ അവരെന്തായിരിക്കും ചിന്തിക്കുക? എന്നാൽ പറയാതെയിരുന്നാൽ എങ്ങനെയാ

ണ് ? ഈ വിധ ചിന്തകൾ വീണ്ടും എന്നെ കുഴക്കി.

എന്റെ ഭാര്യയോടും മക്കളോടും ആദ്യം ഞാൻ ഈ സ്വപ്നം വെളിപ്പെടുത്തി. അതിനു ശേഷം ത്രിരത്നതീർത്ഥ സ്വാമികളോട് ഈ വിവരം പറയുകയുണ്ടായി. ഗുരുദേവൻ എന്തു നിറമുള്ള വസ്ത്രമായിരുന്നു ധരിച്ചിരുന്ന തെന്നും ഗുരുദേവന്റെ ഏതുഭാഗത്തായിട്ടാണ് ഞാൻ ഇരുന്നിരുന്നതെന്നും സ്വാമികൾ എന്നോട് ചോദിച്ചു. ഗുരുദേവൻ ശുഭ്രവസ്ത്ര മാണ് ധരിച്ചിരുന്നതെന്നും ഞാൻ ഗുരുദേവന്റെ ഇടതുഭാഗത്തായിട്ടാണ് ഇരുന്നതെന്നും ഞാൻ അറിയിച്ചു. ശേഷം സ്വാമികൾ എന്നോട് പറ യുകയുണ്ടായി. "ദക്ഷിണ സ്വീകരിയ്ക്കുവാൻ സമയം ആഗതമായിട്ടില്ല. ഇനിയും ഗുരുദേ വന്റെ സ്വപ്നദർശനം ഉണ്ടാകും " ഗുരുദേവ കൃതികളും ദർശനങ്ങളും ആഴത്തിൽ പഠി യ്ക്കുന്നതിനും മനനം ചെയ്യുന്നതിനും മറ്റുള്ള വർക്ക് പകർന്നു കൊടുക്കുന്നതിനും ജീവകാ രുണ്യപ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിനും ഇനിയുള്ള കാലത്തിൽ ഏറിയ സമയവും വിനിയോഗിക്കണമെന്ന് സ്വാമികൾ ഉപദേശി ച്ചു.

ഗുരുദേവന്റെ ദിവ്യമായ ആ ചൈതന്യപ്ര വാഹം എന്നിലുളവാക്കിയ ആനന്ദാനുഭൂതി ഇന്നും എന്റെയുള്ളിൽ നിറഞ്ഞു നിൽക്കുന്നു. ഈ സ്വപ്നദർശനത്തോടെ ഗുരുദേവനും ദൈവവും രണ്ടല്ല ഒന്നുതന്നെയാണ് എന്ന ദൃഢവിശ്വാസം എന്നിലുളവായി. ശ്രീനാരാ യണ ഗുരുദേവനെയും ഗുരുപരമ്പരയെയും ശിരസ്സാ നമിച്ചു കൊണ്ട്, ഗുരു കൃതികളും ദർശനങ്ങളും എല്ലാവർക്കും പഠിയ്ക്കുവാനും മനസ്സിലാക്കുവാനും സാധ്യമാകട്ടെയെന്ന് പ്രാർത്ഥിച്ചു കൊണ്ട് എല്ലാ ശ്രീനാരായണീ യർക്കും ചതയദിനാശംസകൾ നേർന്നുകൊ ള്ളുന്നു. ○

# വിപ്ലവം

സമ്പാദക : **ലളിതാബാഹുലേയൻ**

[എന്റെ പിതാവ് ശ്രീ. എം. നടേശൻ അവറുകൾക്ക് ജഗത്ഗുരു ശ്രീനാരായണഗുരു ദേവനോടുള്ള ഭക്തിയുടേയും, ഗുരുദേവസന്ദേശങ്ങളോടുള്ള അഭിനിവേശത്തിന്റേയും സന്താനമാണ് ഈ കവിത. ശ്രീനാരായണ ഗുരുദേവന്റെ ജീവിതത്തിലെ ഒരു സുപ്രധാന സംഭവത്തിൽക്കൂടി ആ മഹാത്മാവിന്റെ ആദർശധീരതയെ പ്രഖ്യാപനം ചെയ്യുന്ന ആവിഷ്ക്കാരമാണ് ഇത്. ]

ഒരുദിനമുച്ചയ്ക്കു സൂര്യദേവൻ
പുതുതപ്ത രശ്മി ചൊരിഞ്ഞിടുമ്പോൾ
ഗുരുദേവൻ ശിഷ്യജനങ്ങളോടൊ
ത്തരുവിപ്പുറമെന്നപുണ്യഭൂവിൽ

ഒരു നവ്യമാകും യുഗപ്പിറവി
അരുണോദയം കണ്ട കർമ്മഭൂവിൽ
ഉടജനികടവിടപിയൊന്നിൽ
മടുമലർ ശീതളപ്പൊൻ തണലിൽ

അതിദിവ്യദീപ്തി ചൊരിഞ്ഞുകൊണ്ടും
മധുമധു രോക്തി മൊഴിഞ്ഞുകൊണ്ടും
കുളിർ മന്ദഹാസം പൊഴിഞ്ഞു കൊണ്ടും
എളിയോരിലേറെക്കനിഞ്ഞു കൊണ്ടും

അഘലേശ മേശാത്ത ദിവ്യദേഹം
സുഖവാസം ചെയ്യുകയായിരുന്നു
അതിശാന്ത ദിവ്യമാ സന്നിധാനം
മതി മോഹം തീർത്തിടുവാൻയിദാനം

പല പല ഭക്തജനങ്ങൾ വന്നാ
പല പാവനാത്മാവിൻ പാദപത്മേ
പരിചോടുവീണു വണങ്ങിടുന്നു
പരമാനന്ദാബ്ധിയിൽ മുങ്ങിടുന്നു.

"അവരാകെയൊന്നിച്ചിളകിയപ്പോ-
ളപരാധമേതുണ്ടിതിനു മീതേ
അവനിയിൽ ദേവപ്രതിഷ്ഠ ചെയ്വ
തവനീസുരർക്കുള്ള കാര്യമല്ലോ

പതിതനൊരുവൻ ശിവപ്രതിഷ്ഠ
പരിശുദ്ധകർമ്മം നടത്തിപോലും
ശ്രുതിയിലുമാഗമം തണിലുമാ-
സ്മൃതിയിലു മീവിധിയേതിലുള്ളു

ധരണിയിൽ ധർമ്മ തളർന്നുവല്ലോ
പരമിങ്ങധർമ്മം വളർന്നുവല്ലോ
ക്ഷിതിഗോളമിന്നിതു കാരണത്താൽ
ക്ഷതിവരുവാനിടവന്നുകൂടും"

ധരണിയിൽ ദേവപ്രതിഷ്ഠയോർത്താൽ
ധരണീസുരർക്കു വിധിച്ചതത്രേ
അധമനൊരീഴവൻ കൂസൽകൂടാ-
തതിഡംഭുകൊണ്ടതുചെയ്തുവെങ്കിൽ

അവനെ നമുക്കൊന്നു കണ്ടുടേണം
മവനോടിതിൻ പൊരുൾ കേട്ടിടേണം
അമർഷമോടീവിധം തീർച്ച ചെയ്താ-
യധമനെക്കാണാനും നിശ്ചയിച്ചു.

ഉടനൊരു നാലഞ്ചു ഭൂസുരന്മാർ
ഉരുഗർവ്വമാർത്തുള്ള പണ്ഡിതന്മാർ
അതിഗൗരവമായ് നടന്നുവന്നാ-
യതിവര്യൻ തന്മുന്നിലെത്തിടുന്നു
പരിശുദ്ധകാന്തി ചൊരിഞ്ഞിടുമാ-
ഗുരുവിൻ മുഖമവർ കണ്ടനേരം
അവരുള്ളിലേന്തു മഹന്തയാകും
വിഷമുൾച്ചെടിതൻ ഘനം പെരുത്ത
മുരടറ്റു പോയെന്നിരിക്കിലുമാ-
മുകളിലെപ്പച്ച മുഖത്തുകാട്ടി
സ്വരമൊട്ടുയർത്തിയുരച്ചിതേവം

പതിതനാം നിങ്ങൾ ശിവപ്രതിഷ്ഠാ-
പരിപാടിയാചരിച്ചെന്നു കേട്ടു
ശരിയോ, ശരിയാണതെങ്കിലേതു -
തരമാം വിധിയെ പ്രമാണമാക്കി"

" ബഹുമാന്യരെ! നിങ്ങളെന്തിനാണീ
ബഹളങ്ങൾ കാട്ടുന്നൊരർത്ഥമെന്യേ
ശ്രുതി പുരാണാദികൾ വാഴ്ത്തിടുന്ന
ശിവനെ പ്രതിഷ്ഠിപ്പതിന്നു പാർത്താൽ
ക്ഷിതി ദേവർക്കല്ലാതെ സാദ്ധ്യമാമോ

അതു നിങ്ങളെന്തേ നിനച്ചിടാത്തു?
ഇവനൊരീഴവ ശിവനെയല്ലോ ?
ഇവിടെ പ്രതിഷ്ഠിച്ചതിങ്ങൽ നിങ്ങൾ
പരിഭവിച്ചീടുവാനെന്തു ഞായം ?
പരിഭവിച്ചീടുവാനെന്തു കാര്യം ?
ഇതിൽ ദോഷം
നിങ്ങൾക്കില്ലോർത്തു നോക്കു
മതിമാന്മാരായവരല്ലീനങ്ങൾ"

കുളുർ നയധീനമൊഴികളേവം
ഗുരുദേവനങ്ങരുൾ ചെയ്തിടുമ്പോൾ
അവരുടെയുള്ളിൽ ജ്വലിച്ചിടുന്നോ-
രനലനിലംഭസ്സു വീഴുകയായ്

പരമനിഗൂഢ ഗഹനമായ
പരമാത്മ തത്ത്വം പലതുമപ്പോൾ
പരമാർത്ഥ വേദി മൊഴിഞ്ഞനേരം
ഗുരുവിൻ മഹത്വം മനസ്സിലാക്കി.
അഭിവന്ദ്യനായ ഗുരുവിനപ്പോ
ളഭിനന്ദനോക്തികളോതിയോതി
ഗുരുവിൻ പദാബ്ജും വണങ്ങിമോദാൽ
ധരണീസുരരവർ യാത്രയായി.

ഗുരു ഒരിക്കൽ പറയുകയുണ്ടായി 'മരച്ചീനി (കപ്പ) യാണ് ഒട്ടും ഹിംസയില്ലാത്ത ആഹാരം എന്ന്.
അതിന്റെ കിഴങ്ങെടുത്ത് തിന്നുന്നത് അതിന്റെ ജീവിതത്തെയോ വംശവർദ്ധനവിനേയോ ഒരു തരത്തിലും ബാധിക്കുന്നില്ലല്ലോ !'

# ഗുരുദേവകൃതിയായ ദത്താപഹാരം

വ്യാഖ്യാനം - **പ്രൊഫ: ജി. ബാലകൃഷ്ണൻ നായർ**

അനുഷ്ടുപ് വൃത്തത്തിലുള്ള മൂന്നു കൊച്ചു പദ്യങ്ങളടങ്ങിയ ഒരു കൃതിയാണ് "ദത്താപഹാരം"

"കൊടുത്തതു തിരിച്ചെടുക്കുക" എന്നാണ് "ദത്താപഹാരം" എന്നതിനർത്ഥം. ദത്തമായത് അപഹരിക്കുന്നത് മഹാപാപമാണ്. ഗുരുദേവന് ആശ്രമം പണിയാൻ ആരോ കുറെ സ്ഥലം കൊടുത്തുവെന്നും പിന്നീട് തിരിച്ചു കിട്ടാൻ കേസ്സു കൊടുത്തുവെന്നും കേട്ടിട്ടുണ്ട്. ആ സംഭവത്തെ ആസ്പദമാക്കിയാണ് ഈ കവിത രചിച്ചതെന്നും കേട്ടിട്ടുണ്ട്.

1. ഒന്നുണ്ടു നേരു നേരല്ലി-
   തൊന്നും മർത്യർക്കു സത്യവും
   ധർമ്മവും വേണമായുസ്സും
   നില്ക്കുകില്ലാർക്കുമോർക്കുക

സത്യമായി ഒന്നുണ്ട്. പുറമെകാണുന്ന ഒന്നും സത്യമല്ല. മനുഷ്യർക്ക് ആവശ്യം ഉണ്ടായിരിക്കേണ്ടത് സത്യവും ധർമവുമാണ്. ആയുസ്സും ആർക്കുംതന്നെ സ്ഥിരമുള്ളതല്ല. ഇതൊക്കെ ഒരുവൻ നല്ലപോലെ ചിന്തിക്കേണ്ടതാണ്.

സത്യവും ധർമവും വേണം

എല്ലായിടത്തും സത്യത്തെ ദർശിക്കുകയാണ് യഥാർത്ഥസത്യം. അതിനുള്ള ഉപായമാണ് ലോകകാര്യങ്ങളിൽ കപടതയില്ലാതിരിക്കുക. ഹൃദയം ശുദ്ധമാക്കി ആത്മാവായി വിളങ്ങുന്ന സത്യത്തെ കാട്ടിത്തരുന്ന കർമമാണു ധർമം. സത്യവും ധർമവും ശീലിച്ച് ആത്മാവിനെ കണ്ടെത്തുകയാണ് മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യം. അങ്ങനെ കണ്ടെത്തിയവർക്ക് ഒരു കാര്യം വ്യക്തമായി തെളിഞ്ഞിട്ടുണ്ട്. ഒരേ ഒരു ബ്രഹ്മം മാത്രമേ ഇവിടെ സത്യമായുള്ളു. പലതായി കാണുന്ന കാഴ്ചകളെല്ലാം അസത്യങ്ങളാണ്. അവയിൽ ഭ്രമിക്കുന്ന മനുഷ്യന്റെ ജീവിതം അധന്യമാണ്. അതുകൊണ്ട് അല്പായുസായ മനുഷ്യൻ സത്യവും ധർമവും ശീലിച്ച് സ്വന്തം ആത്മാവായി വിളങ്ങുന്ന ബ്രഹ്മസത്യത്തെ കണ്ടെത്തേണ്ടതാണ്.

കൊടുത്തതു തിരിച്ചു വാങ്ങുന്നത് എല്ലാ ധർമത്തിനും എതിരാണ്. അതു ചെയ്യുന്നവനെയും അയാളുടെ പരമ്പരയെയും ആ പാപം ബാധിക്കുമെന്നാണിനി പറയുന്നത്:-

2. ദത്താപഹാരം വംശ്യർക്കു-
   മത്തലേകീടുമെന്നതു
   വ്യർഥമല്ല പുരാഗീരി-
   തെത്രയും സത്യമോർക്കുക

കൊടുത്തതു തിരിച്ചു വാങ്ങുന്നത് തനിക്കു മാത്രമല്ല തന്റെ സന്താനപരമ്പരയ്ക്ക് ദുഃഖകാരണമായിത്തീരുമെന്നു പറയുന്നതു വെറുതെയല്ല. പണ്ടേ സത്യദർശികൾ പറഞ്ഞിട്ടുള്ള ഈ വാക്ക് എത്രയും സത്യമാണെന്നറിയുക. (വംശ്യർ - സന്താനപരമ്പര; വ്യർഥമല്ല - വെറുതെയല്ല; പുരാഗീര് - പണ്ടേയുള്ള വചനം)

3. കൊടുത്തതു തിരിച്ചങ്ങോ-
   ട്ടെടുക്കുന്നവനെത്രയും
   നിസ്സ്വനാമവനെക്കാളും
   നിസ്സ്വനില്ലാരുമൂഴിയിൽ

കൊടുത്തതു തിരിച്ചെടുക്കുന്നവൻ അങ്ങേയറ്റത്തെ ദരിദ്രനാണ്. ഈ ഭൂമിയിൽ അവനെക്കാൾ ദരിദ്രൻ മറ്റാരും ഇല്ലെന്നു വേണം പറ

യാൻ. (നിസ്സ്വൻ - ദരിദ്രൻ)

അവനെക്കാളും നിസ്സ്വനില്ല

സമ്പന്നതയും ദാരിദ്ര്യവും ഒരുവന്റെ മനോഭാവത്തെ ആശ്രയിച്ചാണു പ്രധാനമായും നിർണയിക്കപ്പെടേണ്ടത്. എത്ര ധനികനായാലും പോര, പോര എന്ന മനോഭാവത്തോടെ ലോഭിയായി വർത്തിക്കുന്നവൻ ദരിദ്രനായി വേണം കരുതപ്പെടാൻ. അത്രവലിയ സമ്പത്തൊന്നുമില്ലെങ്കിലും സംതൃപ്തിയും സന്തോഷമുള്ളവൻ തീർച്ചയായും ധനികനാണ്. കൊടുത്തമുതൽ തിരിച്ചെടുക്കാൻ കൊതിക്കുന്നവന്റെ ലോഭം എത്രശക്തിമത്തായിരിക്കുമെന്നും വിശേഷിച്ചു പറയേണ്ടതില്ലല്ലോ. അതുകൊണ്ട് അയാൾ വലിയ ദരിദ്രനായി കരുതപ്പെടണം. മാത്രമല്ല അയാളുടെ ദാരിദ്ര്യമനോഭാവം എത്രകിട്ടിയാലും അവസാനിക്കാനും പോകുന്നില്ല. അതുകൊണ്ട് അയാളെക്കാൾ വലിയ ദരിദ്രൻ ഈ ഭൂമിയിൽ വേറെ ഇല്ലെന്നുതന്നെ കരുതാം. ദാനം ചെയ്തില്ലെന്നുവച്ച് സാരമില്ല. പക്ഷേ ദാനം ചെയ്തതു തിരിച്ചു വാങ്ങുന്നത് മഹാപാപമാണെന്നു താല്പര്യം.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ ○

'ഒരു പീഡയെറുമ്പിനും വരു-
ത്തരുതെന്നുള്ളനുകമ്പയും സദാ
കരുണാകര നല്കുകുള്ളിൽ നിൻ-
തിരുമെയ് വിട്ടകലാത ചിന്തയും'

*****

സ്വാമികൾ : 'താൻ എന്തിനാണിപ്പോൾ വന്നത്?'

ചെത്തുകാരൻ : 'സ്വാമിയുടെ കൃപയുണ്ടായി സന്യസിച്ചാൽ കൊള്ളാമെന്ന് തോന്നി'

സ്വാമികൾ : (ചിരിച്ചുകൊണ്ട്) 'കൊള്ളാം, ചെത്തിന്റെ അയോദ്ധ്യാകാണ്ഡം സന്യാസമാണോ? വീട്ടിൽ ചെന്ന് ഭാര്യയേയും മക്കളേയും സംരക്ഷിച്ച് ഈശ്വരവിശ്വാസത്തോടെ ഇരുന്നാൽ മതി'

# കൃഷി നന്നായാൽ ഐശ്വര്യം പിഴച്ചാലോ (?)

**ആർ. ഹേലി**

**പ്ര**കൃതിരമണീയവും അതെസമയം കാർഷികസമൃദ്ധി വിളയാടിയിരുന്നതുമായ ചെമ്പഴന്തിയിൽ ജനിയ്ക്കുകയും അവിടത്തെ എല്ലാ വിഭാഗം ജനങ്ങളുടെ ജീവിതശൈലികളെയും സസൂക്ഷ്മം വീക്ഷിക്കുകയും ചെയ്ത ഗുരുദേവൻ കൃഷിയുടെ പ്രവർത്തനത്തിൽ ഉൽകണ്ഠയും അതേസമയം ഉയർന്ന പ്രതീക്ഷയും അർപ്പിച്ചിരുന്നു. അതുകൊണ്ടാണ് ശിവഗിരി തീർത്ഥാടനത്തിന് അനുവാദം നൽകിയപ്പോൾ നടത്തേണ്ട സമ്മേളനങ്ങളിൽ ഒന്ന് കൃഷിയെപ്പറ്റി ആയിരിയ്ക്കണം എന്ന ദ്ദേഹം പ്രത്യേകം നിർദ്ദേശിച്ചത്. ആർക്കും എപ്പോഴും കടന്നുവരാവുന്ന ഒരു മേഖലയായി വളരെ പ്രാധാന്യം കുറച്ചു കണ്ടിരുന്ന കൃഷിയ്ക്ക് മനുഷ്യജീവിതത്തിലും പ്രകൃതി സംരക്ഷണത്തിലുമുള്ള സവിശേഷമൂല്യത്തെ പ്പറ്റിയുള്ള അദ്ദേഹത്തിന്റെ അഗാധമായ അറിവുകാരണമാണ് കൃഷിയ്ക്ക് ഇത്രയും മാന്യമായ ഒരു സ്ഥാനം നൽകിയത്. അദ്ദേഹത്തിന്റെ ഈ ദീർഘവീക്ഷണത്തിന്റെ മൂല്യം അറിയുന്നതിന് മറ്റൊന്നും വീക്ഷിയ്ക്കേണ്ട. വർത്തമാനകാല ആഗോളഭക്ഷ്യരംഗത്തെ ഒന്ന് ഓടിച്ച് നോക്കിയാൽ മതിയാകും.

* ഉത്തരം കാണാനാകാതെ ഭക്ഷ്യസുരക്ഷ നേടാൻ ലോകത്തിലെ മിക്ക രാഷ്ട്രങ്ങളും വിശേഷിച്ചും വികസ്വരരാഷ്ട്രങ്ങൾ ആകെ ഉഴലുകയാണ്. ഭക്ഷ്യക്ഷാമം കാരണം ആഫ്രിയ്ക്കയിലേയും മറ്റ് നിരവധി ചെറുരാഷ്ട്രങ്ങളും പിടയുന്ന കാഴ്ച കണ്ടുകൊണ്ടിരിയ്ക്കാൻ കഴിയാതെ ഐക്യരാഷ്ട്രസഭയും ലോകഭക്ഷ്യകർഷകസംഘടനയും ലോകത്തിലെ എല്ലാ രാഷ്ട്രങ്ങളോടും ധാന്യത്തിനും ഭക്ഷണസാധനങ്ങൾക്കും കേഴുകയാണ്.

* ഹരിതവിപ്ലവത്തിന്റെ ഫലമായ ഭക്ഷ്യസ്വയംപര്യാപ്തത നേടിയ ഫിലിപ്പൈൻസ്, ഇന്തോനേഷ്യ, ബംഗ്ലാദേശ് തുടങ്ങിയ പല രാഷ്ട്രങ്ങളും വീണ്ടും ഉല്പാദനം ഇടിഞ്ഞു വീണ്ടും ധാന്യഇറക്കുമതിയിലേക്ക് വഴുതി വീണു കഴിഞ്ഞിരിക്കുന്നു.

* ലോകകമ്പോളത്തിൽ കിട്ടാൻ ഏറ്റവും പ്രയാസമുള്ള വസ്തു ധാന്യങ്ങളും സുലഭമായി കിട്ടാവുന്നത് ആയുധങ്ങളും ആണെന്ന നില കൈവന്നിരിക്കുന്നു. ആരേയും ഇത് അത്ഭുതപ്പെടുത്തും.

* ശാസ്ത്രവും സാങ്കേതികവിദ്യയും മാനവരാശിയുടെ വിനാശത്തിനായിട്ടാണ് കൂടുതലും ഉപയോഗിക്കുന്നത്.

* 1977ൽ നേടിയ ഭക്ഷ്യമേഖലയിലെ സ്വയംപര്യാപ്തതയും 1990കളിൽ നേടിയ ഭക്ഷ്യധാന്യകയറ്റുമതിയും ഇന്ത്യയെ ഒരു ലോകധാന്യശക്തിയാക്കുമെന്ന് പലരും വിചാരിച്ചു! പ്രവചിച്ചു! പക്ഷേ ഇപ്പോൾ ഏതു സമയത്തും ധാന്യ ഇറക്കുമതി വേണ്ടിവരും എന്ന ഭയന്ന് ഇറക്കുമതി സൗകര്യങ്ങൾ തുറമുഖങ്ങളിൽ തയ്യാറാക്കുന്ന ഞെട്ടിപ്പിക്കുന്ന നിലയിലാണ് ഇന്ത്യ.

ഈ സന്ദർഭത്തിൽ ഓർക്കേണ്ട കാര്യം ഇന്ത്യൻ പ്രസിഡന്റ് ഈ വർഷത്തെ പാർലമെന്റ് നടപടികൾ ഉൽഘാടനം ചെയ്ത് പ്രസംഗിച്ചപ്പോൾ പറഞ്ഞ ഏറ്റവും വലിയ

കാര്യമാണ്. 'ദേശീയഭക്ഷ്യസുരക്ഷാനിയമം' ഇന്ത്യൻ പാർലമെന്റ് ഉടനെ പാസ്സാക്കും എന്ന താണ്. രാഷ്ട്രം സ്വാതന്ത്ര്യം നേടി 60 വർഷം കഴിഞ്ഞപ്പോൾ ചെയ്ത ഈ പ്രഖ്യാപനത്തിൽ ദാരിദ്ര്യരേഖയ്ക്കു താഴെയുള്ള സർവ്വർക്കും 25 കിലോഗ്രാം ധാന്യം മാസംതോറും കിലോ ഗ്രാമിന് 3 രൂപവെച്ച് നൽകും എന്നും അവർ പ്രഖ്യാപിച്ചു.

ഇപ്പോൾ തന്നെ പ്രമുഖ കൃഷി ശാസ്ത്ര ജ്ഞന്മാരുടേയും സാമ്പത്തിക വിദഗ്ധരു ടേയും അഭിപ്രായത്തിൽ 120കോടി ജനങ്ങളിൽ 40% ജനങ്ങളും വിശപ്പിന്റെ കെണിയിലാ ണത്രെ! മനുഷ്യർക്കുപുറമേ 100 കോടി കന്നു കാലികൾക്കും നാം ധാന്യവും വൈയ്ക്കോ ലും പുല്ലും കൃഷി ചെയ്ത് ഉണ്ടാകണം അല്ലെ ങ്കിൽ പാൽ ലഭ്യതയും കുറയും.

* പത്ത്, നൂറ്, ആറ്റം ബോംബു ഉണ്ടാക്കു ന്നതിലും എത്രയോ പ്രയാസമുള്ള ഒരു മേഖ ലയും പണിയുമാണിത്. നാം കാണുന്ന അല്ലെ ങ്കിൽ സ്ഥാനത്തും അസ്ഥാനത്തും വികസിത രാഷ്ട്രങ്ങളിൽ മൊത്തം ജനസംഖ്യയുടെ 3% അഥവാ 5% പേർ മാത്രമേ കൃഷിയിൽ ഏർപ്പെ ടുന്നുള്ളു. ഇവിടെയാണെങ്കിൽ ജനസംഖ്യ യുടെ 60% കൃഷിക്കാരും കർഷകതൊഴിലാളി കളുമാണ്. അവരുടെ സാമ്പത്തിക പിന്നോക്കാ വസ്ഥ കാരണം പലപ്പോഴും ഏറ്റവും കുറച്ച് ആഹാരം കഴിക്കുകയും അതും ഏറ്റവും മോശ പ്പെട്ട ആഹാരം കഴിക്കാനും വിധിക്കപ്പെട്ടവർ ആയിരുന്നു. എന്നാൽ കൃഷിയിൽ ഏർപ്പെടാ ത്തവർ നല്ല ആഹാരം കഴിയ്ക്കുകയും ചെയ്യുന്നു! ലോകത്ത് ഇത്തരം പ്രതിഭാസം വികസ്വരരാഷ്ട്രങ്ങളിൽ കാണാമെങ്കിലും ഇന്ത്യയിലെ ഈ പ്രത്യേകത നമ്മെ ഇരുത്തി ചിന്തിപ്പിക്കണം.

ഇന്ത്യയുടെ പുരോഗതി പല മേഖലക ളിലും ശ്ലാഘനീയമാണ്. 40000 കോടി രൂപ യാണ് ഡൽഹിയിൽ നടക്കുന്ന ഏഷ്യൻ ഗെയിംസിന് നാം ചിലവാക്കുന്നത്. നമ്മുടെ അന്താരാഷ്ട്രപ്രശസ്തി ഇത് വർദ്ധിപ്പിക്കും. 10000 കോടിരൂപയാണ് ഡൽഹിയിൽ പുതിയ വിമാനത്താവളം നിർമ്മിയ്ക്കാൻ ചിലവിട്ടത്. ലോകത്തിലെ ഏറ്റവും മികച്ച വിമാനത്താവള ങ്ങളിൽ ഒന്നായി നമ്മുടേത്. അതുപോലെ തൊഴിൽദാനപദ്ധതിയ്ക്ക് പതിനായിരക്കണ ക്കിന് കോടിരൂപ ചിലവിട്ടത്. മറ്റൊരുവശത്ത് 5 ലക്ഷം കോടിരൂപ വൻകിട വ്യവസായികളു ടെ കടം എഴുതി തള്ളുവാൻ ബജറ്റിൽ ഉൾക്കൊള്ളിയ്ക്കുന്നു.

ഇതെല്ലാം കാരണം വിദേശമൂലധനപ്ര വാഹം ഇന്ത്യയിലേക്ക് വരുന്നു. ഒപ്പം വൻകിട വ്യവസായികളും വ്യവസായശാലകളും ഇന്ത്യ യിൽ എത്തുന്നു. അതു നടക്കുമ്പോൾ ഇന്ത്യ യിലെ കൃഷിക്കാരിൽ 40% പേരും ഈ തൊഴിൽ വിട്ടുമാറാൻ ദാഹിക്കുകയാണെന്ന് പഠനങ്ങൾ വ്യക്തമാക്കുന്നു. കർഷകർ വിള കൾ കൃഷിചെയ്തും പാൽ ഉൽപാദിപ്പിച്ചും ജീവിതത്തിൽ ഉയരാനും സാമൂഹ്യമാന്യതയും നേടാൻ കഴിയില്ല എന്ന വിശ്വാസത്തിലേക്ക് ഓടികയറുന്നു! തൽഫലമായി ഇന്ത്യയെ വിശ പ്പിൽ നിന്നും ക്ഷാമത്തിൽ നിന്നും ആരു രക്ഷിക്കും എന്ന ചോദ്യം നമ്മുടെ മുമ്പിൽ ഉയരുകയാണ്. ഇതൊരു ചെറിയ കാര്യമല്ല.

ഇവിടെയാണ് വീണ്ടും ഗുരുദേവ ഉപദേശ ത്തിന്റെ പ്രസക്തി ഉയർന്നുവരുന്നത്. ബ്രിട്ടീഷ് ഭരണത്തിന്റെ കാലത്ത് ഇന്ത്യയിൽ അതിഭീക രമായ കൊടുംദാരിദ്ര്യവും ഭക്ഷ്യക്ഷാമവും പട്ടി ണിമരണവും നിലനിന്നിരുന്നു. 1900 മുൻപ് 1942 വരെയുള്ള കാലഘട്ടം. ദാരിദ്ര്യം അതിന്റെ മൂർദ്ധന്യത്തിൽ എത്തിനിന്ന 1928ലാണ് ഗുരു ദേവൻ ശിവഗിരി തീർത്ഥാടനത്തിന് അനുമതി നൽകിയത് അതുകൊണ്ടു കൂടിയാകാം തീർത്ഥാടകർക്ക് ആധുനിക കൃഷിയിൽ പ്രഭാ ഷണം നടത്തി കൃഷിയിൽ താല്പര്യം പ്രദർശിപ്പിക്കാൻ തൃപ്പാദങ്ങൾ ആവശ്യപ്പെട്ട ത്.

കേരളത്തിലെ കാർഷികമേഖല പുതിയത രത്തിലുള്ള പ്രതിസന്ധികൾകൊണ്ട് നിരന്നി രിക്കുന്നു. കൃഷി നഷ്ടമായതിനാൽ

നെൽകൃഷി രംഗത്തുനിന്നും മാറി നിൽക്കുന്ന കർഷകരെ വീണ്ടും തരിശ്ശിട്ടിരിക്കുന്ന നിലങ്ങളിലേക്ക് ആകർഷിക്കാൻ സമൂഹം മുഴുവൻ ഒത്തൊരുമിയ്ക്കുന്ന കാലത്തിലേക്ക് നാം കടക്കുന്നതിന്റെ ശുഭലക്ഷണമുണ്ട്. ഇതു വികസിപ്പിക്കണം.

ചെമ്പഴന്തിയിലേയും അരുവിപ്പുറത്തേയും ശിവഗിരിക്ക് ചുറ്റിനുമുള്ള നെൽപാടങ്ങൾ വാഴയ്ക്കും പച്ചക്കറിയ്ക്കും മാത്രമല്ല വിപുലമായ കെട്ടിടനിർമ്മാണത്തിനും വഴിതെളിച്ചിരിക്കുന്നു. മാത്രവുമല്ല ധാരാളം കരഭൂമിയും നിലങ്ങളും തരിശ് കിടക്കുന്നു. തീരദേശകർഷകന്റെ തെങ്ങുകൃഷി പാടെ അവഗണിയ്ക്കപ്പെട്ടിരിക്കുന്നു. ഇതെല്ലാം നമ്മുടെ കാർഷിക ഉല്പന്ന സമൃദ്ധിയെ പിറകോട്ടടിച്ചിരിക്കുന്നു.

ഭൂമിയുള്ള സർവ്വതും വീട്ടുമുറ്റത്തും വളപ്പിലും കഴിയുന്നത്ര സ്വന്തം അദ്ധ്വാനവും വിവിധ സഹായപദ്ധതികളും ഉപയോഗിച്ച് കഴിയുന്നത്ര പച്ചക്കറിയും വാഴക്കുല പഴങ്ങളും വളർത്തിയെടുക്കാനും സ്വന്തം ആവശ്യത്തിന് ഉപയോഗിയ്ക്കാനും സുഹൃത്തുക്കൾക്ക് നൽകാനും വിൽക്കാൻ കഴിഞ്ഞാൽ വിൽക്കാനും ഉതകുന്ന ഒരു കൂട്ടായ്മ നഗരത്തിലും നാട്ടിൻപുറത്തും ഉണ്ടാകണം.

പണ്ടേ നമ്മുടെ പൂർവ്വികർ ഇന്ത്യയിലെ എല്ലാ ഭാഷയിലും പറഞ്ഞിരുന്ന ഒരു ചൊല്ലുണ്ട്. "കൃഷി നന്നായാൽ ഐശ്വര്യം, പിഴച്ചാലൊ സർവ്വനാശം"

ഗുരുദേവന്റെ സന്ദേശങ്ങൾ പ്രചരിപ്പിക്കാൻ കൂടുന്ന സർവ്വമതസമ്മേളനങ്ങളിലും കൃഷിയുടെ രംഗത്ത് സ്വന്തമായി എന്തുചെയ്യാൻ കഴിയുമെന്ന് കൂട്ടായി ഭക്തജനങ്ങൾ ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്താൽ അതൊരു മഹൽകാര്യമായിരിക്കും.

പരമകാരുണികനായ ശ്രീനാരായണഗുരുദേവൻ ഈ ശ്രമത്തിൽ വിജയിക്കുവാൻ തീർച്ചയായും നമ്മുടെ മേൽ അനുഗ്രഹാശിസ്സുകൾ ചൊരിയും തീർച്ച...

---

ശിവഗിരിയിലെ കാണിക്കപ്പെട്ടി മോഷണം പോയതറിഞ്ഞ് ഗുരുദേവൻ മന്ദസ്മിതത്തോടു കൂടി ഇങ്ങനെ പറഞ്ഞു :
' ഈ പണമെല്ലാം കാണിക്ക ഇട്ടവരുടെ പക്കൽ കുറേശെയായി കിടന്നിരുന്നെങ്കിൽ കള്ളൻ വളരെ ബുദ്ധിമുട്ടിപ്പോകുമായിരുന്നു. എല്ലാം ഒന്നിച്ച് ഒരിടത്ത് കിട്ടിയപ്പോൾ അവന് എന്തെളുപ്പമായി തീർന്നു. '

# ഗുരുദേവനിൽ നിന്ന് പ്രചോദനം ആർജ്ജിച്ച വി. കെ. വേലായുധൻ

എം.കെ. സാനു

പരശുരാമൻ മഴുവെറിഞ്ഞു കടലിൽ നിന്നുയർത്തിയ ഭൂമിയാണ് കേരളമെന്ന് ഐതിഹ്യം പറയുന്നു. അതിന്റെ തുടർച്ചയായി ഒരു യാഥാർത്ഥ്യം പ്രസ്താവിക്കേണ്ടതായുണ്ട്. അനാചാരങ്ങളുടെ കടലിൽനിന്ന് തപശക്തിയുടെ മഴുവെറിഞ്ഞ് ആധുനിക കേരളത്തെ ഉയർത്തിയത് ശ്രീനാരായണഗുരുദേവനാണെന്ന യാഥാർത്ഥ്യമാണത്. 'സംഘടനകൊണ്ട് ശക്തരാകുക' എന്ന സന്ദേശത്തിന്റെ ശംഖനാദം മുഴക്കി ആ തപോധനൻ ഒരു മഹാപ്രസ്ഥാനത്തിന് രൂപം നൽകുകയുണ്ടായി. ആ പ്രസ്ഥാനത്തിൽ പലതരം സംഘടനകളും സ്ഥാപനങ്ങളും വളർന്നുവന്നു. അക്കൂട്ടത്തിൽ ലൗകികമായ പരിവർത്തനത്തിനുവേണ്ടി പരിശ്രമിച്ച് വിജയിച്ച സംഘടനയാണ് എസ്.എൻ.ഡി.പി. യോഗം. ഗുരുദേവനിൽ നിന്നു പ്രചോദനമാർജ്ജിച്ചുകൊണ്ട് യോഗം കേരളീയനവോത്ഥാനത്തിൽ വഹിച്ച പങ്ക് ഇനിയും വേണ്ടത്ര നിർണ്ണയിക്കപ്പെട്ടിട്ടില്ല. യോഗത്തിന് നേതൃത്വം നൽകിയ നേതാക്കന്മാരെക്കുറിച്ചും വേണ്ടത്ര പരിജ്ഞാനം പുതിയ തലമുറക്കില്ലെന്ന വാസ്തവം അവശേഷിക്കുന്നു. ഉദാഹരണത്തിന്, ഡോക്ടർ പൽപ്പു എത്രയധികം മഹനീയ സേവനങ്ങൾ യോഗത്തിന് പ്രത്യേകമായും കേരളത്തിന് പൊതുവായും അനുഷ്ഠിച്ചിട്ടുണ്ടെന്ന് ചുരുക്കം പേർക്കുമാത്രമേ അറിയൂ. കാരണം, അദ്ദേഹത്തിന്റെ സേവനചരിത്രം വിശദമായി രേഖപ്പെടുത്താൻ സമകാലികരാരും മുതിർന്നില്ല. അദ്ദേഹത്തെ സംബന്ധിക്കുന്ന രേഖകൾ അധികവും ന്യൂഡൽഹിയിലെ നെഹ്യമ്യൂസിയത്തിൽ മാത്രമേ അവശേഷിക്കുന്നുള്ളു. ഒരു പക്ഷേ, ആദർശബോധമുള്ള ഏതെങ്കിലും ഒരു ചരിത്രജിജ്ഞാസു നാളെ ആ രേഖകൾ ഉപയോഗപ്പെടുത്തി ഡോക്ടർ പൽപ്പുവിന്റെ ജീവിതേതിഹാസം വിവരിക്കാൻ മുതിർന്നുവെന്നു വരാം.

ഡോക്ടർ പൽപ്പുവുമായി പലനിലകളിലും സാദൃശ്യമുള്ള വ്യക്തിയായിരുന്നു പിൽക്കാലത്ത് തിരുവിതാംകൂറിലെ സാമൂഹിക പരിവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ വി.കെ. വേലായുധൻ (1903-1982). ആലപ്പുഴയിലെ പ്രശസ്തമായ മംഗലത്തു തറവാട്ടിലാണ് അദ്ദേഹം ജനിച്ചത്. തിരുവനന്തപുരത്തു കോളേജ് വിദ്യാർത്ഥിയായിരുന്നപ്പോൾ എസ്.എൻ.ഡി.പി. സ്റ്റുഡന്റ്സ് കോൺഫറൻസ് എന്ന സംഘടനക്ക് രൂപം നൽകിക്കൊണ്ടാണ് അദ്ദേഹത്തിന്റെ പൊതു പ്രവർത്തനം ആരംഭിക്കുന്നത്. വിദ്യാഭ്യാസം പൂർത്തിയാക്കി ആലപ്പുഴയിൽ മടങ്ങിയെത്തിയ അദ്ദേഹം യോഗം പ്രവർത്തനങ്ങളിലും തൊഴിലാളിക്ഷേമപ്രവർത്തനങ്ങളിലും സജീവമായി പങ്കെടുത്തു. 32-ാം വയസ്സിൽ എസ്.എൻ.ഡി.പി. യോഗം ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട അദ്ദേഹം 9 വർഷക്കാലം യോഗം ജനറൽ സെക്രട്ടറിയായും പ്രസിഡന്റായും സേവനമനുഷ്ഠിച്ചു. തൊഴിലാളി നേതാവെന്ന നിലയിലും അദ്ദേഹം പ്രകടമാക്കിയ നേതൃഗുണവും കർമ്മശേഷിയും അതുല്യമായിരുന്നു. കേരളത്തിലെ ആദ്യത്തെ തൊഴിലാളി സംഘടനയായ 'ലേബർ യൂണിയൻ' (പിൽക്കാലത്തെ തിരുവിതാംകൂർ ലേബർ അസോസിയേഷൻ) രൂപം

നൽകിക്കൊണ്ട് 1922 മാർച്ച് 31-ന് ആലപ്പുഴയിൽ ചേർന്ന യോഗത്തിൽ പങ്കെടുത്തവരിലൊരാൾ യുവാവായ വി.കെ. വേലായുധനായിരുന്നു. ഈ യോഗത്തിൽ പങ്കെടുത്തവരിലൊരാൾ ഗുരുദേവന്റെ കൽപനയനുസരിച്ച് അവിടെ എത്തിച്ചേർന്ന സ്വാമി സത്യവ്രതനായിരുന്നു. വി.കെ. വേലായുധൻ ലേബർ അസോസിയേഷന്റെ പ്രസിഡന്റായിരിക്കുമ്പോഴാണ്, 1934-ൽ തൊഴിലാളികളുടെ കൂലി വെട്ടിക്കുറയ്ക്കുന്നതിൽ പ്രതിഷേധിച്ച് ആദ്യമായി ഒരു പൊതുപണിമുടക്ക് സംഘടിപ്പിച്ചത്. ലേബർ അസോസിയേഷന്റെ 15-ാം വാർഷിക സമ്മേളനത്തിൽ, 1932 മെയ് 22ന്, സംസ്ഥാനത്ത് ആദ്യമായി അരിവാൾ ചുറ്റിക അടയാളമുള്ള ചെങ്കൊടി ഉയർത്തിയത് വി.കെ. വേലായുധനാണ്.

സാമൂഹിക സേവനത്തിന് അദ്ദേഹം മുതിർന്നത് വ്യക്തിപരമായ പരാധീനതകളുടെ പേരിലായിരുന്നില്ല. സമ്പന്നമായ കുടുംബത്തിൽ ജനിച്ച് ഉയർന്ന നിലയിൽ നിയമബിരുദം കരസ്ഥമാക്കിയ അദ്ദേഹത്തിന് അഭിഭാഷകവൃത്തിയിൽ ഉയരാനുള്ള എല്ലാ സാഹചര്യങ്ങളുമുണ്ടായിരുന്നു. എങ്കിലും, തനിക്ക് ജന്മമരുളിയ സമൂഹത്തെ ദൈന്യാവസ്ഥയിൽനിന്ന് മോചിപ്പിക്കുക എന്ന ചുമതലയിൽനിന്ന് ഒഴിഞ്ഞുമാറുന്നത് പാപമാണെന്ന് അദ്ദേഹം കരുതി. അന്ന്, എസ്.എൻ.ഡി.പി. യോഗപ്രവർത്തനം എന്നത് തൊഴിലാളിക്ഷേമപ്രവർത്തനം കൂടിയായിരുന്നു. അടിമകൾക്ക് തുല്യം വേല ചെയ്തു ക്ലേശിച്ചിരുന്ന തൊഴിലാളികളെ സംഘടിപ്പിക്കുന്നതിലും അവരിൽ അവകാശബോധത്തിന്റെ വീര്യം ഉണർത്തുന്നതിലും അദ്ദേഹം ഒരു ഇന്ദ്രജാലക്കാരന്റെ അത്ഭുതകരമായ വൈഭവമാണ് പ്രകടമാക്കിയത്. എസ്.എൻ.ഡി.പി. യോഗത്തിന്റെ ധർമ്മഭടനായിട്ടാണ് പ്രവർത്തനം ആരംഭിച്ചതെങ്കിലും കേസരി എ. ബാലകൃഷ്ണപിള്ള, പി. കേശവദേവ്, പി.കെ. കുഞ്ഞ്, പി.എസ്. മുഹമ്മദ് തുടങ്ങിയവർ അദ്ദേഹത്തോട് സഹകരിച്ചു പ്രവർത്തിക്കുന്നതിൽ അഭിമാനം പൂണ്ടു. അത്രത്തോളം വിശാലമായ വീക്ഷണത്തോടെയാണ് അദ്ദേഹം തന്റെ പ്രവർത്തനം ആസൂത്രണം ചെയ്തു നടപ്പിലാക്കിയത്.

നിയമസഭയിലും സർക്കാർ സർവ്വീസിലും സവർണ്ണ ഹിന്ദുക്കൾ കൈയ്യടക്കി വച്ചിരുന്ന അമിത പ്രാതിനിധ്യത്തിനെതിരെ ഈഴവ-ക്രിസ്ത്യൻ-മുസ്ലീം സമുദായങ്ങൾ 1933-ൽ സംയുക്തമായി ആരംഭിച്ച പ്രക്ഷോഭണമാണ് 'നിവർത്തനപ്രക്ഷോഭണം' പ്രക്ഷോഭണം തിരുവിതാംകൂറിലെ അന്തരീക്ഷത്തെ ഇളക്കിമറിക്കുക തന്നെ ചെയ്തു. നിവർത്തനപ്രക്ഷോഭണത്തോടനുബന്ധിച്ച് യോഗം ജനറൽ സെക്രട്ടറി സി. കേശവൻ നടത്തിയ പ്രസിദ്ധമായ കോഴഞ്ചേരി പ്രസംഗത്തിന്റെ പേരിൽ 1935 ജൂൺ മാസത്തിൽ അദ്ദേഹം ജയിലിലടയ്ക്കപ്പെട്ടു. തുടർന്ന്, വി.കെ. വേലായുധൻ എസ്.എൻ.ഡി.പി. യോഗം ജനറൽ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെടുകയും പ്രക്ഷോഭണത്തിന്റെ നേതൃത്വം അദ്ദേഹത്തിൽ വന്നുചേരുകയും ചെയ്തു. അദ്ദേഹം സംഘടിപ്പിച്ച പ്രചണ്ഡമായ പ്രക്ഷോഭണത്തിനു മുമ്പിൽ സർക്കാരിന് മുട്ടുമടക്കേണ്ടിവന്നു. വിവിധ സമുദായങ്ങൾക്ക് നിയമസഭയിൽ സീറ്റുകൾ സംവരണം ചെയ്തുകൊണ്ടും സർക്കാർ ഉദ്യോഗങ്ങളിൽ സാമുദായിക പ്രാതിനിധ്യം ഉറപ്പാക്കുന്നതിന് ഒരു ഹൈക്കോടതി ജഡ്ജിയെ പബ്ളിക് സർവീസ് കമ്മീഷണറായി നിയമിച്ചുകൊണ്ടും സർക്കാർ വിജ്ഞാപനം പുറപ്പെടുവിച്ചു. സാമൂഹ്യനീതി നടപ്പിലാക്കുന്നതിന്റെ ഭാഗമായി സർക്കാർ നിയമനങ്ങളിൽ സാമുദായികാടിസ്ഥാനത്തിലുള്ള സംവരണം ആദ്യമായി അംഗീകരിക്കപ്പെട്ടു.

സർക്കാർ വിജ്ഞാപനമനുസരിച്ച് പത്ത് അസംബ്ലി സീറ്റുകൾ ഈഴവസമുദായത്തിനായി സംവരണം ചെയ്തിരുന്നു. 1937-ൽ നടന്ന തെരഞ്ഞെടുപ്പിൽ ഈ സീറ്റുകളിലേക്ക് എസ്.എൻ.ഡി.പി. യോഗം നിറുത്തിയ പത്തു സ്ഥാനാർത്ഥികളും എതിരില്ലാതെ തെരഞ്ഞെ

ടുക്കപ്പെട്ടു. വി.കെ. വേലായുധൻ അസംബ്ലിയിൽ ഉപനേതാവായി. യോഗം ജനറൽ സെക്രട്ടറി വി.കെ. വേലായുധന് സമൂഹത്തിലുണ്ടായിരുന്ന സ്വാധീനത്തിന്റെയും അംഗീകാരത്തിന്റെയും പ്രത്യക്ഷമായ തെളിവാണ് ഐക്യകണ്ഠേന നടന്ന ഈ തെരഞ്ഞെടുപ്പ്. ഇങ്ങനെയൊരവസ്ഥയെക്കുറിച്ച് ഇന്ന് നമുക്ക് ചിന്തിക്കാൻപോലും സാദ്ധ്യമല്ല.

പിന്നോക്ക ജാതിക്കാർക്ക് ക്ഷേത്രപ്രവേശനം എന്ന ചരിത്രസംഭവം 1936 നവംബറിലാണുണ്ടാകുന്നത്. യോഗം ജനറൽ സെക്രട്ടറി വി.കെ. വേലായുധന്റെ നേതൃത്വത്തിൽ എസ്.എൻ.ഡി.പി. യോഗം സർക്കാരിൽ നടത്തിയ ശക്തമായ സമ്മർദ്ദമാണ് ക്ഷേത്രപ്രവേശനത്തിന് വഴിയൊരുക്കിയതെന്ന ചരിത്രസത്യം ഇന്ന് അധികമാർക്കുമറിയില്ല. അന്ന് ഈഴവർ ഒന്നടങ്കം ക്രിസ്തുമതം സ്വീകരിക്കുന്നതുമായി ബന്ധപ്പെട്ടുകൊണ്ട് യോഗം നേതാക്കൾ കോട്ടയം ബിഷപ്പുമായി പലവട്ടം ചർച്ച നടത്തുകയുണ്ടായി. ജനസംഖ്യയിൽ ഒന്നാം സ്ഥാനത്തുള്ള ഈഴവർ കൂട്ടമായി ക്രിസ്തുമതം സ്വീകരിച്ചാലുണ്ടാകുന്ന അപകടം മുന്നിൽ കണ്ടാണ് ക്ഷേത്രപ്രവേശനം തിരക്കിട്ടു പ്രഖ്യാപിക്കാൻ സർക്കാർ നിർബന്ധിതമായത്.

നിവർത്തന പ്രക്ഷോഭണം വിജയകരമായി പര്യവസാനിച്ചശേഷം പ്രായപൂർത്തി വോട്ടവകാശവും ഉത്തരവാദഭരണവും നേടിയെടുക്കുക എന്ന ലക്ഷ്യത്തോടെ നായർ സമുദായത്തെക്കൂടി പങ്കെടുപ്പിച്ചുകൊണ്ട് 1938-ൽ രൂപം കൊടുത്ത സംഘടനയാണ് തിരുവിതാംകൂർ സ്റ്റേറ്റ് കോൺഗ്രസ്. സ്റ്റേറ്റ് കോൺഗ്രസും എസ്.എൻ.ഡി.പി. യോഗവും സംയുക്തമായി ആരംഭിച്ച പ്രക്ഷോഭണം വളരെ പെട്ടെന്ന് ശക്തി പ്രാപിച്ചു. പ്രക്ഷോഭണത്തിൽ പങ്കെടുത്ത് അറസ്റ്റുവരിക്കുകയും മർദ്ദനത്തിനിരയാകുകയും ചെയ്തവരിൽ ബഹുഭൂരിപക്ഷവും യോഗം പ്രവർത്തകരായിരുന്നു സ്റ്റേറ്റ് കോൺഗ്രസ് പ്രക്ഷോഭണത്തോടനുബന്ധിച്ച് വി.കെ. വേലായുധൻ നാലുതവണ അറസ്റ്റു വരിച്ച് ജയിലിലടയ്ക്കപ്പെടുകയുണ്ടായി. സ്റ്റേറ്റ് കോൺഗ്രസും എസ്.എൻ.ഡി.പി. യോഗവുമായുള്ള സഹവർത്തിത്വം അധികനാൾ നീണ്ടുനിന്നില്ല. അതിന് കാരണങ്ങൾ പലതാണ്. കോൺഗ്രസ് കൈക്കൊണ്ട ചില തീരുമാനങ്ങൾ ഫലത്തിൽ സമുദായത്തിന്റെ താൽപര്യങ്ങൾക്ക് വിരുദ്ധമാണെന്ന് മനസിലാക്കിയ യോഗനേതൃത്വം. ദീർഘമായ ആലോചനകൾക്ക് ശേഷം കോൺഗ്രസുമായുള്ള ബന്ധം വേർപെടുത്താൻ തീരുമാനിക്കുകയാണുണ്ടായത്. കോൺഗ്രസിനോട് വിടപറഞ്ഞ് യോഗത്തിലേക്കു മടങ്ങിയ വി.കെ. വേലായുധന് അന്ന് നേരിടേണ്ടി വന്ന ശകാരത്തിനും എതിർപ്പിനും കണക്കില്ല. എതിർപ്പുകളുടെയും ദുഷ്പ്രചരണങ്ങളുടെയും മുന്നിൽ പതറാതെ നിന്ന അദ്ദേഹം വീണ്ടും അഞ്ചുവർഷക്കാലം യോഗത്തിന് ക്രിയാത്മകമായ നേതൃത്വം നൽകിക്കൊണ്ട് മുൻനിരയിൽ പ്രവർത്തിച്ചു. എന്നാൽ, യോഗത്തിൽ നിലനിന്നിരുന്ന ഐക്യവും ഒത്തൊരുമിപ്പും ശിഥിലമാക്കുന്ന പ്രവർത്തനമാണ് പിൽക്കാലത്ത് ചില നേതാക്കളുടെ ഭാഗത്തുനിന്നുണ്ടായത്. യോഗത്തെ ഏത് വിധേനയും കോൺഗ്രസ് പാളയത്തിലേക്ക് കൊണ്ടുപോകണമെന്ന ലക്ഷ്യത്തോടെ ചില നേതാക്കൾ നടത്തിയ നീക്കങ്ങളാണ് ഇതിന് കാരണമായത്.

സംഘടനയിൽ അധികാരമത്സരം കടന്നുകൂടി. 1944-ൽ നടന്ന വാർഷികസമ്മേളനത്തോടെ അഭിപ്രായവ്യത്യാസങ്ങൾ അതിന്റെ പാരമ്യതയിലെത്തി. സമ്മേളനത്തിൽ അതിരൂക്ഷമായ വാദപ്രതിവാദങ്ങളുണ്ടായി. വി.കെ. വേലായുധൻ ഐകകണ്ഠേന യോഗം പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ടെങ്കിലും സമ്മേളനത്തോടനുബന്ധിച്ചു നടന്ന സംഭവങ്ങൾ അദ്ദേഹത്തെ തികച്ചും ദുഃഖിതനാക്കി. യോഗം പ്രസിഡന്റെന്ന നിലയിൽ രചനാത്മകമായ പ്രവർത്തനം കാഴ്ചവയ്ക്കാൻ സാധിക്കുകയില്ലെന്നു മനസ്സിലാക്കിയ അദ്ദേഹം താമസി

യാതെ ആ സ്ഥാനം രാജിവച്ചു. 25 വർഷം നീണ്ടു നിന്ന തന്റെ പൊതുപ്രവർത്തനം അവസാനിപ്പിച്ചു കൊണ്ടുള്ള തീരുമാനം കൂടിയായിരുന്നു അത്.

അഭിമാനത്തിന്റെ ഏടുകൾ മാത്രമുള്ള അദ്ദേഹത്തിന്റെ പൊതുജീവിതം പൊതുപ്രവർത്തനചരിത്രത്തിലെ തുലോം വ്യത്യസ്ഥമായ ഒരദ്ധ്യായമാണ്.

പൊതുപ്രവർത്തനത്തോട് വിടപറഞ്ഞ് സർക്കാർ ഉദ്യോഗം സ്വീകരിച്ച അദ്ദേഹം തിരുവിതാംകൂറിലെ ആദ്യത്തെ ലേബർ കമ്മീഷണറായും കേരള പബ്ളിക് സർവീസ് കമ്മീഷന്റെ ആദ്യത്തെ ചെയർമാനായും സ്തുത്യർഹമായ സേവനം കാഴ്ചവച്ചു. ഔദ്യോഗിക ജീവിതത്തിൽ നിന്നു വിരമിച്ചതിനുശേഷവും സാമൂഹ്യ-സാംസ്കാരിക പ്രവർത്തനങ്ങളിൽ മുഴുകി പ്രതിജ്ഞാബദ്ധമായ ജീവിതമാണ് അദ്ദേഹം അന്ത്യംവരെ തുടർന്നത്. അതിന് പ്രചോദനമായത് സ്വന്തം തറവാട് സന്ദർശിച്ച ഗുരുദേവനിൽ നിന്നു ലഭിച്ച അനുഗ്രഹമാണെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. ആ വിശ്വാസമാണ് അദ്ദേഹത്തെ എക്കാലത്തും നയിച്ചത്. ○

ബ്രഹ്മസൂത്രത്തിന്റെ അപശൂദ്രാധികരണത്തെപ്പറ്റിയുള്ള ശങ്കരഭാഷ്യം പിന്നീടൊരിക്കൽ ചിന്താവിഷയമായി 'അവിടെ ശങ്കരന് തെറ്റിപ്പോയി' എന്ന് സ്വാമി ഒരു കൂസൽ കൂടാതെ പറഞ്ഞു.
'ശൂദ്രജാതിയിൽ ജനിച്ചുപോയി എന്നതുകൊണ്ട് ഒരുവൻ, വേദം പഠിച്ചുകൂടാ എന്ന് ഏത് ഭഗവാൻ പറഞ്ഞാലും അത് ഇന്നാരും വകവച്ചു കൊടുക്കുകയില്ല. ഒരു വിധത്തിലും നീതീകരിക്കാൻ വയ്യാത്ത വ്യവസ്ഥയാണിത്. ജാതി ജനങ്ങളിൽ കയറി മൂത്തുപോയി. ശങ്കരാചാര്യരും അതിൽ തെറ്റുകാരനാണ്. 'നമ്മുടെ മതം ശങ്കരന്റേതു തന്നെ; പക്ഷേ ശങ്കരൻ പുഴുക്കുത്തിനെപ്പോലും വ്യാഖ്യാനിക്കും.'

# ഗുരുവചനം കർമ്മകാണ്ഡമാക്കിയ മൂലൂർ

അനു ഹരിലാൽ

**പല** ആത്മീയ നേതാക്കന്മാരും ആത്മീയതക്കുമാത്രം പ്രാധാന്യം കൊടുത്തപ്പോൾ ആത്മീയതക്കും ഭൗതീകതയ്ക്കും തുല്യപ്രാധാന്യം നൽകിയ, കേരളം കണ്ടതിൽവച്ചേറ്റവും വലിയ ആത്മീയാചാര്യനാണ് ശ്രീനാരായണഗുരു. അദ്ദേഹത്തിന്റെ ഗൃഹസ്ഥശിഷ്യൻമാരിൽ പ്രമുഖനാണ് സരസകവി മൂലൂർ എന്നറിയപ്പെടുന്ന മൂലൂർ എസ്. പത്മനാഭപ്പണിക്കർ. മൂലൂരിനെ മറ്റുപല മഹാന്മാരിൽ നിന്നും വ്യത്യസ്തനാക്കുന്ന ഒരു സംഗതിയുണ്ട്. അത്, ചരിത്രത്തിന്റെ ഭാഗമായ പല മഹാന്മാരും ചില പ്രത്യേക രംഗങ്ങളിലായിരിക്കും തങ്ങളുടെ കഴിവുകൾ പ്രകടിപ്പിച്ചിട്ടുള്ളതെങ്കിലും മൂലൂർ ഗുരുദേവാനുഗ്രഹത്താൽ, ജീവിതത്തിന്റെ നാനാതുറകളിലും വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട് എന്നതാണ്. സമസ്ത മേഖലകളിലും ജാതിഹിന്ദുക്കൾ ആധിപത്യമുറപ്പിച്ചിരുന്ന കാലഘട്ടത്തിൽ സാമൂഹിക കടമ നിർവ്വഹിക്കുന്ന കവി, നാടിന്റെ സർവ്വതോന്മുഖമായ വികസനത്തിൽ ബദ്ധശ്രദ്ധനായ ഒരു പ്രജാസഭാമെമ്പർ, എസ്സ്.എൻ.ഡി.പി. യോഗം ഉണ്ടാകുന്നതിനുമുമ്പും അതിനുശേഷവും യോഗത്തിന്റെ നേതാവും സജീവപ്രവർത്തകനും, സാമൂഹിക പരിഷ്കർത്താവ്, ഹരിജനോദ്ധാരകൻ, പൊതുസ്ഥാപനങ്ങളുടെ സ്രഷ്ടാവ്, അദ്ധ്യാപകൻ, കലാകാരൻ, പത്രപ്രവർത്തകൻ തുടങ്ങിയ വിവിധ വേഷങ്ങൾ വിജയകരമായി ആടിത്തീർത്ത ബഹുമുഖപ്രതിഭയായിരുന്നു മൂലൂർ.

സാഹിത്യരംഗത്തുമാത്രം ശ്രദ്ധ കേന്ദ്രീകരിച്ചിരുന്ന മൂലൂരിനെ മറ്റു വിവിധങ്ങളായ മേഖലകളിലേക്ക് തിരിച്ചുവിട്ടത് 1905-ൽ കൊല്ലത്തു വച്ചുനടന്ന എസ്സ്.എൻ.ഡി.പി. യോഗത്തിന്റെ രണ്ടാം വാർഷികാഘോഷമാണ്. ഇതോടനുബന്ധിച്ചു നടന്ന ഈശ്വരഭക്തി' കവിതാമത്സരത്തിൽ ഒന്നാമതായി വിജയിച്ച മൂലൂരിന് സമ്മാനമായ എട്ടുരൂപ നല്കിക്കൊണ്ട് ശ്രീനാരായണഗുരു ആശീർവദിച്ചതായി മൂലൂർ ഡയറിയിലെഴുതിയിരിക്കുന്നു. അന്നുമുതൽ ഗുരുധർമ്മം നടപ്പിലാക്കാൻ നിയുക്തനായ ഗുരുശിഷ്യനായിത്തീർന്നു മൂലൂർ.

മൂലൂരിന്റെ കവിതകൾ പലതും ഗുരുദേവസന്ദേശമുൾക്കൊള്ളുന്നവയാണ്. "പലമതസാരവുമേകും" എന്ന ഗുരുവാക്യത്തിന്റെ സ്വാധീനമുള്ളതുകൊണ്ടാണ് മൂലൂരിന്

....ശ്രീബുദ്ധൻ ഭഗവാൻ ക്രിസ്തു<br>
അള്ളാ ശ്രീപരമേശ്വരൻ<br>
ശ്രീകൃഷ്ണനെന്നീപ്പേരോതി<br>
നിന്നെവാഴ്ത്തുന്നു നാട്ടുകാർ<br>
എല്ലാം ഭവാനൊരാളെന്ന്<br>
ഞങ്ങൾക്കൊക്കെ അറിഞ്ഞിടാം....."

എന്ന് എഴുതുവാൻ സാധിച്ചത്.

എല്ലാ ജാതിയിലുംപെട്ട ശിഷ്യരെ സ്വഗൃഹത്തിലിരുത്തി പഠിപ്പിച്ച് നാട്ടിൽ വിവിധ ഉദ്യോഗങ്ങളിൽ പ്രതിഷ്ഠിച്ച മൂലൂരിന്റെ നടപടിയിലൂടെ നാം കാണുന്നത് "ഒരു ജാതി, ഒരു മതം, ഒരു ദൈവം മനുഷ്യന്" എന്ന ഗുരുവാക്യത്തിന്റെ യഥാർത്ഥ അർത്ഥം ഉൾക്കൊണ്ട് അത് സ്വജീവിതത്തിൽ പ്രാവർത്തികമാക്കിയ സ്വാമി ശിഷ്യനേയാണ്.

സാഹിത്യരംഗത്തെ ജാതിവിവേചനമില്ലാതാക്കാനാണ് മൂലൂർ കവിരാമായണയുദ്ധം നടത്തിയത്. പില്ക്കാലത്ത് സാഹിത്യമണ്ഡലത്തിലുയർന്നുവന്ന കുമാരനാശാനും മറ്റുമുള്ള

വീഥിയൊരുക്കുകയാണീ രചനയിലൂടെ മൂലൂർ നിർവ്വഹിച്ചത്. ഈ സാഹചര്യത്തിൽ, മൂലൂരിനെ ഒരു കവിയായിപ്പോലും അംഗീകരിക്കാത്ത പലരുമുണ്ട്. എന്നാൽ വളരെ ബൃഹത്തായ ഒരു കാവ്യപ്രപഞ്ചത്തിന്റെ സ്രഷ്ടാവാകുവാനുള്ള പ്രതിഭ അദ്ദേഹത്തിനുണ്ടായിരുന്നെങ്കിലും, ആ സർഗ്ഗപ്രതിഭ സമൂഹത്തിന്റെ നാനാവിധമായ തുറകളിലൂടെ കടന്നുപോയതിനാൽ വെളിവാകാതെ പോവുകയാണുണ്ടായത്. സാഹിത്യം സാഹിത്യത്തിനു വേണ്ടിയും, സ്വന്തം മാനസികോല്ലാസത്തിനു വേണ്ടിയും ഉപയോഗിക്കാതെ, എഴുതിയ കവിതകളിൽ ഭൂരിഭാഗവും സാമൂഹികമാറ്റത്തിനായി ഉപയോഗിച്ചു എന്നതിലാണ് മൂലൂരിന്റെ കവിതകളുടെ പ്രസക്തി. അവയെ അന്നത്തെ സാമൂഹികചുറ്റുപാടിൽ നിന്നുകൊണ്ട് വീക്ഷിച്ചാൽ മാത്രമേ കവിരാമായണം 'കവിരാമായണയുദ്ധ'മായും പുലവൃത്തഗാനങ്ങൾ പുലയരെ ഉയർത്തിക്കൊണ്ടു വരാനുള്ള ഗാനങ്ങളായും പ്രസിദ്ധിതമാവുകയുള്ളൂ.

"എല്ലാവരുമാത്മ സഹോദരരെന്നല്ലേ
പറയേണ്ടതിതോർക്കുകിൽ നാം" എന്ന ഗുരുവചനം ബോദ്ധ്യപ്പെട്ട മൂലൂർ സഹോദരന്മാരായ പുലയജാതിയിൽപ്പെട്ടവരോട് മറ്റുള്ള ജാതിക്കാർ കാട്ടുന്ന ഉച്ചനീചത്വം തുറന്നുകാണിക്കാനായി 1918-ൽ എഴുതി:

"എട്ടുപത്തടി ഭൂമി കൈവന്നാൽ തമ്പുരാൻ പേർക്കത്
പട്ടയത്തിനു സമ്മതിക്കേണം.....
എട്ടുപത്തടി കിട്ടുമല്ലാഞ്ഞാൽ ദൈവമേയെന്തൊരു
കഷ്ടമെങ്ങടെ ജീവിതം ശിവനേ...."

ഈ കവിത, കുറുമ്പൻ ദൈവത്തിന്റെ ആവശ്യപ്രകാരമാണ് മൂലൂർ എഴുതിയത്. ഇത്തരത്തിലുള്ള അനേകം പുലവൃത്തഗാനങ്ങൾ "സംഘടനകൊണ്ട് ശക്തരാകുവിൻ" എന്ന് പ്രഖ്യാപിച്ച ഗുരുവിന്റെ തണലിൽ നിന്നുകൊണ്ട് ഹരിജനങ്ങളെ സംഘടിപ്പിക്കാനായി മൂലൂർ ഉപയോഗിച്ചിട്ടുണ്ട്. അവരുടെ സാമൂഹിക മുന്നേറ്റത്തിനായി പല യോഗങ്ങളും വിളിച്ചുകൂട്ടാനും തങ്ങളുടെ അവകാശങ്ങളെക്കുറിച്ച് അവബോധം സൃഷ്ടിച്ചെടുക്കാനും മൂലൂരിന്റെ പ്രവർത്തനങ്ങൾക്ക് സാധിച്ചു. മൂലൂരിന്റെ ഹൃദയസ്പൃക്കായ പുലവൃത്തഗാനങ്ങൾ, പ്രജാസഭയുടെ ഭാഗമായി വർഷത്തിലൊരിക്കൽ ജൂബിലിഹാളിൽച്ചേരുന്ന പുലയമഹായോഗങ്ങളിൽവച്ച് പുലയബാലികമാരേക്കൊണ്ട് ചൊല്ലിച്ച് അധികാരിവർഗ്ഗത്തിന്റെ കണ്ണുതുറപ്പിക്കാനും അതുവഴി, കഷ്ടതയനുഭവിക്കുന്ന അധഃകൃതന്റെ സാമൂഹികാവസ്ഥ മാറ്റാനും മൂലൂർ യത്നിച്ചു. അധഃകൃതരുടെ ഇടയിൽ നിന്നുതന്നെ അവരുടെ നേതാക്കന്മാരെ വാർത്തെടുക്കുന്ന പ്രക്രിയയിലാണ് മൂലൂർ പിന്നീടേർപ്പെട്ടത്. അദ്ദേഹമാണ് കുറുമ്പൻ ദൈവത്താൽ, ടി.ടി. കേശവശാസ്ത്രി, അഴകിയാൾ, പരമേശ്വരദാസ് എന്നീ പുലയസമുദായാംഗങ്ങളെ വളർത്തി ശ്രദ്ധേയരാക്കിയത്. കേശവനെ സംസ്കൃതം പഠിപ്പിച്ച് ആലുവായിൽവച്ച് ശാസ്ത്രിപരീക്ഷ എഴുതിച്ച് തിരുവിതാംകൂർ നിയമസഭയുടെ ഡെപ്യൂട്ടിസ്പീക്കർ പദവിവരെ എത്താൻ സഹായിച്ചത് മൂലൂർ ആണ്. അദ്ദേഹത്തിന്റെ കൈത്താങ്ങുകൊണ്ട് കുറുമ്പൻ ദൈവത്താനെന്ന പുലയബാലൻ പ്രജാസഭാംഗമാവുകയും അവിടെച്ചെയ്ത പ്രസംഗങ്ങൾക്ക് മൂലൂരിനോട് കടപ്പെട്ടിരിക്കുകയും ചെയ്യുന്നു. അഴകിയാൾ, പരമേശ്വരദാസം തുടങ്ങിയ പുലയസമുദായാംഗങ്ങൾ പുതുപ്പള്ളി ബ്രഹ്മവിദ്യാഭൂഷൻ പി.കെ. പണിക്കരുടെയടുത്തെത്തി സംസ്കൃതം പഠിച്ചെടുത്തതും മൂലൂരിന്റെ സേവനസന്നദ്ധത കൊണ്ടു മാത്രമാണ്.

എസ്.എൻ.ഡി.പി. യോഗരൂപീകരണത്തിനും മുമ്പേതന്നെ 'സംഘടിച്ചു ശക്തരാകുവാൻ' മൂലൂർ ഈഴവസമൂഹത്തെ പ്രേരിപ്പിച്ചിരുന്നു. ജാതിഹിന്ദുക്കളിൽ നിന്നുമുള്ള അവഗണന സഹിക്കാൻ കഴിയാതെ ഈഴവസമുദായ സ്നേഹികൾ ചേർന്ന് 'ഈഴവമഹാസഭ' രൂപീകരിച്ചപ്പോൾ അതിനുവേണ്ട എല്ലാ

പിൻതുണയും മൂലൂർ നല്കുകയുണ്ടായി. മൂലൂരിന്റെ നേതൃത്വത്തിൽ മദ്ധ്യതിരുവിതാംകൂറിലങ്ങോളമിങ്ങോളം അനേകം ഈഴവസമാജങ്ങളും സ്ത്രീസമാജങ്ങളും പ്രവർത്തിച്ചിരുന്നു. എസ്.എൻ.ഡി.പി. യോഗരൂപീകരണശേഷം മിക്ക വാർഷികയോഗങ്ങളിലും മൂലൂർ പങ്കെടുത്തിരുന്നു. അദ്ദേഹം യോഗത്തിന്റെ ഉപാദ്ധ്യക്ഷനായിരുന്ന കാലത്ത് സമുദായത്തിന്റെ ഉന്നതിയ്ക്കായി വളരെയധികം പരിശ്രമിക്കുകയുണ്ടായി.

"ജാതിഭേദം മതദ്വേഷം ഏതുമില്ലാതെ സർവ്വരും

സോദരത്വേന വാഴുന്ന മാതൃകാസ്ഥാനം" 1888-ൽ ശ്രീനാരായണഗുരു അരുവിപ്പുറത്ത് പ്രതിഷ്ഠിച്ചു. ഗുരുവിനെ മാതൃകയാക്കി മൂലൂരും അയിത്തജാതിക്കാർക്കായി പത്തനംതിട്ട ജില്ലയിലെ മെഴുവേലിയിൽ 1910-ൽ ഒരു ക്ഷേത്രം സ്ഥാപിച്ചു. ആനന്ദഭൂതേശ്വരക്ഷേത്രം. ഈ ക്ഷേത്രസ്ഥാപനത്തിലൂടെ മൂലൂർ, അയിത്തജാതിക്കാർക്കും ഈശ്വരാരാധനയ്ക്കുള്ള സ്വാതന്ത്ര്യമുണ്ടെന്ന് സമൂഹത്തെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കുകയും അയിത്തജാതിക്കാർക്കത് സാദ്ധ്യമാക്കുകയും ചെയ്തു. പില്ക്കാലത്ത് ശ്രീനാരായണഗുരു, ശിഷ്യൻ സ്ഥാപിച്ച ക്ഷേത്രം സന്ദർശിച്ചപ്പോൾ കുറുമ്പൻ ദൈവത്താനെ പ്രതിനിധീകരിച്ച് പുലയ-പറയരാദികൾ ഈ ക്ഷേത്രാങ്കണത്തിൽ പ്രവേശിച്ചത് ക്ഷേത്രപ്രവേശന വിളംബരത്തിനും ഇരുപത്തൊന്ന് വർഷങ്ങൾക്കു മുമ്പാണെന്നോർക്കുമ്പോൾ മൂലൂരിന്റെ ഈ രംഗത്തുള്ള സേവനമാഹാത്മ്യം ബോദ്ധ്യപ്പെടും.

"വിദ്യകൊണ്ട് പ്രബുദ്ധരാകാൻ" ഗുരു ഉപദേശിച്ചതനുസരിച്ച് മൂലൂർ മദ്ധ്യതിരുവിതാംകൂറിലങ്ങോളമിങ്ങോളം ഇരുപതിൽപ്പരം വിദ്യാലയങ്ങൾ സ്ഥാപിച്ച് സ്വസമുദായത്തേയും മറ്റ് അവശസമുദായങ്ങളേയും പ്രബുദ്ധരാക്കി. അക്കാലത്ത് ഈഴവർ തുടങ്ങി താഴോട്ടുള്ള ജാതികൾക്ക് സർക്കാർ സ്കൂളുകളിൽ പ്രവേശനമില്ലായിരുന്നു. ഈ വിഷയത്തിൽ അധികാരികളുടെ കണ്ണു തുറപ്പിക്കാനും കൂടി ഉദ്ദേശിച്ചാണ് മൂലൂർ ഇത്രയധികം സ്കൂളുകൾ സ്ഥാപിച്ചത്. ഇതോടൊപ്പം ഇലവുംതിട്ട, മുളക്കുഴ തുടങ്ങിയ സ്ഥലങ്ങളിൽ വീവിംങ് സ്കൂളുകളും ആരംഭിച്ചു. ഇവയ്ക്കെല്ലാം കാലക്രമത്തിൽ ഗവൺമെന്റ് ഗ്രാൻഡും നേടിക്കൊടുത്തു. അവശ ജനവിഭാഗങ്ങളുടെ സാമൂഹിക-സാഹിത്യ ഉന്നമനത്തിനായിട്ടദ്ദേഹം 'പ്രബുദ്ധസിംഹളൻ' എന്ന പേരിലൊരു മാസികയും ആരംഭിച്ചു. 1911-ൽ കൊല്ലത്തു മയ്യനാട്ടുനിന്നും കേരളകൗമുദി പത്രമാരംഭിച്ചപ്പോൾ അതിന്റെ ആദ്യപത്രാധിപർ മൂലൂർ ആയിരുന്നു. എന്നാൽ, വിദ്യാലയങ്ങളും, മാസികയും, പത്രവും ആരംഭിച്ചതുകൊണ്ടുമാത്രം ജനതയുടെ അറിവും വിവേകവും പൂർണ്ണമാവുകയില്ലെന്ന് മനസ്സിലാക്കിയ മൂലൂർ ഗുരുവിന്റെ ഷഷ്ടിപൂർത്തി സ്മാരകമായി 1915 നവംബർ 15-ന് സ്വഭവനമായ കളരിവീടിനോട് ചേർന്ന് 'ശ്രീനാരായണവൈജയന്തി ഗ്രന്ഥശാല'യും ആരംഭിച്ചു. പിന്നീട്, 1914 മുതൽ നിയമസഭാ സാമാജികനായിരുന്ന മൂലൂർ 1918-ൽ അവതരിപ്പിച്ച നിവേദനഫലമായി 146 ബാലികാപാഠശാലകളിൽ സകലജാതിക്കാർക്കും പ്രവേശനം കൊടുത്തിരിക്കുന്നതായി ഗവൺമെന്റിൽ നിന്നും വന്ന ഉത്തരവ് വിദ്യാഭ്യാസപരമായി പിന്നോക്കം നിന്ന എല്ലാ ജനവിഭാഗങ്ങളുടേയും ഉയർച്ചക്ക് വഴിതുറന്നു.

നിലവിലിരുന്ന സാമൂഹിക ദുരാചാരങ്ങൾക്കും ദുശ്ശീലങ്ങൾക്കുമെതിരെ നിലകൊണ്ട ഗുരുവിന്റെ വഴിയേ നടന്ന മൂലൂർ, മദ്യപാനത്തിന്റെ ദോഷത്തെപ്പറ്റി 'മദ്യം വിഷമാണ്, അതുണ്ടാക്കരുത്" എന്ന ഗുരുവചനം പ്രചരിപ്പിക്കാനായി താഴെപ്പറയും പ്രകാരമുള്ള കവിതകൾ രചിച്ചു:

"കള്ളുകുടിക്കുന്നവൻ തീവ്രവാദിയും
കള്ളുണ്ടാക്കുന്നവൻ പഞ്ചപാപിയും
കള്ളുകുടിയന്റെ പത്നിയായ പുള്ളിമാൻകണ്ണിക്ക്
സൗഖ്യമുണ്ടാവുകയില്ലെ"ന്നും മൂലൂർ ജന

ങ്ങളെ ഓർമ്മപ്പെടുത്തി. അന്ന് സ്വസമുദായത്തിൽ നിലനിന്നിരുന്ന ദുരാചാരങ്ങളായ തിരണ്ടുകുളി, താലികെട്ടുകല്യാണം, പുളികുടി തുടങ്ങിയ നിരർത്ഥകങ്ങളായ ആചാരങ്ങൾ മൂലൂർ നിർത്തലാക്കി. ഒപ്പം ഗുരുവിന്റെ നിർദ്ദേശാനുസരണം പരിഷ്കൃതരീതിയിലുള്ള വിവാഹസമ്പ്രദായം നടപ്പിലാക്കുകയും ചെയ്തു. പുതിയ വിവാഹസമ്പ്രദായത്തിന്റെ ഉദ്ദേശം അനാവശ്യധൂർത്ത് ഒഴിവാക്കി ആ സമ്പത്ത് മറ്റ് സാമൂഹിക-വിദ്യാഭ്യാസപ്രവർത്തനങ്ങൾക്ക് ഉപയുക്തമാക്കുകയായിരുന്നു.

സാമ്പത്തികമായി സ്വയംപര്യാപ്തരാക്കിയെങ്കിൽ മാത്രമേ അവശസമുദായങ്ങളെ സാമൂഹിക അടിമത്തത്തിൽ നിന്ന് കരകയറ്റി വിദ്യാസമ്പന്നരാക്കി മറ്റ് സമുദായങ്ങളോടൊപ്പം സമൂഹത്തിന്റെ ഉന്നതശ്രേണിയിലേക്ക് കൊണ്ടുവരാൻ സാധിക്കുകയുള്ളൂവെന്ന് മനസ്സിലാക്കിയ ശ്രീനാരായണഗുരു വാണിജ്യവും വ്യവസായവും പരിപോഷിപ്പിക്കുന്നതിനായി പല വ്യവസായ പ്രദർശനങ്ങളും സംഘടിപ്പിക്കുകയുണ്ടായി. ഇതേ ഉദ്ദേശം തന്നെയായിരുന്നു മൂലൂരിന്റെ മനസ്സിലുദിച്ച്, ഗുരു അംഗീകരിച്ച് നടപ്പിലാക്കിയ ശിവഗിരി തീർത്ഥാടനത്തിനു പിന്നിലുമുണ്ടായിരുന്നത്. അതുപോലെതന്നെ വ്യവസായവും കച്ചവടവും പരിപോഷിപ്പിക്കാനായി കാർഷികവൃത്തിയിൽ ചരിച്ചിരുന്ന സ്വദേശത്തും സമീപപ്രദേശങ്ങളിലും മൂലൂർ മൂന്നു ചന്തകൾ സ്ഥാപിച്ചു. അവ ഇലവുംതിട്ട 'ശ്രീമൂല രാജഗോപാലവിലാസം ചന്ത', കോട്ട 'പത്മനാഭവിലാസം ചന്ത', കുഴിക്കാല 'ചിത്തിരവിലാസം ചന്ത', എന്നിവയാണ്. കൂടാതെ ഒരു കാലത്ത് നിന്നുപോകുമായിരുന്ന കുളനടയിലെ ചന്തയും മൂലൂരിന്റെ ശ്രമഫലമായാണ് ഉയിർത്തെഴുന്നേറ്റത്. എന്നാൽ ചന്തയെ വെറുമൊരു കച്ചവടകേന്ദ്രമായല്ല മൂലൂർ കണ്ടതെന്ന് അദ്ദേഹം ഇലവുംതിട്ട ചന്തയിൽ ജനങ്ങൾക്കായി ഏർപ്പെടുത്തിയ ദേശപരിഷ്കരണസംഘവും ശ്രീനാരായണവൈജയന്തി സംഘവും വ്യക്തമാക്കുന്നു. ചന്തസ്ഥാപനത്തിലൂടെ ആ നാടിന്റെയും പരിസരപ്രദേശങ്ങളുടേയും മൊത്തമായ വികസനമാണ് മൂലൂർ ലക്ഷ്യമിട്ടിരുന്നതെന്ന് ഈ സംഘങ്ങൾ സ്ഥാപിച്ചതിലൂടെ മനസ്സിലാക്കാം. ശ്രീമൂലം പ്രജാസഭാ മെമ്പർ എന്ന നിലയിൽ, ഇത്തരം സംഘങ്ങളും ചന്തകളും സ്ഥാപിക്കാനും അവയുടെ ഭാവിവളർച്ചയ്ക്കായി അവിടേക്കുള്ള ഗതാഗതം സുഗമമാക്കാൻ ധാരാളം റോഡുകളും പാലങ്ങളും ഇവയ്ക്കനുബന്ധമായി നേടിയെടുക്കാനും മൂലൂരിന് സാധിച്ചു എന്നുള്ളത് അദ്ദേഹത്തിന്റെ ഡയറിതന്നെ സാക്ഷ്യപ്പെടുത്തുന്നു.

സാമൂഹിക-സാമ്പത്തിക ഉന്നമനം കൊണ്ട് സ്വദേശീയരുടെ അവസ്ഥ മെച്ചപ്പെട്ടാലും ആരോഗ്യമില്ലെങ്കിൽ അവ അർത്ഥശൂന്യമെന്നു മനസ്സിലാക്കിയ മൂലൂർ അവർക്കായി സമർത്ഥരായ ആയുർവേദ വൈദ്യന്മാരെക്കൊണ്ടു വൈദ്യശാലകൾ നടത്തിക്കുകയും അവയ്ക്ക് ഗവൺമെന്റിൽ നിന്നും ധനസഹായം സമ്പാദിച്ചുകൊടുക്കുകയും ചെയ്തു.

വികസനം അതിന്റെ പൂർണ്ണതയിലെത്തണമെങ്കിൽ ജനങ്ങൾ തമ്മിൽ ആശയവിനിമയത്തിന് സ്ഥിരമായൊരു സംവിധാനമുണ്ടാവണം. അതിനായി മെഴുവേലി, കുഴിക്കാല, കോട്ട തുടങ്ങിയ സ്ഥലങ്ങളിൽ പോസ്റ്റ് ഓഫീസുകൾ ആരംഭിച്ചത് മൂലൂരിന്റെ വളരെ നാളത്തെ പരിശ്രമഫലമായാണ്.

അങ്ങനെ കല്ല്, കരട്, കാഞ്ഞിരക്കുറ്റി, മുള്ള്, മുരട്, മൂർഖൻപാമ്പ് എന്നിവ നിറഞ്ഞ ഇലവുംതിട്ടയെന്ന ദേശത്തെ ആ നിലയിൽ നിന്നും ധാരാളം റോഡുകളും ചന്തകളും സ്കൂളുകളും വായനശാലകളും വൈദ്യശാലകളും തപാലാപ്പീസുകളും ക്ഷേത്രവും സ്ഥാപിച്ച് ഒരു 'നാടാ'ക്കി മാറ്റിയതിന് പിന്നിൽ മൂലൂരിന്റെ അശ്രാന്തപരിശ്രമമുണ്ട്. അദ്ദേഹത്തിന്റെ നിരന്തര പ്രവർത്തനങ്ങളാൽ മദ്ധ്യതിരുവിതാംകൂറിലെ ഈഴവർ തുടങ്ങി താഴോട്ടുള്ള അവശജനവിഭാഗങ്ങൾ സാമൂഹിക-സാമ്പത്തിക-വിദ്യാഭ്യാസ മേഖലകളിൽ ഉന്നതരാ

വുകയും മറ്റ് ജാതിഹിന്ദുക്കളോടൊപ്പമെത്തുകയും അതിന്റെ അലയൊലി തിരുവിതാംകൂറിലാകമാനമുള്ള അവശജനവിഭാഗങ്ങളിലും എത്തുകയും ഈ വിഷയങ്ങളിൽ അധികാരിവർഗ്ഗഭാഗത്തു നിന്നും അനുകൂല തീരുമാനങ്ങളുണ്ടാവുകയും ചെയ്തു.

"അവനവനാത്മസുഖത്തിനാചരിക്കുന്നവയപരന്നു സുഖത്തിനായ് വരേണം" എന്ന ഗുരുവചനം അന്വർത്ഥമാക്കുമാറ്, അവശസമുദായങ്ങളുടെ സർവ്വതോന്മുഖമായ വളർച്ചയ്ക്കുവേണ്ടി ജീവിച്ച്, അപരന്റെ സുഖത്തിൽ സന്തോഷവും കണ്ടെത്തിയ യഥാർത്ഥ ഗുരുദേവശിഷ്യനായ മൂലൂരിന് അന്യജീവനുതകിയ സ്വജീവിതം പൂർണ്ണമായും ധന്യമാക്കുവാൻ കഴിഞ്ഞത് ചരിത്രനിയോഗം. ○

'കരണവുമിന്ദ്രിയവും കളേബരം തൊ-
ട്ടറിയുമനേക ജഗത്തുമോർക്കിലെല്ലാം
പരവെളി തന്നിലുയർന്ന ഭാനുമാൻതൻ-
തിരുവുരുവാണു തിരഞ്ഞുതേറിടേണം

*****************

'എല്ലാവരുമാത്മസഹോദരരെ-
ന്നല്ലേ പറയേണ്ടതിതോർക്കുകിൽ നാം
കൊല്ലുന്നതുമെങ്ങനെ ജീവികളെ
തെല്ലും കൃപയറ്റു ഭുജിയ്ക്കയതും '

# രവീന്ദ്രനാഥടാഗോറിന്റെ ശിവഗിരി സന്ദർശനം

ലത മുടപുരം

**വി**ശ്വമഹാകവി രബീന്ദ്രനാഥടാഗോർ കേരളത്തിൽ വന്നു. 1922 നവംബർ 22നു വർക്കല ശിവഗിരിയിൽ ശ്രീനാരായണഗുരുവിനെ സന്ദർശിക്കുവാൻ മുൻകൂട്ടി സന്ദർശനാനുമതി നേടിയിരുന്നു; സുഹൃത്തായ സി.എഫ്. ആൻഡ്രൂസിനോടുകൂടി.

ആ സന്ദർശനം തികച്ചും യാദൃച്ഛികമോ നിയതിയുടെ കൂട്ടിച്ചേർക്കലോ?

ഒരുപാട് വൈരുദ്ധ്യങ്ങൾ നിറഞ്ഞതായിരുന്നു അവരുടെ ജീവിതസാഹചര്യങ്ങൾ. പക്ഷെ ആഴമേറിയ ഒരു ഐക്യം, ഒരു സമാനത അവരെ തഴുകിയിരുന്നു. അഞ്ചുവയസിന്റെ പ്രായക്കൂടുതൽ ഗുരുവിനുണ്ടായിരുന്നു.

പ്രാകൃതമായിരുന്ന ഒരു നാട്ടുരാജ്യത്തിന്റെ അറിവില്ലായ്മയുടെ കൂരിരുട്ടിൽ ആയിരം അസ്വാതന്ത്ര്യങ്ങളുള്ള ദുർഘടവഴിയിൽ ഗുരു അറിവിന്റെ പൊൻവെളിച്ചവുമായി സ്വാതന്ത്ര്യ ഗീഥികൾ പാടി, ഇരുട്ടിൽ വീണുകിടന്നിരുന്നവരെ പ്രകാശത്തിലേയ്ക്ക് നയിച്ചു. നവോത്ഥാനത്തിന്റെ പാതയിലെ ഒടുവിലത്തെ സാമൂഹ്യ വിപ്ലവം. പല വർണ്ണത്തിലെ രാജസിംഹങ്ങൾ ഗർജിക്കാൻ ഒരുങ്ങി പാകമായിരുന്നു കാലം. ഗുരു, വഴി ചൂണ്ടിയതേയുള്ളു. ആയുധമേന്താത്ത ഇതിഹാസപുരുഷനെ അനുസ്മരിക്കുമാറ് കർമ്മരംഗത്ത് കർമ്മബദ്ധനാകാതെ നിന്നു. അതിനാൽ ഗുരുവിന്റെ പല കാര്യങ്ങളും സാധാരണ ജീവചരിത്രമാതൃകയിൽ രചിക്കാൻ വേണ്ട സുതാര്യതയുള്ളതല്ല. ഗുരു സ്വന്തമായി ഒന്നും ആഗ്രഹിച്ചില്ല. അതിനാൽ അവധൂതകാലചരിത്രങ്ങളോ, തപസിന്റെ കാര്യങ്ങളോ ഗുരു സ്വയം വർണ്ണിച്ചിരുന്നില്ല. യാത്രകളനവധിയും ആരും അറിഞ്ഞിരുന്നില്ല. സർവ്വത്ര സ്വതന്ത്രൻ. ബാല്യം മുതലേ.

ശ്രീരാമകൃഷ്ണന്റെ ജീവിതകഥ സ്വന്തം ഡയറിയിൽ രേഖപ്പെടുത്തിയ 'മാസ്റ്ററെ' പ്പോലെ അടുത്തറിഞ്ഞവർ യഥാർത്ഥ ഗുരുവിന്റെ ഒപ്പം ജീവിച്ചപ്പോൾ രേഖപ്പെടുത്തിയില്ല. പിൽക്കാലത്ത് അനുഭവങ്ങളെ ഓർമ്മയിലൂടെയും മറ്റും ചില കാര്യങ്ങൾ ലഭിച്ചതിലൂടെയേ ചരിത്രപ്രസിദ്ധമല്ലാത്ത കാര്യങ്ങൾ ലഭിച്ചിട്ടുള്ളു.

ഗുരു ഒരു പ്രത്യേക ആവശ്യാർത്ഥമല്ലാതെ, തന്നുള്ളിലെ അദമ്യമായ പ്രേരണ സ്വന്തം ജീവിതോദ്ദേശം - കത്തിക്കാളുന്ന ദാഹമായി പടർന്നുനിന്നപ്പോൾ അവധൂതയേയും പിന്നിട്ട് കാട്ടാറിന്റെയും വനാന്തരത്തിന്റേയും നിഗൂഢതകൾക്കപ്പുറത്തുള്ള ഏകാന്തതയിലെ തപസിലൂടെ ഭക്തിയുടെ നിർവൃതിയും ലോകരഹസ്യങ്ങളും തന്നിൽ അനാവരണം ചെയ്യപ്പെട്ട അറിവിൽ അത് തന്റെ മാത്രം സ്വത്തല്ലെന്ന് ജീവകാരുണ്യത്താൽ ബോധ്യപ്പെട്ടതുകൊണ്ട് ജനമദ്ധ്യത്തിലേയ്ക്കു കടന്ന് കർമ്മനിരതനായി. ആത്മീയതയും ഭൗതികതയും - ആത്മീയത അറിഞ്ഞിരിക്കേണ്ടതും ഭൗതികത ചെയ്തു തീർക്കേണ്ടതുമാണെന്ന് ഗുരുവിന്റെ ജീവിതത്തെ പരിശോധിച്ചാൽ മനസിലാകും. ഒരു നാണയത്തിന്റെ രണ്ടുവശങ്ങൾ! കർമ്മത്തിൽ അകർമ്മത്തെയും അറിവിൽ ദൈവത്തെയും ഗുരു പ്രതിനിധീകരിച്ചു. ഗുരുവിന്റെ ദാർശനികകൃതികൾ തെക്കേ ഇൻഡ്യയിൽ മാത്രം ഒതുങ്ങിനിന്നു, ഗുരുവിന്റെ ജീവിതകാ

ലത്ത് ഗുരുവിനു ശേഷമാണ് നടരാജഗുരുവിന്റെ വ്യാഖ്യാനങ്ങളും ഗുരുകുലവും ഈസ്റ്റ് വെസ്റ്റ് യൂണിവേഴ്സിറ്റിയുമൊക്കെ ലോകമറിയുന്നത്. ലോകചരിത്രത്തിൽ ചേർത്ത് ഭാവി ജനതയ്ക്ക് പാഠമാകേണ്ട ആ സാമൂഹ്യവിപ്ലവചരിത്രം ലോകചരിത്രഭാഗവുമായില്ല. ശിവഗിരിയിലോ ചെമ്പഴന്തിയിലോ പുരാവസ്തു ശേഖരവുമില്ല.

രവീന്ദ്രനാഥടാഗോർ സെമിന്ദാരി കുടുംബത്തിലാണ് ജനിച്ചത്. വിദ്യാസമ്പന്നമായ പാരമ്പര്യം. ഭരണത്തിലും സമൂഹത്തിലെ ഉന്നതരിലും പിടിപാടുള്ള പിതാവും പിതാമഹനും. പക്ഷെ ആഢ്യവർഗത്തിന്റെ വിദ്യാഭ്യാസരീതി ടാഗോർ ചെറുതിലേ ഇഷ്ടപ്പെട്ടില്ല. മിതവ്യയം ശീലിച്ചു. കുട്ടികളെ സ്വന്തം രീതിയിൽ പഠിപ്പിച്ചു. കവിതയുടെ ലോകത്തെ നിതാന്തതപസിനെ ഇളക്കാൻ ഗാന്ധിജിയുടെ ചർക്കയ്ക്കും കഴിഞ്ഞില്ല. സ്വന്തം സ്വാതന്ത്ര്യം ആർക്കും അടിയറ വയ്ക്കാതെ തന്നെ സ്വരാജിനു വേണ്ടി പ്രയത്നിച്ചു. ഒരു ജീവിതകാലം കൊണ്ട് എന്തെല്ലാം ചെയ്തുകൂട്ടി. സ്വാർത്ഥലോഭമോഹങ്ങളില്ലാതെ വിശ്വഭാരതി യൂണിവേഴ്സിറ്റി, ബനാറസ് സർവ്വകലാശാലയ്ക്ക് മോണ്ടിസോറി വിഭാഗം പിന്നെയും അനവധി വിദ്യാഭ്യാസസംരംഭങ്ങൾ, പൊതുകാര്യങ്ങൾക്കായി നോബൽ സമ്മാനത്തുക, ഏതു ഭാരതീയനെയും ആകർഷിച്ചിരുന്ന ശാന്തിനികേതനം, സഹകരണസ്ഥാപനങ്ങൾ, പത്രങ്ങൾ. ടാഗോറിന്റെ കത്തുകളിൽ, ഊഷ്മളമായ സ്നേഹഭാവവും കാലഘട്ടത്തിന്റെ പരിച്ഛേദവും അവയുടെ നേർക്കുള്ള സ്വന്തം വിമർശനങ്ങളുമുള്ള ചരിത്രം തന്നെയായിരുന്നു. നിരന്തരം വിദേശയാത്രകൾ നടത്തിയിരുന്ന ടാഗോർ കിഴക്കും പടിഞ്ഞാറും തമ്മിലുള്ള ബന്ധത്തെ കൂട്ടിയിണക്കാനുതകുന്നതിനാണധികവും വിനിയോഗിച്ചത്.

പൗരാണിക ഗുരുകുല വിദ്യാഭ്യാസത്തിന്റെ ശ്രേഷ്ഠതയുൾക്കൊള്ളുന്ന വിദ്യാഭ്യാസരീതിയിൽ ആധുനികശാസ്ത്രവിദ്യാഭ്യാസം എന്ന ഗുരുവിന്റെ വിദ്യാഭ്യാസസമ്പ്രദായം സംബന്ധിച്ച സങ്കല്പം മതാതീത സാഹോദര്യവും, ഒരാളുടെ സുഖം കെടുത്താതെ സുഗമമായ ജീവിതത്തിന്റെ ഋജുവും ലളിതവുമായ പാഠങ്ങളും അനുകമ്പയുടെ ആവശ്യകതയുമൊക്കെ മനോഹരമാക്കിയ കാവ്യരചനകൾ ടാഗോർ അറിഞ്ഞിരുന്നുവോ ആവോ.

പക്ഷെ ടാഗോർ വന്നു. ഗുരു വാതിലടച്ചിരിക്കുകയായിരുന്നു. ധ്യാനത്തിന് വാതിലടച്ചിരുന്നാൽ ആരും വാതിലിൽ മുട്ടാറില്ല. സംഘാടകർക്കതിൽ ലേശം പരിഭ്രമം. അവർ ടാഗോറിനെയും ആൻഡ്രൂസിനെയും സ്വീകരിച്ച് വൈദികമഠത്തിലേയ്ക്ക് വന്നു. ടാഗോർ വലതുകാൽ വരാന്തയിൽ ആദ്യം വച്ച് കയറുമ്പോൾത്തന്നെ വാതിൽ തുറന്ന് ഗുരുവിന്റെ വലതുകാൽ വരാന്തയിൽ ചവിട്ടി. ഒരേ നിമിഷത്തിൽ രണ്ടുപേരും പരസ്പരം കണ്ടു. നിശബ്ദതയുടെ ആഴം പേറിയ ഒരു നിമിഷത്തിൽ അവർ അലിഞ്ഞിരുന്നു. പിന്നെ ടാഗോർ കൈകൂപ്പി. പുഞ്ചിരിയോടെ അതീവദീപ്തമായ മുഖത്തോടെ ഗുരു ടാഗോറിനെ സ്വീകരിച്ചു. അകത്തേയ്ക്ക് കൊണ്ടുപോയി. ഉടനെതന്നെ അകത്ത് മെത്തത്തടുക്കുകൾ വിരിച്ചു. മൂവരും അതിൽ ഉപവിഷ്ടരായി. ഗുരുവിന്റെ അതിഥിസൽക്കാരം കഴിഞ്ഞ് കവിയ്ക്ക് പൊതുവേദിയും ഒരുക്കിയിരുന്നു. കവിയെ യഥോചിതം അവിടേയ്ക്ക് ആനയിച്ചു; ആചാരവെടിയോടെ. വർക്കലയും പരിസരവും ജനനിബിഡമായി, വർണത്തോരണങ്ങളാൽ കാത്തിരിക്കുകയായിരുന്നു. (വർക്കലയിലെ സന്ദർശനത്തിനുമുൻപ് മഹാരാജാവിന്റെ ക്ഷണപ്രകാരം വിക്ടോറിയ ഠൗൺഹാളിൽ ടാഗോറിന് വൻപിച്ച സ്വീകരണമുണ്ടായി. ദിവാൻ രാഘവയ്യയും മള്ളൂർ ഗോവിന്ദപ്പിള്ളയും സി. കേശവനും മറ്റുമാണ് അവിടെ സ്വീകരണച്ചടങ്ങുകളിൽ മുഖ്യപങ്കു വഹിച്ചത്. കുമാരനാശാന്റെ ദിവ്യകോകിലം എന്ന മംഗളപത്രവും സി. കേശവൻ അവിടെ ആലപിച്ചിരുന്നു.

ശിവഗിരിയിലെ വേദിയിൽ ടാഗോറും

ഗുരുവും ഉപവിഷ്ടരായി. പ്രാർത്ഥന വന്ദേമാതരം. ഡോ. പൽപ്പു മംഗളപത്രം. ടാഗോർ മറുപടി പ്രസംഗം. അതിനുശേഷം ഇരുവരും ആശ്രമത്തിനകത്ത് സംസാരിച്ചത് അദ്വൈത സിദ്ധാന്തവും ഗുരുവിന്റെ സാമൂഹ്യപ്രവർത്തനങ്ങളും.

ടാഗോറിന് ഗുരുവിന്റെ ആഗ്രഹപ്രകാരമുള്ള ആശ്രമോചിതഭക്ഷണം. കേരളവിഭവത്തിന്റെ പ്രത്യേകത, രുചി ടാഗോറിന് ഇഷ്ടപ്പെട്ടതായി പറഞ്ഞു. ഈ സന്ദർശനത്തെപ്പറ്റി ടാഗോർ പ്രസ്താവിച്ചു.

"ഞാൻ ലോകത്തിന്റെ പല ഭാഗത്തും സഞ്ചരിച്ചു വരികയാണ്, ഇതിനിടയ്ക്ക് പല സിദ്ധന്മാരെയും മഹർഷിമാരെയും കണ്ടിട്ടുണ്ട്. എന്നാൽ നാരായണഗുരുവിനെക്കാൾ മികച്ചതോ അദ്ദേഹത്തിനു തുല്യനോ ആയ ഒരു മഹാത്മാവിനെ എങ്ങും തന്നെ കണ്ടിട്ടില്ല. അനന്തതയിലേയ്ക്ക് നീട്ടിയിരിക്കുന്ന അദ്ദേഹത്തിന്റെ യോഗനയനങ്ങളും ഈശ്വര ചൈതന്യം തുളുമ്പുന്ന മുഖതേജസ്സും മറ്റു വൈശിഷ്ട്യങ്ങളും ഒരിക്കലും മറക്കത്തക്കതല്ല.'

ടാഗോറിന്റെ രചനകൾ ആത്മസത്യപരമാണെന്നാണ് അരവിന്ദഘോഷിന്റെ അഭിപ്രായം.

ഗീതാഞ്ജലിയുടെ ഇംഗ്ലീഷ് പരിഭാഷ ഇംഗ്ലണ്ടിൽ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തിയത് ഇംഗ്ലീഷുകാരാണ്. ഒരു സുഹൃത്തിന് താൻ സ്വയം രചിച്ച തർജ്ജമ, അതും അദ്ദേഹത്തിന് തൃപ്തി വരാത്തത് നൽകിയിരുന്നു. ഗീതാഞ്ജലി പല കൈവഴിയിലൂടെ നോബൽ പുരസ്കാരകമ്മിറ്റിയ്ക്ക് ലഭിക്കുകയുണ്ടായി. ചില കടമ്പകൾ പ്രയാസകരമായി. പക്ഷെ അക്കാദമിയിൽ ടാഗോർ കൃതിയ്ക്ക് ശക്തമായ പിന്തുണയുണ്ടായി. (അതിനകം ഗീതഞ്ജലിയുടെ സ്വീഡിഷ് പരിഭാഷ വന്നിരുന്നു) കൃതിയുടെ ആദ്ധ്യാത്മികസൗന്ദര്യം പ്രകീർത്തിക്കപ്പെട്ടു. അങ്ങനെ ആദ്യമായി വെള്ളക്കാരനല്ലാത്ത ഒരാൾക്ക് നോബൽസമ്മാനം. ലോകത്തിന് വിസ്മയം. ഇൻഡ്യക്കാർക്ക് അഭിമാനം; ഉത്തേജനം.

അമ്പരപ്പ് ടാഗോറിനും ഉണ്ടായി. നോബൽ പ്രൈസ് നേരിട്ട് വാങ്ങാനദ്ദേഹം എത്തിയില്ല. സമ്മാനത്തുക കുട്ടികൾക്കും പൊതുകാര്യങ്ങൾക്കുമായി ചെലവിട്ടു. ഇതിനുശേഷം മാത്രമാണ് ബംഗാളികൾ ടാഗോറിനെ ഒന്നടങ്കം ആദരിച്ചത്. അതുവരെ പലർക്കും മുറ്റത്തെ മുല്ലയായിരുന്നു. പിന്നെയും എത്രയെത്ര പുരസ്കാരങ്ങൾ!

ടാഗോറിന്റെ ജീവചരിത്രം ലോകത്തിലെ മിക്ക ഭാഷകളിലും വന്നിട്ടുണ്ട്. മലയാളത്തിലും. അതിൽ മികവുറ്റവയാണ് ശ്രീ. എം. എസ്. ദിലീപിന്റെയും എൻ. ഇ. ബാലറാമിന്റെയും രവീന്ദ്രനാഥടാഗോർ.

ഒന്ന് അറിയുക, പുഷ്പപാദുകങ്ങളിലൂടെയായിരുന്നില്ല ആ ജീവിതയാത്ര. നിതാന്തമായ തപസുതന്നെയായിരുന്നു കാവ്യരചന; ആത്മാവിന്റെ നിറഭേദാവിഷ്ക്കാരം പോലെ. ആ നാണയത്തിന്റെ മറുവശം ത്യാഗോജ്ജ്വലമായ കർമ്മപരിപാടികൾ. അതിനിടയ്ക്ക് ഗൃഹസ്ഥാശ്രമത്തിൽ വന്നുഭവിച്ച ദുരന്തങ്ങൾ. പക്ഷെ ഒരിക്കലും ടാഗോർ ഏകാന്തതയുടെ തടവുകാരനായിരുന്നില്ല. ടാഗോറിന്റെ ജീവിതമന്ത്രം സ്വാതന്ത്ര്യമായിരുന്നു; ശ്രീനാരായണഗുരുവിന്റെയും. ○

'ആളുകളുടെ ദുരിതം ഇല്ലാതാക്കുകയാണ് നമ്മുടെ ലക്ഷ്യം,
മനുഷ്യനെ സേവിക്കുന്നതിലൂടെ മാത്രമേ ഈശ്വരനെ പൂജിക്കാൻ കഴിയൂ'

# സൂര്യോദയം

വി.എസ്. ബിന്ദു

ആഴക്കടലിനപാരതയിൽ
ആദിമനാദതരംഗത്തിൽ
ആവേശത്തിരയേറ്റുപകർന്നു
അറിവു പുലർന്ന വെളിച്ചത്തെ

പാഴിരുളാലേ കോട്ടകൾ കെട്ടിയ
വാഴ്വുകളോടതു കലഹിച്ചു
മതങ്ങളാലേ മായം കാട്ടിയ
മാനവനോടതു ഗർജിച്ചു

മതമേതായാലുമൊരേ സ്വപ്നം
മനുഷ്യരൊന്നായ് കഴിയേണം-
സ്നേഹകഥാനുഗായകനായി
ശ്രീനാരായണഗുരുദേവൻ

ജാതിക്കൊടുമകളില്ലാതായി
മതമൈത്രിക്കുമരങ്ങായി
സോദരരൊക്കും സ്ഥാനമിതല്ലോ
മാതൃകയെന്നു, മതേ സത്യം
ഘോരമിരുട്ടിൽ പാതാളത്തി-
ലൊളിച്ചിരിക്കും പേയുകളെല്ലാം
കേട്ടു നടുങ്ങീ കൈരളിയിൽ
നവയുഗ കാന്തിയ്ക്കുടയവനെ

മുങ്ങിയെടുത്തു ശ്രീമാനാ
നദിയുടെയുള്ളിലെയീശ്വരനെ
വാളുയർത്തിയ ഗർവത്തെ
കോമരമാടിയ നാവുകളെ
വകവയ്ക്കാതെ പ്രതിഷ്ഠിച്ചു
കീഴാളതയുടെ ദൈവത്തെ
'അരുവിപ്പുറ'മീ ലോകത്തിൻ
അറിവിൻ പൊരുളായ് മേവുന്നു

യന്ത്രപ്പുകിലിൽ ചുറ്റിത്തിരിയും
കാലം മെല്ലെ നിശ്ചലമായ്
മതിലിന്നുള്ളിൽ മനുഷ്യർതമ്മിൽ
മദമാത്സര്യപ്പോർ വിളിയായ്
മുഴുത്തഭ്രാന്തിൻ കൂത്തുകളിൽ
തെഴുത്ത ചോരക്കൊതിയൻമാർ
ഒടിവിദ്യകളാൽ കൊന്നുവെന്നും
നാടുമുടിച്ചു നടക്കുമ്പോൾ

ധർമ്മവുമേറെ കരുണയുമായ്
ശ്രീനാരായണവചനങ്ങൾ-
ഒരൊറ്റജാതിയുമൊരൊറ്റ മതവു-
മൊരൊറ്റ ദൈവമെന്നത്രേ
പുതുലോകക്രമമേറ്റി വിളങ്ങും
പുതുചേതനതൻ ജയമന്ത്രം
ശ്രീനാരായണ ദർശനമേ
നവലോകത്തിനു നേർസാക്ഷി ○

---

**നിസ്വാർത്ഥ സേവനത്തിന് എക്കാലവും ഈശ്വരാനുഗ്രഹം ലഭിക്കും**

**ലോകത്തിനുവേണ്ടി യത്നിക്കണമെങ്കിൽ നല്ല ധൈര്യം വേണം.**

# Kancheepuram Sree Narayana Sevashramam - as envisioned by Sree Narayana Gurudev

S. Aronimoses, M.A.

The Temple city of Kancheepuram abounds with hundreds of Temples of different denominations. These temples are famous for their structural beauty and architectural excellence. These temples are said to be constructed during the Pallava dynasty. Hundreds of pilgrims from all over the world visit this city and its beautiful temples which are illustrious in south India. Mahabalipuram is another tourist spot near Kancheepuram, famous for its rock temples. This city is also famous for its Silk Sarees. Thounsands of people earn their livelyhood by handloom weaving.

Sree Narayana Sevashramam is situated at No. 01, Narasingarayar st, Kancheepuram. The city of Chennai is about 70 kms away from Kancheepuram. The Ashrama has earned its name and fame due to its marvelous efforts to improve the livelihood of common man. Started in the year 1916 by Srimath Swamy Govindanada, the Primary disciple of Sree Narayana Gurudev, the Ashrama had achieved many strides in its development. The year 1916 witnessed the scourge and agony of first World War. Contagious diseases such as Cholera, Plague etc took a heavy toll of precious human lives. This city bore a heart rending scene. The people were dying due to hunger, lack of food, shelter, medicine etc. There was nobody to give a healing touch to the suffering people. Hearng the deplorable condition of the people at Kancheepuram, Sree Narayana Gurudev, the architect of the sublime philosophy of "One Caste, One Religion, One God' for man, deputed his primary disciple Sreemath Swamy Govindanada to Kancheepuram to provide succor and relief to the suffering poor and save them from the clutches of death. Before becoming a Sanyasi, Swamy Govindanada was working as Prosecuting Inspector at port of Kochi in Kerala. The coming of Swamy Govindananda to Kancheepuram, created a rejuvenating spirit among the sick and the poor ailing patients in Kancheepuram town. The imposing personality of the Swamiji with a turban which resembled that of Swamy Vivekananda, attracted the attention of the people and the Municipality. The Swamiji plunged in to action to save the suffering sick people of Kancheepuram town and adjoining villages. The Municipality of Kancheepuram town provided a horse - drawn vehicle to the Swamiji for his travel in the town and to the villages to visit the suffering patients. He collected rice and donations from the well to do mill owners and provided food and medical relief to the patients with the help of an allopathic doctor provided by the Municipality.

The benevolent service rendered by the Swamiji could be compared only with that of Rev Fr. Domin for his meritorious and selfless service to sick patients. No wonder, therefore, Sreemath Swamy Govindananda earned the whole - hearted appreciation and admiration

of the public and the elite for the distinguished service rendered by him. He saved hundreds of sick people from the jaws of death due to his untiring efforts. They adord him as a living God on earth.

A marble statue of Srimath Swamy Govindananda is consecrated in the Sree Narayan Sevashramam complex for daily veneration.

Sreemath Swamy Govindananda performed Journeys to countries such as Thyping, Japan, Singapore, Malasia etc as the spiritual and cultural ambassador of India. The local dialies of those countries had published articles about the visit of the Swamiji who was accorded a red - carpet welcome.

A prolific speaker in English, the Swamiji had delivered speeches on Advaitha Dedanta Philosophy enunciated by Sree Narayan Gurudev for universal peace and brotherhood. During his travels to Singapore, the swamiji had created acquaintance with one Sri. S.M.M. Somasundaram Chettiar of Keezha-sevalpatti of Sivagangai District, a leading business man from Tamilnadu. The Swamiji invited Mr. Chettiar to visit Kancheepuram and get the blessings of Sree Narayana Gurudev. The chettiar, who had no issues, sought the blessings of Sree Narayana Gurudev who was visiting Kancheepuram at the time. The Chettiar was blessed with two sons. Elated by the birth of the children, the chettiar offered to donate a piece of land at Kancheepuram for the eastablishment of a Sevashramam. With the financial assistance provided by the Chettiar, Sree Narayana Sevashramam was established in the year 1916 by Srimath Swamy Gvindananda. The Ashrama supplied free Ayurvedic medicines to the ailing patients through the dispensary.

A statue of Sreemath Swamy Govindananda is also kept in the Singapore Museum. He attained Maha Samadhi on 15-12-1931.

**Sree Narayana Sevashramam Ayurvedi Dispensary**

Started by Sreemath Swamy Govinda nanda, the Sree Narayana Sevashramam Ayurvedic Dispensary is catering to the medical requirements of the ailing poor, from its very inception. It has registered a spectacular growth during the past about 95 years. The Ashrama manufactures its medicines in the pharmacy such as Arishtas, Ghritham, Lehyam, Choornam, Thailam, Anjanas, Gutika, etc by trained Ayurvedic physicians, The efficacy of medicines prepared in the Ashrama has found its eloquent expression through-out Tamilnadu and abroad. The specialised treatment given in the dispensary for diseases discarded by physicians of other systems of medicines, has earned a great repuration. Eminent personalities such as Dr. C.N. Annadurai, the late Chief Minister of Tamilnadu, Dr. Raja.Sir. Muthaiah Cherriar, Dr. R.P. Sethupillai, Kavinjar Kannadasan and others are a few who had visited the Ashrama for getting treatment for their ailments.

About 200 patients visit the ayurvedic Dispensary daily for getting treatment. The Ashrama maintains an inpatient ward consissting of 5 self contained rooms. Patients affected with Polio, Paralysism bone disorders, Piles, E.N.T., complaints, Asthma, Sugar, Heat ailments, Obesity, Infertility, Skin Diseases etc, are given specialised treatment by expert Physicinas in the dispensary. A special room for providing massage to the patients is also available. Treatments such as Pizhichal, Navarai - Kizhi, Dhara, Sirovasthi, Steam-bath etc are provided as Pancha - karma to the patients. A clinical laboratory for blood and urine test is

also available. All the medicines are manufactured mannually by trained vaidyars.

**Srimath Swamy Atmananda** (1931 - 1969)

After the passing away of Srimath Swamy Govindananda, the mantle of Presidentship of the Ashrama fell on Srimath Swamy Atmananda, a profound scholar in Sanskrit and a devout disciple of Sree Narayana Gurudev. He studied ancient Sanskrit books such as Baishajya Tethnavali, Charaka - Samhitha, Ashtanaga Hridyam etc. and developed medicines of his own after doing intensive reserch. He could cure ailments which were discarded as incurable by eminent doctors of other systems of medicine. Distinguished personalities and eminent men in public life got the benefit of the expert treatment provided by Swamy Atmananda. The Swamiji had sent medicines to Bhagavan Sri Ramana Maharishi of Thiruvannamalai for his ailment. The Ashramam earned glory and fame through - out Tamilnadu during the able Stewardship of Srimath Swamy Atmananda. He passed away on 11th Novement 1969 after attaining the age 101 years.

**Srimath Swamy Chidroopananda** (1985 - 2006)

Sree Narayana Sevashramam attained admirable growth and outstanding development during the Presidentship of Sreemath Swamy Childroopananda. The Ashrama achieved marvelous improvement in developing Ayurvedha system of medicine in the Ashrama. The efficacy of medicines prepared in the Ashrama found its profound approbation among the public and the elite in Tamilnadu and abroad.

**Inpatient ward**

The Ashrama has got an inpatient ward consisting of 5 self contained rooms. Patients affected with Polio, Paralysis etc. have to undergo treatment in the dispensary for a prescribed period of 14-41 days. For this purpose the inpatient ward exists for the stay of the patients. A clinical laboratory is also maintained in the Ashrama Dispensary for testing of medicines besides blood and urine of the patients.

**Mandaleshwarar Temple Complex**

Sreemath Swamy Chidroopananda, with the financial help rendered by Dr. Hemachandran of Chennai (now at Oman) constructed a beautiful temple complex. This temple has become a place of workship to hundreds of devotees for getting mental peace and consolation. Temples dedicated to Lord Shiva, Lord Murugan, Durgai amman, Lord Ganesha, Lord Iyyappa and Navagraham have been consecreated in the Temple complex. Daily pooja is being held when hundreds of devotees participate and get the Dhrshan of the temple.

**Gurupooja & Jayanthi Celebrations**

Celebration of Guru pooja is great annual spiritual event in Kancheepuram town. Thousands of people throng the Ashrama premises to witness the function which attracted great musicians and erudite scholars in the field of Theology and Vedhas. The Gurupooja festival is observed in January - February every year in veneration of Swamy Govindananda, Swamy Atmananda and Swamy Chidroopananda. Thousands of people throng the Ashrama to receive Annadanam. Sree Naryana Guru Jayanathi celebrations are also being held with the participation of lot of devotees and school students every year. An all religious conference for religious and communal harmony, participated by eminent people for all walks of life is also held on the occasion.

With the financial assistance given by

Dr. N. Hemachandran of Chennai (now at Sultante of Oman) Swamy Chidroopananda constructed Sri Ayyappa Jayalakshmi Narayana Gurupooja Mandapam in the Ashrama complex. It is cynosure of attraction to the visitors of the Ashrama.

**Sree Naryana Guru Matriculation School**

Conceived by the noble precepts of Sree Narayan Gurudev who created an educational revolution in Kerala State, Swamy Chidroopananda started a Matriculation school in the name of "Sree Narayana Guru Matriculation School" at Ekambaranathar Sannadhi Street, Kancheepuram in the year 1990. The School was opened in the land donated by Munivar Swamigal to Sree Naryana Dharma Sanghom Trust. Swamy Chidroopananda translated in to action, the noble vision of his mentor Sree Narayan Gurudev, who advocated starting of schools in every nook and corner of the state in order to liberate the down trodden population from the clutches of slavery and ignorance. Started as an English Medium School with CBSE Syllabus in the year 1990, it was later converted as a Matriculation School. The Swamiji constructed a pucca building to house the school children belonging to poor down trodden community and admitted them in to the schol for their education. During his regime one van was engaged for the transport of children to the school. started with a strength of 19 Children the school picked up to a strength of more than 800 with - in a period of 16 years. Swamiji paid meticulous attention for the development of the school in all facets of educational curriculum. Swamy Chidroopanada attained Mahasamadhi on 29-08-2006 after a brief illness.

**Herbal Garden at Sirukaveripakkam**

The collector of Kancheepuram District has allotted to the Ashrama an extent of 2 Acres of puramboke land at Sirukaveripakkam to raise a herbal garden. The Ashrama has constructed a room in the garden to provide free treatment to the patients. The Doctor from the Ashrama visists the Dispensary to give free treatment to the patients and supply of free Ayurvedic medicines to the sick patients. A herbal garden has been raised in the above land.

**Conclusion**

Conceptualized by the noble precepts of Sree Narayan Gurdev. Sree Narayan Sevashramam, Kancheepuram endeavrs to bring in to fruition his conrdial principle that there is only "One Caste, One Religion, One God' for man and ""whatever be one's religion, it is enough if man becomes good'. This Ashrama is rendering selfless service to the people with motto that ""service rendered to man is service rendered God". ○

പ്രവർത്തകന്മാർക്ക് ആത്മാർത്ഥത വേണം,
എങ്കിൽ പരിവർത്തനങ്ങൾ എത്രവേഗം നടപ്പിൽ വരും

# ചാണക്യ ദർശനം
# ഒരു രാഷ്ട്രീയ സാമൂഹ്യവിമർശനം

സമ്പാദകൻ : **പ്രഭാകരൻ ചെമ്പഴന്തി**

ഉദ്യോഗേ നാസ്തി ദാരിദ്ര്യം
ജപതോ നാസ്തി പാതകം
മൗനേ ച കലഹോ നാസ്തി
നാസ്തി ജാഗരിതേ ഭയം

**ശ്ലോകാർത്ഥം**

"അദ്ധ്വാനിയായ ഒരാൾക്ക് ദാരിദ്ര്യം ഉണ്ടാവില്ല. ഈശ്വരവിശ്വാസിക്ക് ദോഷഭയവും ഉണ്ടാവില്ല. നിശ്ബ്ദനായിരുന്നാൽ കലഹത്തിനും സാധ്യതയില്ല. ഇത്രയൊക്കെ ജാഗ്രത നമുക്കുണ്ടെങ്കിൽ ജീവിതത്തിൽ ഒന്നിനേയും ഭയക്കേണ്ടതില്ല. ചാണക്യൻ സ്വസ്ഥവും സമാധാനപൂർണ്ണവുമായ തന്റെ ഇന്നത്തെ സ്ഥിതിയിൽ നിന്നും ഒരു ഫ്ളാഷ് ബാക്ക് എന്നപോലെ പിൻതിരിഞ്ഞു നോക്കുമ്പോൾ താൻ പിന്നിട്ടുപോന്ന മാർഗ്ഗം പരിശോധിക്കുമ്പോൾ അദ്ദേഹത്തിനു തന്നെ കണ്ടെത്താൻ കഴിഞ്ഞു. പൊതുജനോപകാരപ്രദമായ ഒരു സിദ്ധാന്തം ! അതിങ്ങനെയാണ് - യുവാവായിരിക്കുക. സ്ഥിരപരിശ്രമിയായിരിക്കുക. ഈശ്വരവിശ്വാസത്തോടെ ജീവിക്കുക. ദുഷ്ടവും പാപവുമായ കർമ്മങ്ങളിൽ ഏർപ്പെടാതിരിക്കുക, വഴക്കുണ്ടാക്കാൻ ഇടകൊടുക്കാതെ നിശ്ശബ്ദതപാലിക്കുക എന്നീ പെരുമാറ്റ ചട്ടമുള്ളപ്പോൾ ആർക്കായാലും ഭയത്തിനവകാശമില്ല. ആത്മകഥയിൽ നിന്നും അടർത്തിയെടുത്ത വാക്യങ്ങളായിരിക്കണം ഇത്. ആദ്യകാലങ്ങളിലെ ചാണക്യനെപ്പറ്റികാര്യമായ വസ്തുതകളൊന്നും നമുക്കു ലഭിച്ചിട്ടില്ല. പാടലിപുത്രത്തിന്റെ പ്രാന്തപ്രദേശങ്ങളിൽ ജീവിച്ചിരുന്ന ഒരു സാധു ബ്രാഹ്മണനായിരുന്നു ചാണക്യൻ. പക്ഷേ അതിബുദ്ധിശാലിയായ അദ്ദേഹത്തിന്റെ മകനു ആ ചുറ്റുപാടിൽ അടങ്ങി ഒതുങ്ങി കഴിയാൻ വിഷമമായിരുന്നു. പ്രപഞ്ചത്തോളം വളരാനും വലുതാവാനും ആ ബ്രാഹ്മണകുമാരൻ ആഗ്രഹിച്ചു. അദ്ധ്വാനത്തിന്റെ പടയോട്ടമായിരുന്നു പിന്നെ. വിജയം കണ്ടെത്തുന്നതുവരെയുള്ള വിശ്രമമില്ലാത്ത പ്രയത്നങ്ങൾ. എങ്കിലും ഈശ്വരനിൽ ദൃഢമായ വിശ്വാസവും ദുഷ്കർമ്മങ്ങളെ അകറ്റിനിർത്തലും ഒരു വ്രതമെന്നപോലെ ചാണക്യൻ കരുതി. ഉത്തമനായ ഗുരുവിന്റെ കീഴിൽ ശാസ്ത്രം അഭ്യസിച്ചു. തർക്കങ്ങൾക്കോ ആരോപണങ്ങൾക്കോ അപവാദങ്ങൾക്കോ വഴിവക്കാത്ത ചാണക്യൻ എന്ന ബ്രാഹ്മണയുവാവ് നന്ദരാജാവായ മഹാനന്ദന്റെ മുമ്പിൽ പിതൃശ്രാദ്ധത്തിനു ഭിക്ഷയാചിച്ചു ചെല്ലുമ്പോഴും നെഞ്ചുവിരിച്ചു തന്നെ നിന്നു. നന്ദന്റെ പരിഹാസത്തിൽ പൊതിഞ്ഞ ഓരോ വാക്കുകളും, ചാണക്യന്റെ തപശക്തിയെ ഊതിക്കത്തിക്കാനാണ് ഉപകരിച്ചത്. ആട്ടിപുറത്താക്കിയപ്പോൾ തിരിഞ്ഞുനിന്നു അദ്ദേഹം ഗർജ്ജിച്ചു. "ഔദ്ധത്യം കൊണ്ടുയർന്ന നിന്റെ തല ഓർമ്മിച്ചോളു എന്റെ കാൽക്കൽകിടന്നുരുളും". പിന്നീടു ഇന്ദ്രജാലം പോലെയായിരുന്നു മാറ്റങ്ങൾ. ചന്ദ്രഗുപ്തനെ കണ്ടെത്തിപരിശീലിപ്പിച്ചെടുത്തു. സൈനീകശേഖരം നടത്തി മറ്റു പ്രഭുക്കന്മാരെ വരുതിയിലാക്കി ചന്ദ്രഗുപ്തനെ മുൻനിർത്തി ചാണക്യൻ മഗധയുടെ ഗോപുരം തകർത്തു മഹാനന്ദനെ തടവിലാക്കി. മഹാനന്ദനു മനസ്സുണ്ടായിട്ടില്ല. ജീവനുവേണ്ടി കേണപേക്ഷിച്ചു. അതുകേൾക്കാൻ ചെവികൊടുക്കാതെ ചന്ദ്രഗുപ്തന്റെ വാൾ ഒന്നുയർന്നു താണു. ഈ ചിത്രത്തിൽ കാണുന്ന ചാണക്യൻ നമ്മെ ഉപദേശിക്കുന്നതു പരിശ്രമമാണു വിജയപാത, ഈശ്വരവിശ്വാസമാണു വെളിച്ചം, മൗനമാണ് ഏറ്റവും വിലകൂടിയ വിത്ത്. ജാഗ്രതയാണു ഏറ്റവും വലിയ ആയുധം. നിർഭയതയാണു ഏറ്റവും നല്ല വാഹനം. ജീവിതപോരാളിക്കു മറ്റൊന്നും വേണ്ടതന്നെ. ○

# ശ്രീഭക്തിസംവർദ്ധിനിയോഗവും ശ്രീസുന്ദരേശ്വരക്ഷേത്രവും ചരിത്രത്തിലൂടെ

കെ. പി. പവിത്രൻ, സെക്രട്ടറി, ശ്രീഭക്തിസംവർദ്ധിനിയോഗം

**സൂ**ര്യതേജസ്സുള്ള യുഗപുരുഷൻ, ഏക ലോകദർശനത്തെയും വിശ്വമാനവികതയേയും അവതരിപ്പിച്ച കേരള നവോത്ഥാന നായകനായ ശ്രീനാരായണഗുരുദേവന്റെ അനുഗ്രഹത്താൽ കണ്ണൂരിലെ ജനങ്ങൾക്ക് സിദ്ധിച്ച ആരാധനാലയമാണ് ശ്രീസുന്ദരേശ്വരക്ഷേത്രം.

ഗുരുദേവനെ മലബാറിലേക്കു ക്ഷണിച്ചു കൊണ്ടുവരുന്നതിനും തലശ്ശേരി കോഴിക്കോട് കണ്ണൂര് എന്നിവിടങ്ങളിൽ ക്ഷേത്രങ്ങൾ സ്ഥാപിക്കുന്നതിനുമുള്ള ആഗ്രഹം ആദ്യമായി ശ്രീ വരുതൂർ കാണിയിൽ കുഞ്ഞിക്കണ്ണൻ എന്ന മഹാമനസ്കനിലാണ് ഉദയം കൊള്ളുന്നത്. കേരളത്തിന്റെ തെക്കേ അറ്റത്തുള്ള വർക്കല ശിവഗിരിയിൽ എത്തിച്ചേർന്നു ഗുരുവിനെ മലബാറിലേക്കു ക്ഷണിക്കുന്നത്, തീരെ അപര്യാപ്തമായ ഗതാഗതസൗകര്യമുള്ള അക്കാലത്ത് ദിവസങ്ങളോളം യാത്ര ചെയ്താണ് അദ്ദേഹം വർക്കലയിൽ എത്തിച്ചേർന്നിരുന്നത്. കണ്ണൂരിൽ ക്ഷേത്രം സ്ഥാപിക്കുക എന്ന ആശയം പൗരമുഖ്യരുടെ ഇടയിൽ അംഗീകരിപ്പിക്കാനും ശ്രീ. കുഞ്ഞിക്കണ്ണൻ വളരെ പ്രയത്നിച്ചു.

1907ൽ ശ്രീനാരായണഗുരുദേവൻ കോഴിക്കോട് ശ്രീകണ്ഠേശ്വരക്ഷേത്രനിർമ്മാണവുമായി ബന്ധപ്പെട്ടു ശ്രീ. രാരിച്ചൻ മൂപ്പൻ അവർകളുടെ വസതിയിൽ എഴുന്നള്ളി വിശ്രമിക്കവെ കണ്ണൂരിലെ പൗരമുഖ്യനായ ശ്രീ. ചാമക്കാലി കണ്ണൻ അവിടെ എത്തിച്ചേർന്നു സ്വാമി തൃപ്പാദങ്ങളോട് കണ്ണൂർ സന്ദർശിക്കാൻ അപേക്ഷിച്ചു. അതുപ്രകാരം ഗുരു കണ്ണൂരിൽ എത്തിച്ചേർന്നു. ഗുരു കണ്ണൂരിൽ നിന്നു മടങ്ങുന്നതിന്നു മുമ്പായി ഗുരുവിന്റെ നിർദ്ദേശപ്രകാരം ചില ഭക്തന്മാർ ചേർന്നു ശ്രീ ചെറുവാരി കരുണാകരൻ തഹസിൽദാർ പ്രസിഡണ്ടായും ശ്രീ. ചാമക്കാലി കണ്ണൻ അവർകൾ സെക്രട്ടറിയായും ഒരു കമ്മറ്റി രൂപീകരിക്കുകയും ചെയ്തു. അന്നു രൂപീകൃതമായ 'ശ്രീ ഭഗവൽ ഭക്തിപ്രദീപയോഗം' എന്ന സംഘടനയാണ് 1913ൽ 'ശ്രീ ഭക്തിസംവർദ്ധിനിയോഗ'മായി രൂപാന്തരം പ്രാപിച്ചത്.

ക്ഷേത്രനിർമ്മാണത്തിനായി രണ്ടുമൂന്നു സ്ഥലം പരിശോധിച്ചശേഷം ഇന്നു ക്ഷേത്രം സ്ഥിതിചെയ്യുന്ന സ്ഥലത്ത് ഗുരുദേവൻ എത്തിച്ചേർന്നപ്പോൾ 'ഇവിടം കൊള്ളാമല്ലോ! ഉത്തമസ്ഥലം, ക്ഷേത്രസ്ഥലം തന്നെയാണല്ലോ' എന്നരുളിചെയ്തു. ഈ വാക്കുകളെ അന്വർത്ഥമാക്കിക്കൊണ്ട് ക്ഷേത്രക്കുളം നിർമ്മാണസമയത്ത് പുരാതനമായ ഒരു ക്ഷേത്രത്തിന്റെ കിണറും പൂജാഉപകരണങ്ങളും കണ്ടെത്തിയിരുന്നു.

ചിറക്കൽ താലൂക്ക് പുഴാതിഅംശം ചാലാട് ദേശത്തിൽ തളാപ്പിൽ നിടുമ്പ്രംപറമ്പ് രണ്ടായിരം ഉറുപ്പിക വിലയ്ക്ക് വാങ്ങുവാൻ തീർച്ചയായി ജന്മവിലയിൽ കൊടുക്കാനുള്ള കടം പിന്നീട് സംഭാവനയാക്കുകയും പ്രതിഷ്ഠാബിംബവും മറ്റും സംഭാവന ചെയ്തു ക്ഷേത്രചരിത്രത്തിൽ മഹത്തായ ഒരു സ്ഥാനം അലങ്കരിക്കുകയും ചെയ്ത വ്യക്തിയാണ് ശ്രീ കണ്ടോത്താങ്കണ്ടി പന്ന്യൻ രാമൻ ഗുമസ്തൻ. 1909 ജനുവരി 17–ാം തിയ്യതി ക്ഷേത്രനിർമ്മാണത്തിനു കുറ്റിതറച്ചു. ഷഡാധാര പ്രതിഷ്ഠ

ശ്രീനാരായണഗുരു തൃപ്പാദങ്ങൾതന്നെ 1910 ജനുവരി 22-ാം തിയ്യതി നിർവ്വഹിച്ചു. ക്ഷേത്ര നിർമ്മാണത്തിനുള്ള കുറ്റി തറച്ചതിനുശേഷം നിർമ്മാണപ്രവൃത്തികൾക്കു മേൽനോട്ടം വഹിച്ചത് ഗുരുദേവന്റെ നിർദ്ദേശപ്രകാരം ദിവ്യശ്രീ ചൈതന്യസ്വാമികളായിരുന്നു. ഗുരുദേവൻ വാസ്തുശാസ്ത്രത്തിന്റെ സൂക്ഷ്മമായ പാഠങ്ങൾ ഗുരുശിഷ്യനായ ചൈതന്യസ്വാമികൾക്കു പകർന്നുനൽകിയിരുന്നു.

1916 ഏപ്രിൽ 11-ാം തിയ്യതി പൂയം നക്ഷത്രത്തിൽ പുലർച്ചെ 3 മണിക്കും 3.20നും മദ്ധ്യേ ശിവലിംഗപ്രതിഷ്ഠ നടത്തി. വൈദികരുടെയും അനേകായിരം ഭക്തജനങ്ങളുടെയും സാന്നിദ്ധ്യത്തിൽ മന്ത്രോച്ചാരണങ്ങളോടെ പ്രതിഷ്ഠ നടത്തുമ്പോൾ ശ്രീകോവിലിൽ ഗുരു തൃപ്പാദങ്ങളോടൊപ്പം ദിവ്യശ്രീ ചൈതന്യ സ്വാമികൾ മാത്രമാണുണ്ടായിരുന്നത്. പ്രതിഷ്ഠ കഴിഞ്ഞ് ഗുരുദേവൻ തന്നെ 'സുന്ദരേശ്വരക്ഷേത്രം' എന്നു നാമകരണവും ചെയ്തു.

പ്രതിഷ്ഠാനിർവ്വഹണകാലഘട്ടത്തിൽ യോഗത്തിന്റെ പ്രസിഡണ്ട് റാവുബഹദൂർ ഒയറ്റി കൃഷ്ണൻ വക്കീൽ അവർകളും സിക്രട്ടറി ശ്രീ. ചാമക്കാലി കണ്ണൻ അവർകളുമായിരുന്നു. ക്ഷേത്രനിർമ്മാണത്തിൽ നിരവധിപേരുടെ നിർല്ലോഭമായ സഹായങ്ങളും ശ്രമകരമായ പ്രയത്നങ്ങളും വിലപ്പെട്ടതായിരുന്നു.

ഗുരുദേവന്റെ വിഗ്രഹപ്രതിഷ്ഠ 1938ൽ കണ്ണൂരിലെ പ്രമുഖവ്യവസായിയായിരുന്ന കോട്ടായി ചേനോളി ചെറിയ കണ്ണൻ അവർകളുടെ സംഭാവനയാണ്. അദ്ദേഹം 1943 മുതൽ 1949 വരെ യോഗം പ്രസിഡണ്ടായിരുന്നു. ഗുരുമണ്ഡപം ഇന്നത്തെ നിലയിൽ പുതുക്കി പണിതത് 1978ലാണ്. 1938ൽ സ്ഥാപിച്ച ബലിക്കപ്പുരയിൽ 1999ൽ ഉപദേവതാപ്രതിഷ്ഠാസമയത്താണ് ബലിക്കല്ല് സ്ഥാപിച്ചത്. ക്ഷേത്രത്തിലെ ഏഴുതട്ടോടുകൂടിയ ദീപസ്തംഭം സ്ഥാപിക്കപ്പെട്ടു. ക്ഷേത്രത്തിലെ ധ്വജസ്തംഭം 1938ൽ ആണ് സ്ഥാപിക്കപ്പെട്ടത്. മലബാറിൽ ആദ്യമായി നിർമ്മിക്കപ്പെട്ട ഔന്നത്യവും ഗാംഭീര്യമുള്ളതുമായ ഗജമണ്ഡപം. 1943ൽ നിർമ്മിക്കപ്പെട്ടതാണ്. 1947ൽ നിവേദ്യം പാകം ചെയ്യാനുള്ള തിടപ്പള്ളിയും ഹോമപ്പുരയും സ്ഥാപിക്കപ്പെട്ടു.

യോഗത്തിൽ പരിപാടികൾ അവതരിപ്പിക്കാനുള്ള കൂത്തുമണ്ഡപം 1951ൽ സ്ഥാപിക്കപ്പെട്ടു. ഈ മണ്ഡപം അവിടെനിന്നുമാറ്റി 1972ൽ ഇന്നു നിലവിലുള്ള രാമമണ്ഡപം സ്ഥാപിച്ചു. ക്ഷേത്രദർശനത്തിനായി എത്തുന്നവർക്ക് ശരീരശുദ്ധി വരുത്തുന്നതിനായി ക്ഷേത്രക്കുളം നിർമ്മിച്ചു നൽകിയത് റാവു സാഹിബ് കോട്ടായി ചേനോളി ചെറിയകണ്ണൻ അവർകൾ 1946ൽ ആണ്.

1916ൽ ക്ഷേത്രപ്രതിഷ്ഠക്കുശേഷം വിവിധ കാലഘട്ടങ്ങളിലായി നിരവധി നിർമ്മാണപ്രവർത്തനങ്ങൾ പല മഹാമനസ്കരുടെയും സഹായത്താൽ നടത്താൻ സാധിച്ചിട്ടുണ്ട്. പ്രധാന പ്രവർത്തനമായ ചുറ്റമ്പലനിർമ്മാണം നടപ്പിൽ വരുത്താൻ 1934, 1961 എന്നീ കാലഘട്ടങ്ങളിൽ പ്രയത്നങ്ങൾ നടത്തിയിരുന്നു. 1990 ഒക്ടോബർ 22ന് നടത്തിയ അഷ്ടമംഗല്യപ്രശ്നചിന്തയിൽ ശ്രീപാർവ്വതി ശ്രീ ഗണപതി ശ്രീ സുബ്രഹ്മണ്യൻ, ശ്രീ അയ്യപ്പൻ നവഗ്രഹങ്ങൾ എന്നീ ദേവന്മാർക്ക് നാലമ്പലത്തോടുകൂടി ഉപദേവതാക്ഷേത്രങ്ങൾ നിർമ്മിച്ചു പ്രതിഷ്ഠ നടത്തണമെന്നു കണ്ടതിന്റെ അടിസ്ഥാനത്തിൽ 1992ൽ നവംബർ 26നു കുറ്റിതറച്ചു; പ്രവർത്തനമാരംഭിക്കുകയും പ്രവൃത്തി പൂർത്തീകരിച്ചതോടുകൂടി പ്രതിഷ്ഠാകർമ്മം നടത്താൻ തീരുമാനമായി. കാർക്കളയിൽ നിർമ്മിച്ചു ഉപദേവതാ വിഗ്രഹങ്ങൾ 11-3-99നു നഗരപ്രദക്ഷിണം നടത്തി ക്ഷേത്രത്തിലെത്തിച്ചു. പ്രതിഷ്ഠാകർമ്മത്തോടനുബന്ധിച്ചുള്ള പൂജാകർമ്മങ്ങൾക്കുശേഷം 1999 മാർച്ച് 23-ാം ഉദയത്തിനുമുമ്പ് ശിവഗിരി മഠം ജനറൽ സെക്രട്ടറിയായിരുന്ന ശ്രീമദ് പവിത്രാനന്ദസ്വാമികൾ ശ്രീ പറവൂർ ശ്രീധരൻ തന്ത്രിയുടെ മുഖ്യകാർമ്മികത്വത്തിൽ പ്രതി

ഷ്ഠാകർമ്മം നിർവ്വഹിച്ചു.

ചുറ്റമ്പല നിർമ്മാണവും ഉപദേവതാപ്രതിഷ്ഠാകർമ്മവും നിർവ്വഹിക്കുകവഴി ഗുരുദേവന്റെ ആഗ്രഹ സഫലീകരണം യോഗം നടപ്പിൽ വരുത്തുകയായിരുന്നു. തുടർന്നു ക്ഷേത്രത്തിനു മുമ്പിൽ ഒരു വഴിപാടു കൗണ്ടർ നിർമ്മിച്ച് 2001ൽ ഉദ്ഘാടനം ചെയ്യപ്പെടുകയുണ്ടായി. ചുറ്റമ്പല നിർമ്മാണത്തിനു വിവിധ ഉത്സവകമ്മിറ്റികളും ഉദാരമനസ്കരായ പല വ്യക്തികളിൽനിന്നും നിർലോഭമായ സഹകരണം ഉണ്ടായിട്ടുണ്ട്.

ചുറ്റമ്പല നിർമ്മാണത്തിനുശേഷം ശ്രീകോവിലിനും നമസ്കാരമണ്ഡപത്തിനും ചെമ്പുപതിക്കൽ പ്രവൃത്തി 2005ൽ പൂർത്തീകരിച്ചു. ശ്രീകോവിലിന്റെ സുരക്ഷിതത്വം ഉറപ്പാക്കി. ഈ കാലഘട്ടത്തിൽ തന്നെയാണ് ക്ഷേത്രത്തിനു മുൻവശത്തുള്ള അരയാലിന്റെ സംരക്ഷണാർത്ഥം തറകെട്ടി ആരാധനാസൗകര്യം ഉണ്ടാക്കിയത്.

എൻ.എച്ച്. 17ൽ നിന്നും ക്ഷേത്രത്തിലേക്കുള്ള വഴിയിൽ ഹൈവേയിലൂടെ സഞ്ചരിക്കുമ്പോൾ ദൃശ്യമാവുന്ന വിധത്തിൽ ഏറ്റവും നല്ല ഒരു പ്രവേശനഗോപുരം നിർമ്മിച്ചു സമർപ്പിച്ചതും ഇതേ കാലഘട്ടത്തിലാണ്.

യോഗത്തിന്റെ തന്നെ ഭരണചുമതലയിൽ പയ്യാമ്പലത്ത് ഇരിവേരി കോവിലിൽ ശ്രീനാരായണഗുരുദേവ സന്ദർശനദിനം, നവമി തുടങ്ങിയ ആഘോഷപരിപാടികൾ നടത്തിവരുന്നു. ആസന്നഭാവിയിൽ പുനരുദ്ധാരണപ്രവർത്തനങ്ങൾ നടത്തുന്നതാണ്.

ശ്രീഭക്തി സംവർദ്ധിനിയോഗത്തിന്നു സമർപ്പണമായി ലഭിച്ച എടാട്ട് തൃക്കൈയ്യിൽ മഹാവിഷ്ണുക്ഷേത്രം, ചെങ്കല്ലിൽ കൊത്തുപണികളോടെ പണിപൂർത്തിയായിവരുന്നു. പണി പൂർത്തിയാവുന്ന മുറക്ക് പ്രതിഷ്ഠാകർമ്മം നിർവ്വഹിച്ചു പൊതുജനങ്ങൾക്കു ആരാധനക്കായി ഉപയോഗപ്രദമായ മഹാക്ഷേത്രമാവും. ഇപ്പോൾ ബാലാലയപ്രതിഷ്ഠക്കുശേഷം മാസംതോറും ഒന്നാം തിയ്യതികളിൽ വിശേഷാൽപൂജകൾ നടത്തിവരുന്നു.

ക്ഷേത്രത്തിൽ നടത്തുന്ന വിവിധ പരിപാടികൾക്കായി ശ്രീനാരായണഹാളും നവതി സ്മാരകമന്ദിരത്തിൽ താഴത്തെ നിലയിൽ കെ.പി. കുമാരൻ മെമ്മോറിയൽ ഹാളും സുസജ്ജമാണ്. ഗുരുദേവന്റെ ആഗ്രഹപ്രകാരം ക്ഷേത്രത്തോടനുബന്ധിച്ചു 1980ൽ ആരംഭിച്ച ശ്രീനാരായണവിദ്യാമന്ദിർ കണ്ണൂരിലെ പ്രശസ്തമായ സീനിയർ സെക്കണ്ടറി സ്കൂളായി വളർന്നുവന്നിരിക്കുന്നു. ഈ വിദ്യാലയം ഇരുപത്തഞ്ച് വർഷം പിന്നിട്ടിരിക്കുന്നു. യുവാക്കളെ തൊഴിൽ പരിശീലിപ്പിക്കുന്നതിനായി വിവിധ ട്രേഡുകൾ ഉൾപ്പെടുന്ന കോഴ്സുകളുമായി ശ്രീനാരായണ ഇൻഡസ്ട്രിയൽ ട്രെയ്നിംഗ് സെന്റർ പ്രവർത്തിച്ചുവരുന്നു. ദൂരസ്ഥലങ്ങളിൽ നിന്നു കണ്ണൂരിൽ എത്തിച്ചേരുന്ന ഉദ്യോഗസ്ഥകൾക്കും വിദ്യാർത്ഥിനികൾക്കും ക്ഷേത്രസമീപത്തായി താമസസൗകര്യം ഒരുക്കുന്നതിനു ശ്രീഭക്തിസംവർദ്ധിനി യോഗത്തിന്റെ ശ്രമഫലമായി ശ്രീനാരായണ വർക്കിങ്ങ് വിമൻസ് ഹോസ്റ്റൽ, ശ്രീനാരായണ വനിതാഹോസ്റ്റൽ എന്നീ സ്ഥാപനങ്ങൾ പ്രവർത്തിച്ചുവരുന്നു. യോഗത്തിന്റെ സാമൂഹ്യപ്രതിബദ്ധതയുടെ ഭാഗമായി ഈ വികസനപ്രവർത്തനങ്ങൾ ശ്രീ. സി. സി. ജയറാം പ്രസിഡണ്ടായുള്ള ഭരണസമിതിയാണ് നടപ്പിൽ വരുത്തിയത്.

2003ൽ കണ്ണൂർ ജില്ലയിൽ പയ്യന്നൂരിൽ പ്രവർത്തനമാരംഭിച്ച ശ്രീനാരായണഗുരു കോളേജ് ഓഫ് എഞ്ചിനീയറിംഗ് & ടെക്നോളജി, സാങ്കേതിക വിദ്യാഭ്യാസരംഗത്ത് ഏറെ പ്രശസ്തമായ ഒരു സ്ഥാപനമാണ്. യോഗത്തിന്റെ അഭിമാനസ്തംഭമായി ഈ സ്ഥാപനത്തെ വളർത്തിയെടുക്കുന്നതിന്നു ഇന്നത്തെ പ്രസിഡണ്ട് ശ്രീ. കെ.പി. ബാലകൃഷ്ണൻ, സിക്രട്ടറി കെ.പി. പവിത്രൻ എന്നിവരുടെ പ്രയത്നങ്ങൾ ഏറെ പ്രശംസ പിടിച്ചുപറ്റിയിട്ടുണ്ട്.

വെത്തിലപ്പള്ളി വയലിൽ പ്രാദേശികക

മ്മറ്റി ശ്രീനാരായണഗുരുമന്ദിരം നിർമ്മിച്ചു പ്രവർത്തനം നടത്തിവന്നിരുന്നു. ഇന്നു മന്ദിരത്തിൽ നടത്തുന്ന ആഘോഷപരിപാടികൾ യോഗം നേരിട്ടുനടത്തുന്നു. യോഗത്തിന്റെ അനുബന്ധസ്ഥാപനമായ ചാലാട് ഉത്സവകമ്മറ്റി സ്ഥാപിച്ച ചാലാട് ഗുരുമന്ദിരത്തിൽ ഗുരുദേവപ്രതിഷ്ഠ നടത്തി ആരാധിച്ചുവരുന്നു. വിവിധ കലാപ്രവർത്തനങ്ങൾ ഗുരുദേവൻ വിഭാവനം ചെയ്ത രീതിയിൽ ഇവിടെ നടന്നുവരുന്നുണ്ട്. കക്കാട്, തുളിച്ചേരി ഉത്സവകമ്മിറ്റിയും അവരുടെ ആപ്പീസ് കെട്ടിടത്തോടനുബന്ധിച്ച് ഗുരുമന്ദിരവും നിർമ്മിച്ച് ഗുരുദേവപ്രതിഷ്ഠ നടത്തീട്ടുണ്ട്. അഴീക്കോട് അലവിൽ ആറാംകോടും പുതിയാപ്പറമ്പ് അഴീക്കൽ ഉത്സവകമ്മറ്റിയും ആപ്പീസ് കെട്ടിടത്തിൽ ഗുരുമന്ദിരം സ്ഥാപിക്കാനുള്ള പ്രവർത്തനവുമായി മുമ്പോട്ടുപോകുന്നു.

ശ്രീഭക്തി സംവർദ്ധിനി യോഗത്തിന്റെ ഒരു വർഷം നീണ്ടുനിന്ന ശതാബ്ദിആഘോഷങ്ങൾക്കൊടുവിൽ ശതാബ്ദി സ്മാരകമന്ദിര നിർമ്മാണം ആരംഭിക്കുകയും ചെയ്തിട്ടുണ്ട്. ശതാബ്ദി മന്ദിരം പൂർത്തിയാവുന്ന മുറക്ക് ശ്രീ ഭക്തി സംവർദ്ധിനിയോഗം ഓഫീസും അനുബന്ധമായ സൗകര്യങ്ങൾക്കും പുറമെ, ശ്രീനാരായണഗുരുകോളേജ് ഓഫ് എഞ്ചിനീയറിംഗ് & ടെക്നോളജിയുടെ കണ്ണൂരിലെ അഡ്മിനിസ്ട്രേറ്റീവ് ഓഫീസ്, ശ്രീഭക്തി സംവർദ്ധിനിയോഗം ആരംഭിക്കാനുദ്ദേശിക്കുന്ന ശ്രീനാരായണഗുരുമ്യൂസിയം, ശ്രീനാരായണഗുരു പഠനഗവേഷണകേന്ദ്രം തുടങ്ങിയവക്കുള്ള സൗകര്യങ്ങളും ഗസ്റ്റ്ഹൗസുകളും ഇതിൽ ആരംഭിക്കുന്നതിന്നു വിഭാവനം ചെയ്യുന്നുണ്ട്.

ശ്രീനാരായണഗുരുവിന്റെ വടക്കേ മലബാറിലെ പ്രധാന ശിഷ്യരിൽപ്പെട്ട സന്യാസിവര്യനും വാഗ്മിയുമായ ശ്രീ ഗുരുപ്രസാദ് സ്വാമികൾ എടക്കാടിനടുത്തുള്ള മുഴപ്പിലങ്ങാട്ടിൽ 1963ൽ സമാധിയായിരുന്നു. അദ്ദേഹത്തിനു ഉചിതമായ സമാധിമണ്ഡപം നിർമ്മിച്ചു. ഭക്തർക്കു ആരാധനാസൗകര്യം ഒരുക്കാനുള്ള യോഗതീരുമാനം സഫലമാക്കിയിട്ടുണ്ട്.

മലബാറിൽ ഗുരുദേവൻ പ്രതിഷ്ഠിച്ച മഹാക്ഷേത്രങ്ങളുടെ നിർമ്മാണത്തിൽ ഗുരുദേവാജ്ഞ ശിരസാവഹിച്ചു മേൽനോട്ടം വഹിച്ചു ക്ഷേത്രനിർമ്മാണം പൂർത്തിയാക്കിയ ചൈതന്യസ്വാമികൾ വേദാന്തം വൈദികം വാസ്തുവിദ്യ സംസ്കൃതം വൈദ്യം എന്നീ വിഷയങ്ങളിൽ അവഗാഹം സിദ്ധിച്ചിരുന്നു. ക്ഷേത്രങ്ങളുടെ നിർമ്മാണത്തിനു ചരിത്രനിയോഗം സിദ്ധിച്ച മഹാപുരുഷനായ ദിവ്യശ്രീ ചൈതന്യസ്വാമികൾ ജീവിതത്തിന്റെ ശിഷ്ടഭാഗം കണ്ണൂരിനെ വിശ്രമസ്ഥാനമായി തിരഞ്ഞെടുക്കുകയും ശ്രീ സുന്ദരേശ്വരക്ഷേത്രവുമായി ബന്ധപ്പെട്ടു ജീവിതാന്ത്യം വരെ പ്രവർത്തിക്കുകയും ചെയ്തു. ഉഗ്രമായ ഉപാസനകളനുഷ്ഠിച്ച മഹാസിദ്ധനായ സ്വാമികൾക്ക് അദ്ദേഹം സമാധിയായ സ്ഥലത്ത് തന്നെ സ്ഥാപിതമായ സമാധിമണ്ഡപവും അതിൽ പ്രതിഷ്ഠിച്ച സ്വാമി വിഗ്രഹവും മലബാറിലെ ശ്രീനാരായണീയരുടെ തീർത്ഥാടനകേന്ദ്രമായി പരിലസിക്കുന്നു.

ശ്രീനാരായണഗുരുദേവൻ തലശ്ശേരി സന്ദർശിച്ചപ്പോൾ ശ്രീ അക്കാളി സുകുമാരൻ സ്വാമിക്കു സമ്മാനിച്ച ഗുരുപാദുകം സുകുമാരൻ സ്വാമിയുടെ പിന്തുടർച്ചക്കാർ ശ്രീസുന്ദരേശ്വരക്ഷേത്രത്തിലെ ഗുരുദേവപ്രതിഷ്ഠക്കു മുമ്പിൽ സമർപ്പിക്കയുണ്ടായി.

ഗുരുദേവപാദാരവിന്ദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചുകൊണ്ടും ശ്രീ സുന്ദരേശ്വരന്റെ മുമ്പിൽ മനം നിറഞ്ഞു പ്രാർത്ഥിച്ചുകൊണ്ടും ഈ ലേഖനം ഉപസംഹരിക്കുന്നു.

ക്ഷേത്രസംബന്ധമായ കൂടുതൽ വിവരം അറിയുവാൻ ഫോൺ നമ്പർ: 0497 2767676ൽ ബന്ധപ്പെടുക. ക്ഷേത്രത്തിൽ എത്തിച്ചേരുന്നതിന്നു കണ്ണൂർ റെയിൽവേ സ്റ്റേഷനിൽ നിന്നും ബസ്സ് സ്റ്റാന്റിൽനിന്നും 1½ കി.മീ. ദൂരത്തായി തളാപ്പ് ദേശത്ത്.

# മതം ശ്രീനാരായണദർശനങ്ങളുടെ നിരീക്ഷണവേദിയിൽ

**ഡോ. ബിനോയ് എൻ.ജെ.**

**ഗു**രുദേവൻ ഒരു വ്യക്തിയല്ല. ഒരു മഹാസ്ഥാപനമായി ലോകത്തിൽ ശാന്തിയും ക്ഷേമവും പുലർത്തുന്നതിന് ഉപയുക്തമായ പരമോന്നതവും മഹനീയവും സാർവ്വജനീനവും, ആയ സന്ദേശങ്ങൾ മുഖേന മാനവരാശിയുടെ ശാശ്വതസമ്പത്തായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

സമത്വസുന്ദരവും, സ്വാതന്ത്ര്യസുരഭിലവുമായ ഒരു ലോകജനതയെ വിഭാവനംചെയ്ത ഭൂമുഖത്തെ ഭാഗ്യരത്നമാണ് ആ യുഗപുരുഷൻ. എന്നാൽ ശ്രീനാരായണഗുരുദേവ ദർശനങ്ങളുടെ അഗാധമായ ആഭ്യന്തരമുഖങ്ങൾ നിരീക്ഷണങ്ങളിലൂടെ മാനവരാശിയ്ക്ക് മനസ്സിലാകുന്ന രീതിയിൽ ബഹിർമുഖമാക്കാൻ എത്രകണ്ട് സാധിച്ചിട്ടുണ്ട് എന്ന് നാം പുനർവിചിന്തനം ചെയ്യുന്നത് നന്നായിരിക്കും.

ആത്മജ്ഞാനത്തിനായി അണിനിരക്കുന്ന മാനവരിൽ മതം ചെലുത്തുന്ന സ്വാധീനം വർണ്ണനാതീതമാണ്. മതം എന്ന പദത്തിന്റെ അർത്ഥം, അതിന്റെ പ്രമാണങ്ങൾ, ലക്ഷ്യം, ആവശ്യകത, പ്രയോജനം ഒന്നും അറിയാതെ അണിയർ മതത്തിന്റെ പന്ഥാവിലെ അംഗങ്ങളായി തീരുകയാണ് ചെയ്യുന്നത്. മതത്തിന് ശ്രീനാരായണധർമ്മമെന്ന കൃതിയിൽ രണ്ടാം സർഗ്ഗം 46-ാം പദ്യം ഒരു നിരുക്തിയെ പ്രദാനംചെയ്യുന്നു. 'അഭിപ്രായോ മതം നാമ മഹതാം തത്ത്വവേദിനാം' 'അഭിപ്രായമാണ് മതം' ആരുടെ? തത്ത്വജ്ഞാനികളായ മഹാൻമാരുടെ ആപ്തവാക്യങ്ങൾ അഥവാ അഭിപ്രായമാണ് മതം. സ്നേഹത്തിന്റെയും ത്യാഗത്തിന്റെയും പ്രകാശഗോപുരമായി യേശുദേവൻ വളർന്നപ്പോൾ ആ മഹാന്റെ ആപ്തവചനങ്ങൾ ഒരു ജനസമൂഹം ഏറ്റുവാങ്ങിയപ്പോൾ അവർ ക്രിസ്തുമതക്കാരായി മാറി. ഈ നിരുക്തി തന്ത്രത്തിനും യുക്തിക്കും നിരക്കുന്ന രീതിയിൽ മനനം ചെയ്യണമെങ്കിൽ ബുദ്ധഭഗവാനെ ഉദാഹരണമായി എടുക്കണം.

വളരെ കൃത്യമായി നിരീക്ഷിച്ചാൽ കപിലവസ്തുവിലെ രാജകുമാരനായി പിറന്ന സിദ്ധാർത്ഥൻ ബി.സി. 560-460 കാലഘട്ടത്തിൽ ദുഃഖനിവാരണത്തിന് മാർഗ്ഗമന്വേഷിച്ചു പലയിടത്തും സഞ്ചരിച്ചതിനുശേഷം ഗയയിൽ ബോധിവൃക്ഷത്തണലിൽ 49 ദിവസത്തെ നീണ്ട ഘോരതപസ്സിന് ശേഷം അഹിംസയാണ് പരമധർമ്മമെന്ന് അരുളിചെയ്ത് ഈ ഭൂമുഖത്തേക്ക് അവതരിക്കുന്നത് വരെ ഈ ലോകത്ത് ബുദ്ധമതമില്ല, ബുദ്ധമതക്കാരില്ല, ബുദ്ധമതഗ്രന്ഥങ്ങളില്ല, ബുദ്ധമതം പഠിച്ചതിന്ശേഷമല്ല ഭഗവാൻ ബുദ്ധമതം ഉപദേശിച്ചത്. മാത്രമല്ല ബുദ്ധന് ഈ മതംകൊണ്ട് പ്രയോജനവും സിദ്ധിച്ചില്ല. ഈ വാക്യങ്ങൾ നമ്മുടെ മനസ്സിലേക്ക് ചാട്ടുളി പോലെ പതിയുമ്പോൾ ഒരു ചോദ്യമുയർന്ന് വരും പിന്നെ എങ്ങനെ ബുദ്ധമതമുണ്ടായി?

ഈ ചോദ്യം നമ്മെ ശ്രീനാരായണദർശനങ്ങളുടെ ആഴവും പരപ്പും അറിയുന്നതിനും, അറിയിക്കുന്നതിനുമുള്ള ആത്മജ്ഞാനത്തിലേയ്ക്ക് നയിക്കും. ശ്രീബുദ്ധന്റെ ആപ്തവാക്യങ്ങൾ മാനവസമൂഹം സ്വീകരിച്ചപ്പോൾ ബുദ്ധമതം രൂപംകൊണ്ടു. ജ്ഞാനതപസ്വി

യായ ബുദ്ധന്റെ അഭിപ്രായങ്ങൾ മതമായി. ഗുരുദേവ സൂക്തങ്ങൾക്ക് എത്ര ശാസ്ത്രീയത, പ്രത്യക്ഷപ്രമാണംപോലെ വ്യക്തവും സുദൃഢവുമായ ഈ ആപ്തോപദേശങ്ങൾ മാനവഹൃദയങ്ങളിൽ തെളിഞ്ഞാൽ ലോകത്ത് ഇനിയൊരു മതപോര് ഉണ്ടാകില്ല.

മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി. കാരണം പല മതസാരവുമേകമാണ്. എല്ലാ തത്ത്വജ്ഞാനികളുടെയും ലക്ഷ്യവും, അഭിപ്രായവും ഒന്നുതന്നെ ആയിരുന്നു. അധർമ്മമില്ലാതെയാകണം, ധർമ്മം പുനഃസ്ഥാപിക്കപ്പെടണം. നാല് വശങ്ങളും പടികൾകെട്ടിയ ഒരു ജലാശയത്തിലേക്ക് ഏത് പടികളിലൂടെ എത്തിയാലും അവന്റെ അന്തിമലക്ഷ്യം ജലമാണ്. ആ ജലപാനത്തിലൂടെ അവന്റെ ആത്മാവിന്റെ ജ്ഞാനതൃഷ്ണയെ ശമിപ്പിക്കാം. ആ ദിവ്യ ജലാശയത്തിലെ സ്നാനംകൊണ്ട് ബാഹ്യശരീരത്തിലെ എല്ലാ മലങ്ങളെയും ദുരീകരിക്കാം. ഇവിടെ ഗുരുവിന്റെ വാണികൾക്ക് പ്രശസ്തിയേറുന്നു സ്വാമി സി.വി. കുഞ്ഞുരാമനോട് മൊഴിയുന്നു. ഏറെക്കുറെ എല്ലാ മതക്കാരും അങ്ങനെതന്നെ ചെയ്യുന്നു. ഒരു മതാചാര്യന്റെ പേരിൽ പല ആചാര്യന്മാരുടെ ഉപദേശമടക്കി അതിനെ ഒരു മതമെന്ന പേരു വിളിക്കാമെങ്കിൽ പല പല ആചാര്യന്മാരാൽ സ്ഥാപിതങ്ങളായ എല്ലാ മതങ്ങളെയും ചേർത്ത് അതിനെ ഒരു മതമെന്നോ ഏകമതമെന്നോ മനുഷ്യമതമെന്നോ മാനവധർമ്മമെന്നോ എന്തുകൊണ്ട് ഒരു പൊതുപേരിട്ടുകൂടാ?

വീണ്ടും ഗുരുദർശനത്തിന്റെ വൈഡൂര്യകല്ലുകൾ ദിനകരൻ ഉദയം ചെയ്തത് ഉയർന്ന് വരികയാണ്. 'ധരയിലിതിന്റെ രഹസ്യമൊന്നു താനെന്നറിവളവും ഭ്രമമെന്നറിഞ്ഞിടേണം' ജ്ഞാനികളുടെ അഭിപ്രായമാണ് മതമെന്നും, ഈ മതങ്ങളുടെയെല്ലാം രഹസ്യം ഒന്നാണെന്ന് അറിയുന്നത് വരെയും മനുഷ്യന്റെ ബുദ്ധിയ്ക്ക് ഭ്രമമായിരിക്കുമെന്ന് ഗുരുവിന്റെ അമൃതവർഷണികൾ നമ്മെ ഉത്ബോധിപ്പിക്കുന്നു. ഭ്രമമെന്നാൽ മനോദോഷമായ രജസും ശാരീരികദോഷങ്ങളായ വാതവും പിത്തവും ചേർന്ന് ബുദ്ധിയ്ക്ക് ഉണ്ടാക്കുന്നൊരു മനോരോഗമാണെന്ന് ആയുർവ്വേദഗ്രന്ഥങ്ങളിൽ പ്രതിപാദിക്കുന്നു. മതഭീകരതയുടെ കൊടുങ്കാറ്റിൽ ശരീരത്തിലെ സൗമ്യഭാവങ്ങൾ മുഴുവൻ നശിച്ച് മനസ്സിന്റെ സത്വഗുണങ്ങൾ നഷ്ടപ്പെട്ട് നിൽക്കുന്ന മാനവന്റെ മനോനിലയെ അക്ഷരാർത്ഥത്തിൽ അറിഞ്ഞുകൊണ്ട് തന്നെയാണ് ഗുരുഭ്രമമെന്ന് പദത്തെ ആത്മോപദേശശതകം 45-ാം പദ്യത്തിൽ അവസാനമായി ചേർത്തിരിക്കുന്നത്.

ആധുനികയുഗത്തിലെ മതാദ്ധ്യക്ഷൻമാർക്കും, മതാനുയായികൾക്കും, മതേതരത്വം കൊട്ടിഘോഷിക്കുന്ന രാഷ്ട്രീയ, സാമൂഹ്യനേതാക്കൻമാർക്കും മതത്തിന്റെ ന്യൂനതയും, രഹസ്യവും ഗുരുദേവൻ തുറന്നുകാട്ടുകയാണ്. തത്വജ്ഞാനികളായ മഹാൻമാരുടെ വാക്യങ്ങൾ യുക്തിയ്ക്ക് നിരക്കുന്നതുപോലെ വ്യാഖ്യാനിക്കാൻ പാടില്ല. എന്റെ മതമാണ് ഉത്തമം മറ്റ് മതങ്ങൾ അധമമാണ് എന്ന് ചിന്തയും, വിശ്വാസവും, പ്രവൃത്തിയും നന്നല്ല. ഭാരതമഹാന്മാരിൽ പ്രമുഖനായ ഗാന്ധിജി ശിവഗിരിയിൽവച്ച് സ്വാമി തൃപ്പാദങ്ങളോട് ചോദിച്ചു, ഹിന്ദുമതം മോക്ഷത്തിന് പര്യാപ്തമാണോ? ഗുരുദേവന്റെ മറുപടി മറ്റു മതങ്ങളിലും മോക്ഷമാർഗ്ഗങ്ങൾ ഉണ്ടല്ലോ? അതായത് ഒരു മനുഷ്യൻ അറിയുന്ന, അനുസരിക്കുന്ന മതത്തിന് അല്ല പ്രാധാന്യം തത്വജ്ഞാനികളുടെ അമൃതവാണികൾ ദിനചര്യയിൽ പാലിച്ച് ജീവിതവിജയം കൈവരിക്കണം. ഈ തത്വത്തിൽ ഇന്ന് ലോകത്ത് നടക്കുന്നത് മതംമാറ്റമല്ല സമുദായപരിവർത്തനമാണ്. വ്യക്തിക്ക് വിജ്ഞാനവർദ്ധനയോടുകൂടി സ്വാഭാവികമായി മതം മാറുകയല്ലാതെ ആർക്കും മാറ്റുവാൻ കഴിയുന്നതല്ല, ചിന്താശീലമുള്ള ഓരോ വ്യക്തിയിലും ക്രമേണ മതപരിവർത്തനം സംഭവിച്ചുകൊണ്ടുതന്നെ ഇരിക്കുന്നു.

സൂക്ഷ്മാന്വേഷണത്തെ സഹായിക്കുന്ന

മാർഗ്ഗദർശികൾ മാത്രമാണ് മതങ്ങൾ. സൂക്ഷ്മ മറിഞ്ഞവനു മതം പ്രമാണമല്ല. മതത്തിന് അവൻ പ്രമാണമാണ്. യുഗാചാര്യനായ ശ്രീനാരായണഗുരുദേവന്റെ മൊഴിമുത്തുകൾ മതന്യൂനതയുടെ മർമ്മഭാഗങ്ങളെ ഒഴുക്കി കളയുകയാണ്. പ്രത്യേക നാമങ്ങളാൽ അറിയപ്പെടുന്ന മതങ്ങളിൽ ചേർന്നിരിക്കുന്നവരിൽ ഒരാൾക്കും ആ മതത്തിൽ വിശ്വാസമില്ലെന്നു വന്നാൽ അയാൾ ആ മതം മാറുക തന്നെയാണ് വേണ്ടത്. വിശ്വാസമില്ലാത്ത മതത്തിൽ ഇരിക്കുന്നത് ഭീരുത്വവും കാപട്യവുമാണ്. അവൻ മതം മാറുന്നത് അവനും നന്നാണ്. അവനു വിശ്വാസമില്ലാത്തതായ മതത്തിനും നന്നാണ്. ഒരു മതത്തിനും ആ മതത്തിൽ അവിശ്വാസികളുടെ സംഖ്യ വർദ്ധിക്കുന്നത് ശ്രേയസ്കരമല്ലല്ലോ.

ഒരു മതത്തിൽ എത്ര ജനങ്ങൾ വിശ്വസിക്കുന്നു. എത്ര രാജ്യങ്ങളിൽ മതം പ്രചാരം നേടിയിരിക്കുന്നു, വിശ്വാസികളെ സഹായിക്കുന്ന കണക്കുകളോ അല്ല മതത്തിന്റെ വലിപ്പചെറുപ്പത്തെ നിർണ്ണയിക്കുന്നത്. മനസ്സാ, വാചാ, കർമ്മണാ വിശ്വാസിക്ക് സ്വാതന്ത്ര്യം അനുവദിക്കുകയും, ജീവിതവിജയത്തിനും സമൂഹനൻമയ്ക്കുമായി ഏത് തത്വജ്ഞാനിയുടെയും അഭിപ്രായം സ്വീകരിക്കാനുള്ള അനുവാദവും, അവസരവും ഉണ്ടാകണം. മതതത്വങ്ങൾ നിയമങ്ങളാക്കി അനുയായികളെ നിയന്ത്രിക്കുമ്പോൾ അവനെ ആ മതത്തിന് അടിമയാക്കുകയാണ് ചെയ്യുന്നത്. ആരാധനാലയങ്ങൾ തകർക്കുകയും, മറ്റു മതങ്ങളെ നിന്ദിക്കുകയും ചെയ്യുമ്പോൾ നാം അറിയാതെ നമ്മൾ അടിമപണികൾ ചെയ്യുകയാണ്. ഗുരുദർശനങ്ങളുടെ അഗാധതലങ്ങളിൽ ലോകനന്മയ്ക്കായി ആ ഋഷിവര്യൻ സ്ഫുടം ചെയ്തെടുത്ത സുന്ദരവും, രമണീയവും പ്രകൃത്യാ ഗുണസമ്പന്നവുമായ രത്നങ്ങളെ അറിഞ്ഞ പാണികളിൽ പരിപാലിക്കാനും, ബുദ്ധിയിൽ സ്ഥിരമായി പ്രതിഷ്ഠിക്കാനും നമുക്ക് കഴിഞ്ഞില്ല.

ത്രികാലജ്ഞാനിയായ വിശ്വമഹാഗുരുവിന്റെ തിരുവാണികൾ നമ്മുടെ കർണ്ണപുടങ്ങളെ പ്രകമ്പനം കൊള്ളിക്കുന്നു. 'പൊരുതി ജയിപ്പതസാദ്ധ്യമൊന്നിനോടൊന്നൊരു മതവും പൊരുതാലൊടുങ്ങു വീല' വ്യക്തികൾ തമ്മിലുള്ള അഭിപ്രായഭിന്നത ഒരാളുടെ ജയമോ പരാജയമോ കൊണ്ട് അവസാനിക്കുന്നു. എന്നാൽ മതങ്ങൾ തമ്മിലുള്ള കലഹം ഒരിക്കലും അവസാനിക്കില്ലായെന്ന് ഗുരു നമുക്ക് നാല് പ്രമാണങ്ങളും സാക്ഷിയാക്കി മനുഷ്യവിജയത്തിനായും സമൂഹനൻമയ്ക്കായും മന്ത്രമായും, തന്ത്രമായും, ശാസ്ത്രാധിഷ്ഠിത സമവാക്യങ്ങളായും തെരുതെരെ ഓതുകയാണ്. ഇന്ന് മതം കേരളജനതയുടെ കടൽതീരങ്ങളിൽ മതി മറന്ന മാനവരുടെ ഭ്രാന്താലയമാക്കി. ആരാധനാലയങ്ങൾ മതതീവ്രവാദത്തിന്റെയും, രാഷ്ട്രീയചാണക്യൻമാരുടെയും ആയുധകേന്ദ്രങ്ങളായി. ജന്മംകൊണ്ട് ഭാരതാംബയുടെ പുത്രനായാൽ സ്വന്തം ജീവിതപങ്കാളിയെ സ്വീകരിക്കാനും മതത്തിന്റെ അനുവാദവും, അനുഗ്രഹവും വേണം. രാജ്യാന്തരയുദ്ധങ്ങളുടെ ലക്ഷ്യവും, സമവാക്യങ്ങളും മാറിമറഞ്ഞിരിക്കുന്നു. അവ ഇപ്പോൾ ഒരു മതത്തിലെ ജനതയെ നശിപ്പാക്കാനും, മറ്റൊരു മതത്തിന്റെ വിജയത്തിന്റെ വെന്നിക്കൊടികൾ പാറിക്കാനുമാണ്. ഈ വാർത്തകൾ ലോകത്തിലെ പത്രദൃശ്യമാധ്യമങ്ങൾ ഒന്നായി രേഖപ്പെടുത്തുമ്പോഴും, മതപരമായും, രാഷ്ട്രീയപരമായും നിഴലായി പിൻതുടരുന്ന കഴുകകണ്ണുകൾ നാം കാണുന്നില്ല, അല്ല കണ്ടില്ലെന്ന് നടിക്കുന്നു. സ്വാമി തൃപ്പാദങ്ങൾ പറയുന്നു മത്സരം മതം നിമിത്തമല്ല. മദം നിമിത്തമാണ്.

മനുഷ്യഹൃദയത്തിലെ സ്നേഹത്തിന്റെ നീരുറവയും വറ്റി, പ്രതികാരദേവതകൾ നടനം ചെയ്യുന്നതും, സമൂഹത്തിലും, രാജ്യങ്ങൾ തമ്മിലുള്ളതുമായ ദാർശനികവും മതപരമായും ഉണ്ടാകുന്ന വാദങ്ങളും പ്രതിവാദങ്ങളും പോരുകളും കണ്ട് ഔഷധസമൃദ്ധമായ അമൃതഅരുവികൾ ഒഴുക്കുന്ന സഹ്യപർവ്വതത്തിന്

സമാനമായി ഗുരുദേവൻ സ്ഥിരമായ ആനന്ദ ത്തിൽ നിലകൊള്ളുന്നു. സ്വാമിയുടെ കൊച്ചു കൊച്ചു വാക്യങ്ങൾ അവ പച്ച മലയാളത്തി ലാണെങ്കിൽക്കൂടി പ്രതിഫലിപ്പിക്കുന്ന ആദ്ധ്യാത്മികഭാവവും, അർത്ഥഗംഭീരതയും മഞ്ഞുതുള്ളിയിൽ പ്രതിബിംബിക്കുന്ന കാന നംപോലെ ഭാവഗംഭീരമാണ്. ഏത് നിരീക്ഷ ണത്തിലും, മാനത്തിലും നിത്യനൂതനപ്ര സക്തി കൊണ്ടു ധന്യമാണ് ഗുരുദേവന്റെ ജീവി തവും, ദർശനവും.

വ്യക്തിജീവിതത്തിൽ ഘടനാപരവും മൗലി കവും ചൈതന്യഭാസുരമായ മാറ്റം വരുത്തി ക്കൊണ്ട്, മനുഷ്യന് പുതിയ ചിന്താധാരയും നവ്യമായ ദിശാബോധവും നല്കുന്നതിനുള്ള സമഗ്രവീക്ഷണമാണ് ഗുരുദേവദർശനങ്ങളി ലും, സന്ദേശങ്ങളിലും നിറഞ്ഞ് നിൽക്കുന്ന ത്. ഗുരു തുടരുന്നു ഈ മതപ്പോരിന് അവ സാനം ഉണ്ടാകണമെങ്കിൽ സമബുദ്ധിയോടു കൂടി എല്ലാ മതങ്ങളും എല്ലാവരും പഠിക്കണം. അപ്പോൾ പ്രധാന തത്ത്വങ്ങളിൽ അവയ്ക്കു തമ്മിൽ സാരമായ വ്യത്യാസം ഇല്ലെന്നു വെളി പ്പെടുന്നതാണ്. അങ്ങനെ വെളിപ്പെട്ടു കിട്ടുന്ന മതമാണ് നാം ഉപദേശിക്കുന്ന ഏകമതം. വിവേ കബുദ്ധിക്ക് ഉടമയായ മനുഷ്യന് ജാതിമത വർണ്ണവർഗ്ഗങ്ങൾക്ക് അതീതമായി ഒന്നായി സർവ്വരും സോദരത്വേന വാഴുന്ന ഒരു മാതൃ കലോകം സമ്മാനിക്കുവാൻ ഗുരുദർശന ങ്ങൾക്കും സന്ദേശങ്ങൾക്കും ചരിത്രത്തിനും സാധിക്കുമെന്നാണ് ഈ സൂക്ഷ്മനിരീക്ഷണ വേദിയിൽ നിന്ന് നാം കണ്ടെത്തുന്ന സത്യം.

○

'ബ്രഹ്മാവിന്റെ മുഖത്തുനിന്നും ബ്രാഹ്മണനും, ഭുജത്തിൽ നിന്നും ക്ഷത്രീയനും ഊരുവിൽ നിന്നും വൈശ്യനും പാദത്തിൽ നിന്നും ശൂദ്രനും ഉണ്ടായി എന്ന് മന്ത്രങ്ങളിൽ പറയുന്നുവെന്നും സംഭാഷ ണമദ്ധ്യേ ഒരു പണ്ഡിതൻ പറഞ്ഞു.

അപ്പോൾ സ്വാമി ചോദിച്ചു' അതെങ്ങനെ മരത്തിൽ നിന്നും കൊമ്പു കളുണ്ടാകുന്നതുപോലെയോ ?'

# മദ്യം വിഷമാണ്

പ്രൊഫ. എം. ചന്ദ്രബാബു

**ശ്രീ**നാരായണഗുരുവിന്റെ ഓരോ വാക്കും ഓരോ മഹാസന്ദേശമാണ്. ആ സന്ദേശങ്ങൾ മനുഷ്യനിലെ മനുഷ്യത്വത്തെ ഉണർത്തിയെടുത്ത് അവനെ നന്നാക്കാൻ വേണ്ടിയുള്ളതാണ്. നൂറ്റാണ്ടു പിന്നിടുമ്പോഴും ഗുരുസന്ദേശങ്ങളുടെ പ്രസക്തിയും വർദ്ധിച്ചു വരുന്നു. ഗുരുസന്ദേശങ്ങൾ ആവർത്തിക്കുന്തോറും അതിന്റെ ശക്തി വർദ്ധിക്കുമെന്നാണ് ആർ. ശങ്കർ പറഞ്ഞത്. അതുകൊണ്ട് ഗുരുസന്ദേശങ്ങൾ സാമൂഹ്യ മനസ്സിൽ അദ്വൈതഭാവമായി പതിഞ്ഞ് അത് സാക്ഷാത്ക്കരിക്കപ്പെടുന്നതുവരെ ഗുരു വചനങ്ങൾ ആവർത്തിച്ച് ബോധ്യപ്പെടുത്തേണ്ടിയിരിക്കുന്നു.

സാമൂഹികമായും സാംസ്കാരികമായും സാമ്പത്തികമായും മതപരമായും പിന്നോക്കം നിന്ന ജനവിഭാഗത്തെയാണ് ഭൗതികവും ആത്മീയവുമായ ഉണർവിലേക്ക് ഗുരു നയിച്ചത്. കൊച്ചിയിലേയും തിരുവിതാംകൂറിലേയും കള്ളുചെത്തുകാരായ മലയാള വർഗക്കാരാണ് ഈഴവരും തീയരും എന്നാണ് 1909 ൽ പ്രസിദ്ധീകരിച്ച Castes and Tribes in South India എന്ന ഗ്രന്ഥത്തിൽ ഡോ. ഇ. തേഴ്സ്റ്റൻ പറഞ്ഞിരിക്കുന്നത്. ഈഴവ മെമ്മോറിയലിനു സർക്കാർ കൊടുത്ത മറുപടിയിൽ വിദ്യാവിഹീനനും തെങ്ങുചെത്തു മുതലായവ കൊണ്ടു തൃപ്തിപ്പെടുന്നവരുമാണ് ഈഴവജനവിഭാഗമെന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. ഉന്നതവിദ്യാഭ്യാസം നേടിയ ഡോ. പല്പുവിനെപ്പോലെയുള്ളവർ സർക്കാർ ജോലിക്ക് അപേക്ഷിച്ചപ്പോൾ "കുലത്തൊഴിലായ ചെത്തു നടത്തി ഉപജീവനം കഴിക്കാനാണ്" സർക്കാർ ഉത്തരവിട്ടത്. ഇങ്ങനെ ചരിത്രകാരന്മാരും സർക്കാരും, കള്ളുചെത്തുകാരും വിദ്യാവിഹീനരുമായി എഴുതിത്തള്ളിയവരുടെ ചരിത്രം മാറ്റിയെഴുതാനാണ് ഗുരു സ്വയം ഇറങ്ങിത്തിരിച്ചത്. ഇത് എളുപ്പത്തിൽ സാധിക്കാവുന്ന കാര്യമല്ല. ആത്മീയ ക്രമീകരണത്തിലൂടെയാണ് ഗുരു ചരിത്ര നവീകരണത്തിന് തുടക്കമിട്ടത്. പിന്നീട് അത് വിദ്യാഭ്യാസത്തിലേക്കും ജീവിതപരിഷ്കൃതിയിലേക്കും വ്യാപിക്കുന്നു.

അഹിംസ, സത്യം, ആസ്തേയം, ബ്രഹ്മചര്യം മദ്യവർജ്ജനം എന്നീ പഞ്ചധർമ്മവും വാക്ശുദ്ധി, മന:ശുദ്ധി, ഇന്ദ്രിയശുദ്ധി, ശരീരശുദ്ധി, ഗൃഹശുദ്ധി എന്നീ പഞ്ചശുദ്ധിയും അനുഭവിക്കാൻ ഗുരു നിർദ്ദേശിച്ചു. 'കള്ളുചെത്തുകാർ' എന്ന വിളിപ്പേരിൽ നിന്നും ഒരു വർഗത്തെ സംരക്ഷിക്കാനാണ്. മദ്യവർജ്ജനം നടപ്പിലാക്കിയാലേ പഞ്ചധർമ്മത്തിലെ മറ്റുനാലു ധർമ്മങ്ങൾക്കും പഞ്ചശൈലി മനുഷ്യന്റെ സ്വഭാവത്തിലും പ്രവർത്തനത്തിലും പ്രതിഫലിക്കുമെന്നത് ഒരു ശാസ്ത്രസത്യമാണ്. മദ്യമാംസങ്ങൾ കഴിക്കുന്ന മനുഷ്യൻ പാപത്തിലേക്ക് വഴുതിവീഴാൻ സാധ്യതയുണ്ട് അതുകൊണ്ടാണ് മാംസാഹാരം ഉപേക്ഷിക്കാനും മദ്യപാനവും മദ്യോല്പാദനവും മദ്യവിതരണവും ഉപേക്ഷിക്കാനും ഗുരു പറഞ്ഞത്. ജീവകാരുണ്യം, അഹിംസ എന്നീകൃതികളിലൂടെ അഹിംസയുടെ പ്രസക്തി ഗുരു വ്യക്തമാക്കുന്നു. 1920 ലെ ചതയദിനത്തിൽ ഗുരു നൽകിയത് മദ്യവിരുദ്ധ സന്ദേശമായിരുന്നു. 'മദ്യം വിഷമാണ്, അതുണ്ടാക്കരുത്, കുടിക്കരുത്, കൊടുക്കരുത്, ചെത്തുകാരന്റെ ദേഹം നാറും, തുണി നാറും, വീട് നാറും, അവർ തൊട്ട

തെല്ലാം നാറും" നരകയാതന അനുഭവിക്കുന്ന ഒരു വിഭാഗത്തിനു വേണ്ടി ഗുരു നൽകിയ മോചന മന്ത്രമാണിത്. മലയാളദേശത്ത് ആദ്യമായി മുഴുവൻ കേട്ട മദ്യവിരുദ്ധ നിലപാട് ഗുരുവിൽ നിന്നായിരുന്നു. ഈ സന്ദേശം ഈ ശിഷ്യന്മാരെയും ആരാധകരെയും മദ്യവർജ്ജന പ്രസ്ഥാനത്തിന് രൂപം നൽകാൻ പ്രേരണ നൽകി. സാമൂഹിക നവീകരണത്തിന്റെ ശക്തമായൊരു നിലപാട് ചരിത്രത്തിൽ എഴുതിചേർക്കപ്പെട്ടു. ഈ ഗുരു സന്ദേശത്തിന്റെ ഫലമായി പലരും കുടി നിറുത്തി. മദ്യനിർമ്മാണത്തിൽ ഏർപ്പെട്ടിരുന്നവർ അത് ഉപേക്ഷിച്ചു.

മദ്യവർജ്ജന സന്ദേശത്തിന് പിന്നീട് ഗുരു സുന്ദരമായ വിശദീകരണങ്ങൾ നൽകി. മദ്യം ബുദ്ധി ആരോഗ്യം എന്നിവയെ നശിപ്പിക്കുമെന്ന് ഗുരു ഉപദേശിച്ചു. മദ്യം വിറ്റ് പണം സമ്പാദിക്കുന്നുവെങ്കിൽ അത് പാപകരമായ ഒരു തൊഴിലാണ്. ചെത്ത് ഒരു മഹാവ്യാധിയാണ് ശരീരത്തിലെ ഒരു അവയവത്തിന് കുഷ്ഠരോഗമുണ്ടായാൽ അത് ശരീരത്തെ ദുഷിപ്പിക്കുന്നതുപോലെ ചെത്തുന്നതു മൂല സമുദായം മുഴുവൻ കെട്ടുപോകുന്നു. രോഗം പിടിപെട്ട് അവയവം മുറിച്ചു കളയുന്നതു പോലെ ചെത്തുകാരുടെ സമുദായത്തിൽ നിന്നും അകറ്റണം. അവരുമായി കൂടിക്കഴിയാൻ പാടില്ല. ചെത്തനുള്ള കത്തി നാലാക്കിയാൽ ഓരോ കഷണം കൊണ്ടും ക്ഷൗരക്കത്തിയുണ്ടാക്കമെന്നും അതുകൊണ്ടു നടക്കുന്നതാണ് ചെത്തിനെക്കാൾ മാനമെന്നും അത് ആദായം ഉണ്ടാക്കാൻ പര്യാപ്തമാണെന്നും ഗുരു പറയുന്നു. ഗുരുവിന്റെ വാക്കുകളിൽ മറ്റൊരിടത്തും കാണാത്ത കാർക്കശ്യം ഇവിടെ കാണുന്നു.

അയ്യൻകാളിയുടെ സാന്നിദ്ധ്യത്തിൽ തിരുവനന്തപുരത്ത് മുട്ടത്തറയിൽ നടന്ന പുലയരുടെ ഒരു മഹായോഗത്തിൽ ഗുരു നടത്തിയ പ്രസംഗത്തിൽ മദ്യപാനം അവസാനിപ്പിക്കേണ്ടതിനെപ്പറ്റി പറയുന്നു. ഗുരുവിന്റെ വാക്കുകൾ ഇങ്ങനെയായിരുന്നു : "നിങ്ങൾക്കു പണമില്ലെന്നു പറയുന്നതു ശരിയല്ല. നിങ്ങളൊക്കെ പണമാണല്ലോ... ദിവസേന വേല ചെയ്തു പണമുണ്ടാക്കാതെ നിങ്ങളിൽ ആരും ഇല്ല. ഇപ്പോൾ അത് മദ്യപാനം ചെയ്തും മറ്റും വെറുതേ പോകുന്നു. അതിൽ ഓരോ കാശ് വീതമെങ്കിലും മാസംതോറും നിങ്ങളൊക്കെ ഒരു പൊതുഭണ്ഡാരത്തിലിട്ടുപൂട്ടിയാൽ അതു കൊണ്ടു നിങ്ങളുടെ കുട്ടികളെ വിദ്യ അഭ്യസിപ്പിക്കാം. മദ്യപാനം കഴിയുന്നതും നിറുത്തണം. ഇനി കുട്ടികളെ കള്ളുകുടിക്കാൻ അനുവദിക്കരുത്. പ്രായം ചെന്നവരും കഴിയുന്നതും മാറ്റണം. സഭകൂടി പറയേണ്ടത് മദ്യപാനം മുതലായതുകളെ നിറുത്താനാണ്. മറ്റുള്ളവരും നിങ്ങളെ സഹായിക്കാതിരിക്കില്ല."

1921 ൽ 'പ്രതിഭ' മാസികയിൽ ശ്രീനാരായണഭക്തരോട് - എത്രദൂരം എത്തി എന്നൊരു ലേഖനം മഹാകവി കുമാരനാശാൻ പ്രസിദ്ധീകരിച്ചു. ശ്രീനാരായണ ഗുരുവിനോട് യഥാർത്ഥമായ ഗുരു ഭക്തിയുണ്ടെങ്കിൽ അദ്ദേഹത്തിന്റെ ഹിതമനുസരിച്ച് നടക്കുന്നതിൽ ഇതുവരെ എത്രദൂരമെത്തിയെന്ന് പരിശോധിക്കണമെന്നും ധർമ്മങ്ങൾ നടപ്പിലാക്കാൻ ആലോചിക്കണമെന്നും അഭ്യർത്ഥിച്ചു കൊണ്ടുള്ള ഈ ലേഖനത്തിൽ വായനക്കാരുടെ ഓർമ്മക്കായി ഗുരു വീണ്ടും വീണ്ടും ഉപദേശിക്കാനുള്ള സംഗതികൾ നൽകുന്നു. അതിൽ ആറാമത്തെ ഇനമായി ചേർത്തിരിക്കുന്നത് 'കള്ളുചെത്തുകളയാം' എന്നതാണ്. ആശാൻ എഴുതുന്നു : - "മദ്യം ബുദ്ധിയേയും ആരോഗ്യത്തെയും നശിപ്പിക്കുന്ന വിഷമാണ് അതിനെ ഉണ്ടാക്കി കുടിപ്പാൻ കൊടുക്കുന്നതു വലിയ പാപം. മദ്യപൻ ചെയ്യാൻ പാടില്ലാത്ത ദുഷ്കൃത്യം ഒന്നുമില്ല. ചെത്തുകാരനെ കണ്ടാൽ കശാപ്പുകാരനുള്ളതിനെക്കാൾ വെറുപ്പു തോന്നും. അവന്റെ ദേഹവും വസ്ത്രവും വീടും പറമ്പുമെല്ലാം അറപ്പുതോന്നുന്ന ഒരു വക

ദുർഗന്ധം വ്യാപിച്ചിരിക്കും. മദ്യവില്പനയ്ക്കുള്ള ഗൃഹത്തിൽ അടുക്കള ശുദ്ധമായിരിക്കാൻ പ്രയാസം. സ്ത്രീകൾക്ക് മര്യാദ പാലിക്കാൻ പ്രയാസം. തീയരിൽ സാധുക്കൾ മാത്രമേ ചെത്താറുള്ളു. അവരുടെ സംഖ്യ ആയിരത്തിൽ ഒന്നു കാണുമോ എന്നു സംശയം. മറ്റു വർഗക്കാരിലുള്ള സാധുക്കളാരും ചെത്തിയല്ല കഴിയുന്നത് ഇപ്പോൾ ചെത്തു കൊണ്ടുള്ള ആദായം തന്നെ മുഴുവൻ സർക്കാരിനു പോകുന്നു. കഷ്ടനഷ്ടങ്ങളും പാപവും മാത്രം ചെത്തുകാരനു ശേഷിക്കുന്നുള്ളു. പിന്നെ എന്തിനു തീയർ ചെത്തണം. വലിയ ലാഭമുണ്ടായാൽ തന്നെ പാപകരമായ തൊഴിൽ മനുഷ്യൻ ചെയ്യരുത്. ഗുരുവിന്റെ മദ്യവർജ്ജന സന്ദേശത്തിന്റെ വിശദീകരണമാണ് ഇവിടെ ആശാൻ കൊടുക്കുന്നത്. ഗുരുവിന്റെ നിലപാട് എത്രമാത്രം സജീവചർച്ചയിൽ വന്നിരുന്നു എന്നുള്ളതും ഇതിലൂടെ വ്യക്തമാക്കപ്പെടുന്നു.

1921 ൽ കരുനാഗപ്പള്ളിയിൽ കൂടിയ എസ്.എൻ.ഡി.പി. യോഗത്തിന്റെ വാർഷിക സമ്മേളനത്തിൽ മദ്യവ്യവസായം ഈഴവർ അവസാനിപ്പിക്കണമെന്ന് അഭ്യർത്ഥിക്കുന്ന ഒരു പ്രമേയം ടി.കെ. മാധവൻ അവതരിപ്പിച്ചു. ആ പ്രമേയം ഇങ്ങനെയായിരുന്നു. സമുദായത്തിന്റെ അഭിവൃദ്ധിക്കു സദാചാരനിലയ്ക്കും ഹാനികരമായ സർവഥാ അപകർഷഹേതുവുമായ ചെത്തും മദ്യവ്യവസായവും ഈഴവർ നിശ്ശേഷം നിവർത്തിക്കേണ്ടതാണെന്ന് ഈ യോഗം അഭിപ്രായപ്പെടുന്നുന്നു. ഈ പ്രമേയം പിന്നീട് ശാഖായോഗങ്ങളിലേക്ക് അയച്ചു കൊടുക്കുകയും ചെത്തും മദ്യവ്യവസായവും അവസാനിപ്പിക്കാൻ തീവ്രമായത് നടത്തണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു! ഇതിലൂടെ എസ്.എൻ.ഡി.പി. യോഗത്തിന്റെ പ്രവർത്തനങ്ങളിൽ മുഖ്യമായ ഒരിനമായി മദ്യവർജ്ജന പ്രവർത്തനം സ്ഥാനം പിടിച്ചു.

ഇന്ന് കേരളീയ സമൂഹം നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളി കേരളീയരുടെ മദ്യാസക്തിയാണ്, ഓരോ വർഷവും കോടാനുകോടി രൂപയുടെ മദ്യമാണ് കേരളീയർ കുടിച്ചു തീർക്കുന്നത് മദ്യവില്പനശാലകൾക്കു മുമ്പിൽ കാണുന്ന നീണ്ടനിര കേരളീയരുടെ പോക്ക് എങ്ങോട്ടാണെന്ന് സൂചിപ്പിക്കുന്നു. വിഷമദ്യം കഴിച്ച് ജീവൻ ബലിയർപ്പിക്കുന്നവരുടെ എണ്ണവുംകൂടിക്കൂടി വരുന്നു. ദൈവത്തിന്റെ സ്വന്തം നാടായ കേരളം മദ്യത്തിന്റെ സ്വന്തം നാടായി മാറുന്ന ദുരന്തക്കാഴ്ചയാണ് നമ്മുടെ മുന്നിലെത്തുന്നത്. സ്ക്കൂൾ വിദ്യാർത്ഥികളും സ്ത്രീകളും പോലും മദ്യത്തിനടിമയാകുന്നു എന്ന അറിവ് നമ്മെ അത്ഭുതപ്പെടുത്തിയേക്കും. 1920 ൽ ഗുരു പുറപ്പെടുവിച്ച മദ്യവർജ്ജന സന്ദേശം ഇന്നും ഏറെ പ്രസക്തമാകുന്നു. മദ്യാസക്തി ജനങ്ങൾക്കിടയിൽ വർദ്ധിക്കുന്ന ഈ കാലഘട്ടത്തിൽ മദ്യവിരുദ്ധമായ പ്രസ്ഥാനങ്ങളുടെ പ്രവർത്തനം സജീവമാകുന്നില്ല. ഭരണ സംവിധാനത്തിൽപോലും മദ്യ മാഫിയ സ്വാധീനം ചെലുത്തുന്നു.

കേരളീയ സമൂഹം നേരിടുന്ന മദ്യവിപത്ത് ഇല്ലാതാകണമെങ്കിൽ ഗുരുസന്ദേശത്തിന് പ്രചാരം നൽകണം. ശ്രീനാരായണീയ സമൂഹവും ശ്രീനാരായണ പ്രസ്ഥാനങ്ങളും ശ്രീനാരായണ സന്ദേശം ഉയർത്തിപ്പിടിച്ച് മദ്യവർജ്ജനപ്രസ്ഥാനത്തിന് നേതൃത്വം കൊടുക്കണം. ഇല്ലെങ്കിൽ ഡോ. ഇ. തേഴ്സ്റ്റന്റെ പിൻഗാമികളായ ചരിത്രകാരന്മാർ 'കള്ളുചെത്തുകാരും മദ്യപാനികളുമായ' മലയാള വർഗത്തെ വീണ്ടും ചരിത്രത്തിന്റെ ഏടുകളിൽ രേഖപ്പെടുത്തും. ○

# നാം നമ്മിലേക്ക്

പ്രസന്നാമുരളീധരൻ

**ശ്രീ**നാരായണഗുരുവിന്റെ ദിവ്യവചനങ്ങളും, ത്യാഗവും തപസും അതിലൂടെ അനുഭവമായ സത്യസാക്ഷാത്കാരത്തെകുറിച്ച് ഒരു വിവരണ മല്ല ഇതുകൊണ്ടുദ്ദേശിക്കുന്നത്. ഈ സോവ നീർ വായിക്കുന്നവർക്കതിന്റെ ആവശ്യമില്ലെ ന്നറിയാം. എങ്ങനെ നന്മകൾ മാത്രം ഉൾക്കൊണ്ടു ഒരു ജീവിതം നയിച്ച് സ്വന്ത മായും അതിലൂടെ മറ്റുള്ളവരിലും, സമൂഹ ത്തിലും അല്പമെങ്കിലും മാറ്റമുണ്ടാക്കാൻ സാധിക്കും എന്ന സ്വയം പരിശോധിക്കുകയാ ണ്.

ശ്രേഷ്ഠമായ ഭാരതീയ പൈതൃകം നമുക്ക് സംഭാവന നൽകിയ ഋഷീശ്വരന്മാരെ നാം നിത്യവും ഓർക്കാറുണ്ടാവുമല്ലോ? അവർ തന്ന ദിവ്യമായ സമ്പാദ്യം നാം അമൃതായി നുകരേ ണ്ടവരല്ലേ? അങ്ങനെയാണെങ്കിൽ നാം നന്മ കൾ മാത്രമേ ഉൾക്കൊള്ളുയെന്നു കാണാൻ സാധിക്കും. പക്ഷേ മായവലയത്തിൽപെട്ട് സംസാരസാഗരത്തിൽ കഴിയുന്ന നാം പല പ്പോഴും ഇതെല്ലാം വിസ്മരിക്കുന്നില്ലേ ? മായാ വലയത്തിൽ നിന്ന് പൂർണ്ണമായും മുക്തികിട്ടുക നമ്മേ സംബന്ധിച്ച് പ്രയാസമേറിയതാണെന്ന റിയാം. ഋഷീശ്വരന്മാരുടെ ജന്മമല്ല നമ്മുടേത് അവർ ഈശ്വരന്റെ തന്നെ അവതാരമാണ്. അവർ കഠിനമായ തപസും, ത്യാഗവും ചെയ്ത് സാക്ഷാത്കരിച്ച സത്യം നമുക്ക് വേദങ്ങളിലും, ഉപനിഷത്തിലും, പുരാണേതിഹാസങ്ങളിലും കൂടി പകർന്നുതന്നു. നന്മതിന്മകളറിയാത്ത മൂഢരായ നമുക്ക് ദിവ്യജ്ഞാനികളായ ഗുരുക്ക ന്മാർ പഠനം ചെയ്ത് കാണിച്ച് തന്നു. ഇന്നുംകാണിച്ച് തന്നു കൊണ്ടിരിക്കുന്നു. ഭൗതിക ജീവിതം നയിക്കുന്ന നമുക്ക് പലകട പ്പാടുകളും, കർത്തവ്യങ്ങളുമുണ്ടെന്ന കാര്യം വിസ്മരിക്കാതിരിക്കാൻ സാധ്യമല്ല. നന്മകൾ അല്പമെങ്കിലും ജീവിതത്തിൽ ഉൾക്കൊണ്ട് മനുഷ്യരായി ജീവിക്കേണ്ടവരാണെന്ന ഓർമ്മ നമ്മിൽ ഉണ്ടായിരുന്നാൽ ജീവിതം ആനന്ദപ്ര ദമാകുമെന്നുകരുതാം. നിത്യജീവിതത്തിൽ ഉണ്ടാകുന്ന ആഘാതങ്ങൾ പലപ്രകാരത്തിൽ നമ്മുടെ മുന്നിൽ കാണാൻ കഴിയും അതിൽ നിന്നും മോചനം നേടാൻ ആത്മീയതകൊണ്ടു കഴിയുമെന്നറിയണം. എല്ലാപേരും ഒരുപോലെ യല്ല ഓരോന്നും കാണുന്നതെന്നും പല ഉദാ ഹരണങ്ങളിൽ കൂടിയും നാം മനസിലാക്കുന്നു ണ്ട്. ജ്ഞാനത്തിന്റെ തലത്തിലും, അജ്ഞാനം കൊണ്ടും പലരും പല പ്രകാരം കാണുന്നു ചെയ്യുന്നു. അറിഞ്ഞു ചെയ്യുന്നവർ നന്മയും, അറിയാതെ ചെയ്യുന്നവർ തിന്മയുമെന്നും കാണാം. അടിസ്ഥാനപരമായി നോക്കിയാൽ സാമ്പത്തികം, സാഹചര്യം, ആരോഗ്യം ഇതെല്ലാം മുഖ്യഘടകങ്ങളാണ്.

ഇന്നും നമ്മുടെ നിത്യജീവിതചര്യകളിൽ അടുക്കുംചിട്ടയുമില്ലെന്നു കാണാം. അറിവുള്ള വരും, ഇല്ലാത്തവരും ഏറെക്കുറെ ഒരുപോലെ തന്നെ. നിഷ്ഠയായ ജീവിതം പാലിച്ച് പോകു ന്നവരുമുണ്ട്. ആരോഗ്യം, ഭക്ഷണം, ആചാരാ നുഷ്ഠാനങ്ങൾ ഇതിലെല്ലാം അപാകതകളുണ്ട്. സമയമോകാലമോയില്ല. ആധുനീകതയുടെ അതിപ്രസരമാകാം. ടിവി, റേഡിയോ, കംപ്യൂ ട്ടർ പിന്നെയും അനവധി സാങ്കേതികവിദ്യക ളുണ്ട്. എവിടെയും, ആർക്കും, എപ്പോൾ വേണ മെങ്കിലും അറിയാം, കാണാം. അതിലും നന്മ, തിന്മകൾ തിരിച്ചറിയാനുള്ള വിവേകമില്ലെന്നു കാണാം. നന്മകൾ സ്വീകരിച്ച് ജീവിതം ധന്യമാ ക്കുന്നവർ ചുരുക്കമെന്നേയുള്ള. പണ്ടും ഇപ്പോഴും ജീവിതചര്യയിലും, ആചാരാനുഷ്ഠാ നങ്ങളിലും നിത്യതുല്യതയുള്ള ഒരു വിഭാഗ മുണ്ട്. അവരെ ബ്രാഹ്മണർ എന്നു വിളിക്കുന്നു.

നാം ഇന്നും എന്നും മാതൃകയാക്കേണ്ട അനവധി മഹാത്മാക്കൾ ഇവിടെയുണ്ടായിരുന്നു. ഇന്നുമുണ്ട്. പക്ഷേ ജനഹൃദയങ്ങളിൽ കരുത്തോടെ ജ്വലിച്ച് നിൽക്കുന്ന അമാനുഷികനായ മഹാത്മാ ഗാന്ധിജിയെ സ്മരിക്കാതെ ഇനി വിവരിക്കുക സാധ്യമല്ല. എത്ര പ്രയാസമേറിയ പ്രശ്നവും, കഠിനപ്രയത്നവും, ഇളകാത്ത മനസും കൊണ്ടു കീഴ്പ്പെടുത്തി ലളിത ജീവിതവും, ത്യാഗവും, മൃദുഭാഷണവും, ഉപവാസം കൊണ്ടുനേടിയെടുത്തു. ഈശ്വര ഭക്തിയും വേണ്ടുവോളമുണ്ടായിരുന്നു. വ്യവസായമേഖലയിലും, കാർഷികമേഖലയിലും, ആരോഗ്യമേഖലയിലും, ഭരണതലത്തിലും എന്നു വേണ്ട ജീവനുള്ള എല്ലാത്തിനും സംരക്ഷണം കിട്ടത്തക്ക വിധം എങ്ങനെ നാം ജീവിക്കണമെന്നു സ്വന്തം ജീവിതത്തെ സന്ദേശമാക്കി കാണിച്ചു തന്ന് അമാനുഷികനായി. ജനഹൃദയങ്ങളിൽ ജ്വലിച്ചു നിൽക്കുന്ന ഗാന്ധിജിയെ നമിക്കാതിരിക്കുക പ്രയാസമാണ്. ഗുരുദേവനും, ഗാന്ധിജിയുമായി സംവാദിച്ചിട്ടുണ്ട്. നാം അറിയുന്നതിനേക്കാൾ എത്രയോ ഇരട്ടി ഗുരുവിനെ മനസ്സിലാക്കാൻ ആ മഹാത്മാവിനു കഴിഞ്ഞു. അറിവിന്റെ തലത്തിലാണ് എന്തും, ഏതും ഓരോരുത്തരും കാണുന്നതെന്നു മനസിലാകും. സുന്ദരമായ പ്രകൃതിയെ വികൃതമാക്കുന്ന നാം ഗാന്ധിജിയെ ഓർക്കുന്നത് നന്നായിരിക്കും. അന്നവസ്ത്രാദിമുട്ടാതെ ദൈവം സകലജീവജാലങ്ങൾക്കുമായി വീതിച്ച് തന്നിരിക്കയാണ്. വിവേകിയായ മനുഷ്യൻ എല്ലാം തനിക്ക് വേണ്ടിയാണെന്നു കരുതി പ്രവർത്തിക്കുന്നു. നാശം മറ്റ് ജീവജാലങ്ങൾക്ക് പിന്നാലെ മനുഷ്യനുണ്ടെന്നറിയുമ്പോഴെക്കും നാശം നടന്നിരിക്കും.

അച്ഛൻ മകനും മകൻ അച്ഛനും ഭാര്യ ഭർത്താവിനും ഭർത്താവ് ഭാര്യയ്ക്കും ആത്മീയതയുടെ വിവിധ വശങ്ങൾ കാണിച്ചു കൊടുത്ത ഭാരതത്തിൽ ഇവസ്വജീവിതത്തിൽ ഉൾക്കൊണ്ട് വളർന്നു വരുന്ന കുഞ്ഞുങ്ങൾക്ക് പകർന്നു കൊടുക്കേണ്ട ഉത്തരവാദിത്വം ഉണ്ടെന്നറിയണം. ഗുരുക്കന്മാരിൽ നിന്നും, ചുറ്റുപാടിൽ നിന്നും, മറ്റുള്ളവരിൽ നിന്നും, നമ്മിൽ നിന്നും നന്മകൾ സ്വീകരിച്ച് കുഞ്ഞുങ്ങളെ നേർവഴി നയിക്കാം. അമ്പലത്തിൽ പോയും, കീർത്തനങ്ങൾ ചൊല്ലിയും തുടങ്ങുന്ന നമ്മിൽ ആത്മീയ പുസ്തകങ്ങൾ വായിച്ചും, പ്രഭാഷണങ്ങൾ കേട്ടും, ധ്യാനമനനങ്ങളിൽ കൂടി മനസും, ബുദ്ധിയും സമനിലയിലാക്കി ഇന്ദ്രിയ നിഗ്രഹണം സാദ്ധ്യമാക്കാം. ഇത്രയുമായാൽ ഭൗതിക ജീവിതം നയിക്കുന്ന നമ്മിൽ നന്മകൾ ചെയ്യാൻ പ്രചോദനം കിട്ടുകയും നാം നന്നാവുകയും, ക്രമേണ നാമുമായി ഇടപെടുന്ന മറ്റുള്ളവരിലേയ്ക്കും അല്പമെങ്കിലും നന്മയുടെ പ്രതീകം എത്താതിരിക്കില്ല. ഈ പൈതൃകം നിലനിർത്തേണ്ടത് നമ്മുടെ കടമയാണെന്നറിയുക. പ്രിയമുള്ളവർക്ക് വിനയപൂർവ്വം നന്ദി.

ഒരിക്കൽകൂടി ശക്തിയും, കരുത്തും തന്നനുഗ്രഹിച്ച പരമകാരുണികനായ ഗുരുദേവന്റെ തൃപ്പാദകമലത്തിൽ പ്രണാമം അർപ്പിക്കുന്നു.

'വിദ്യാഭ്യാസം പ്രധാനമായും വേണം
അത് ഉണ്ടായാൽ ധനവും ശുചിത്വവും എല്ലാം ഉണ്ടാകും
ജനങ്ങൾക്ക് വിദ്യാഭ്യാസം കൊടുപ്പാൻ ശ്രമിക്കണം. അവർക്ക് അറിവ്
ഉണ്ടാകട്ടെ, അതു തന്നെയാണ് അവരെ നന്നാക്കാനുള്ള മരുന്ന്'

# ശ്രീനാരായണ ഗുരുവും ജീവകാരുണ്യവും

**ബ്രഹ്മചാരി പ്രസാദ്,** ശ്രീനാരായണ ഗുരുദേവ മന്ദിരം, ചെന്നൈ

**ജീ**വിതകാലം മുഴുവൻ തന്റെ ജീവിതത്തിൽ ജീവകാരുണ്യം നിലനിർത്തിയിരുന്ന മഹാത്മാവായിരുന്നു ശ്രീനാരായണഗുരുദേവൻ. സത്യദർശികൾക്ക് ജീവകാരുണ്യം സഹജമാണ്. കാരണം തന്നിൽ നിന്നന്യമായി അവർ യാതൊന്നിനേയും കാണുന്നില്ല. അവരുടെ ചിന്തയിലും വാക്കിലും പ്രവൃത്തിയിലും എപ്പോഴും കാരുണ്യം നിഴലിച്ച് നില്ക്കും. ലോകത്തിൽ അവതരിച്ചിട്ടുള്ള മഹാന്മാരുടെ ജീവചരിത്രവും, കൃതികളും പഠിച്ചാൽ അത് ഏവർക്കും മനസിലാകുമല്ലോ. വർത്തമാനമഹാവീരർ, ശ്രീബുദ്ധൻ, യേശുക്രിസ്തു തുടങ്ങിയവരുടെ ജീവകാരുണ്യം ലോകപ്രസിദ്ധമാണ്. ലോകത്തുള്ള മതങ്ങൾ എല്ലാം തന്നെയും ജീവകാരുണ്യത്തിന് പ്രമുഖസ്ഥാനമാണ് നൽകിയിരിക്കുന്നത്.

ഭാരതത്തിന്റെ തെക്കേ അറ്റത്തുള്ള കേരളത്തിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യഘട്ടത്തിൽ അവതരിച്ച രണ്ട് മഹാത്മാക്കളാണ് ചട്ടമ്പിസ്വാമികളും, ശ്രീനാരായണഗുരുവും. അവർ രണ്ടു പേരും ജീവകാരുണ്യത്തിന്റെ വക്താക്കളായിരുന്നു. ചട്ടമ്പിസ്വാമികൾ എഴുതിയിട്ടുള്ള 'ജീവകാരുണ്യ നിരൂപണം' എന്ന പുസ്തകം അക്കാര്യം വെളിപ്പെടുത്തുന്നതാണ്. ഇതിൽ അഹിംസയെപ്പറ്റിയും, മാംസംഭക്ഷിച്ചാൽ മനുഷ്യന് ഉണ്ടാകുന്ന ദോഷവശത്തെപറ്റിയും വളരെ വിശദമായി ശാസ്ത്രത്തിന്റെയും, യുക്തിയുടെയും അടിസ്ഥാനത്തിൽ വിവരിച്ച് കാട്ടിയിരിക്കുന്നു. ജീവികളെ കൊന്നു ഭക്ഷിക്കുന്ന മനുഷ്യന്റെ ക്രൂരതയെ വളരെ നിശിദമായി വിമർശിച്ചിരിക്കുന്നു ചട്ടമ്പിസ്വാമികൾ. മൃഗങ്ങളെ കൊല്ലുന്നത് വൈദീകർ നിരത്തുന്ന കാരണങ്ങളെ യുക്തി പൂർവ്വം ഖണ്ഡിച്ച്, മനുഷ്യർ ജീവിതത്തിൽ നിലനിർത്തേണ്ടതും, പിൻതുടരേണ്ടതുമായ അഹിംസാധർമ്മത്തെ പുനഃസ്ഥാപിച്ചിരിക്കുന്നു കാരുണ്യവാനായ ചട്ടമ്പിസ്വാമികൾ ഈ പുസ്തകത്തിൽ.

ശ്രീ നാരായണ ഗുരുദേവൻ എഴുതിയ വളരെ പ്രസിദ്ധമായ രണ്ട് കൃതികളാണ് അനുകമ്പാദശകവും, ജീവകാരുണ്യപഞ്ചകവും. പേര് കൊണ്ട് തന്നെ ഈ കൃതികളുടെ പൊരുൾ നമുക്ക് ഊഹിച്ച് എടുക്കാവുന്നതാണല്ലോ. ഈ കൃതികൾ രണ്ടും തത്ത്വവും, അനുഷ്ഠാനവും പോലെ എഴുതിയിട്ടുള്ളതാണ്. 1914 - ൽ, ശാരദാമഠത്തിന് സമീപം വച്ച് ഗുരുദേവ ശിഷ്യനായ പൂർണ്ണാനന്ദസ്വാമികൾക്ക് ഗുരുദേവൻ പറഞ്ഞ് കൊടുത്ത് എഴുതിയിട്ടുള്ളതാണ് അനുകമ്പാദശകം. ദശകം എന്നാൽ പത്ത്. പത്ത് പദ്യങ്ങളും, ഫലശ്രുതിയും അടങ്ങിയിട്ടുള്ളതാണ് ഈ അമൂല്യകൃതി. ഗുരുദേവന്റെ അവതാരകൃത്യങ്ങളിൽ ഒന്നായിരുന്നു മതസമന്വയം. പലമതസാരവുമേകം' എന്ന ഗുരുവചനത്തിന്റെ ഒരു ഏടുകൂടിയാണ് ഈ കൃതി. എല്ലാ മതങ്ങളും ലക്ഷ്യം വയ്ക്കുന്നത് ആത്മസുഖം തന്നെയാണ്. ഇക്കാര്യം ഗുരുദേവൻ ആത്മോപദേശകത്തിലും പറഞ്ഞിട്ടുണ്ട്. ആത്യന്തികസുഖം എന്നത് ജ്ഞാനത്തിൽ അതിഷ്ഠിതമാണ്. ജ്ഞാനമാണ് അരുൾ, അൻപ് അനുകമ്പ ഇവ മൂന്നിലും അടിസ്ഥാനമായിരിക്കുന്നത്. കൃതിയിൽ അനു

കമ്പയുടെ മഹത്വം എടുത്ത് പറഞ്ഞ് അതിനു തെളിവായി പ്രധാന മതസ്ഥാപകരായ ശ്രീബുദ്ധൻ, യേശു, നബി, അവതാരപുരുഷന്മാരായ വ്യാസൻ, ശ്രീകൃഷ്ണൻ, ആദിശങ്കരൻ ഇവരെക്കൂടാതെ തമിഴ് നാട്ടിൽ ജീവിച്ചിരുന്ന മഹാസിദ്ധന്മാരും, ജ്ഞാനികളുമായിരുന്ന തിരുജ്ഞാനസംബന്ധർ, അപ്പർ, മാണിക്കവാചകർ, സുന്ദരമൂർത്തിനയനാർ എന്നിവരെയും പുരാണ പ്രസിദ്ധരായ ശിബിചക്രവർത്തിയേയും രന്തിദേവനെയും മാലയിൽ കോർത്തിട്ട രത്നങ്ങൾ പോലെ അനുകമ്പാമൂർത്തികളായി എടുത്ത് കാട്ടിയിരിക്കുന്നു ഗുരുദേവൻ. ആകെ പ്രപഞ്ചത്തോടുള്ള അനുകമ്പ തന്നെയാണ് ഇവരെയെല്ലാം മഹാന്മാരായും ആരാദ്ധ്യപുരുഷന്മാരായും വഴികാട്ടികളായും കണ്ട് നമ്മൾ വാഴ്ത്തി സ്തുതിക്കുന്നത്. അനുകമ്പയുടെ മഹത്വം എടുത്ത് പറഞ്ഞ മതസ്ഥാപകന്മാരെയും, ജ്ഞാനികളെയും, സിദ്ധന്മാരെയും, ത്യാഗികളായ പുരാണ പുരുഷന്മാരെയും അതിന് ഉദാഹരണമായി എടുത്തുകാട്ടി ഫലശ്രുതിയിൽ മതസമന്വയം അനുഭൂതിയുടെ വെളിച്ചത്തിൽ സാധിച്ചിരിക്കുന്നു ഗുരുദേവൻ. അനുകമ്പാദശകത്തിന്റെ ഫലശ്രുതി ഇതാണ്.

അരുമാമറയോതുമർത്ഥവും
ഗുരുവോതും മുനിയോതുമർത്ഥവും
ഒരു ജാതിയിലുള്ളതൊന്നു താൻ
പൊരുളോർത്താലഖിലാഗമത്തിനും

ദിവ്യങ്ങളായ വേദങ്ങളിൽ വിവരിക്കുന്നതിന്റെ സാരവും ഗുരു ഉപദേശിക്കുന്നു, മുനുയോതുന്ന ജ്ഞാനവും ഒരേതരത്തിൽ ഉള്ളതാണ്. ചിന്തിച്ചുനോക്കിയാൽ എല്ലാ വേദങ്ങളുടെയും (മതഗ്രന്ഥങ്ങളുടെയും) സാരമായിരിക്കുന്നത് ഒരേസത്യം തന്നെയാണ് !!! അതാണ് അനുകമ്പ അഥവാ സ്നേഹം.

ഒരു മനുഷ്യന് മറ്റൊരു ജീവിയോട് അനുകമ്പതോന്നിയാൽ തുടർന്ന് ഉണ്ടാകുന്ന വികാരമാണഅ കാരുണ്യം. ഇത് അദ്വൈതദർശനത്തിന്റെ ഭാഗം കൂടിയാണ്. ഉള്ളിൽ സഹജീവികളോട് കാരുണ്യം ജനിക്കുമ്പോൾ അവകളെ യാതൊരുവിധത്തിലുള്ള ഉപദ്രവത്തിനും നമ്മൾ മുതിരുകയില്ലല്ലോ. അതാണ് കാരുണ്യത്തിന്റെ ലക്ഷ്യമായിരിക്കേണ്ടത്. ജീവകാരുണ്യത്തിന്റെ മഹത്വം എടുത്ത് കാട്ടുന്നതിന് ഗുരുദേവൻ എഴുതിയ കൃതിയാണ് ജീവകാരുണ്യപഞ്ചകം. പഞ്ചകം എന്നാൽ അഞ്ച്. അഞ്ച് പദ്യങ്ങൾ ഉൾക്കൊണ്ടെഴുതി. ഇത് 1914 - ൽ, തന്നെ എറണാകുളം ജില്ലയിൽ ചെറായിയിലുള്ള അച്ചൻബാബ എന്നൊരാളുടെ വീട്ടിൽ ഗുരുദേവൻ വിശ്രമിച്ചിരുന്ന അവസരത്തിൽ എഴുതിയിട്ടുള്ളതാണ്. അല്പം പോലും ദയ ഇല്ലാതെ ജന്തുക്കളെ കൊന്ന് അവയുടെ മാംസം ഭക്ഷിക്കുന്ന മനുഷ്യന്റെ ക്രൂരതയ്ക്കെതിരെ കാരുണ്യവാനായ ഗുരുദേവൻ പ്രതികരിക്കുന്നതാണ് ഈ ചെറിയ കൃതി.

അതിലെ ഒന്നാമത്തെ പദ്യം ഇതാണ്.

എല്ലാവരുമാത്മസഹോദരരെ-
ന്നല്ലേ പറയേണ്ടിതോർക്കുകിൽ നാം
കൊല്ലുന്നതുമെങ്ങനെ ജീവികളെ
തെല്ലും കൃപയറ്റു ഭുജിക്കയതും

"എല്ലാവരും ആത്മസഹോദരങ്ങളാണ്. ഇത് ചിന്തിച്ചറിഞ്ഞാൽ മറ്റ് ജീവികളെ എങ്ങനെയാണ് നമ്മൾ കൊല്ലുന്നതും, അൽപം പോലും ദയയില്ലാതെ ആ മാംസം ഭക്ഷിക്കുന്നതും" .

ശ്രീ നാരായഗുരുദേവൻ ജീവകാരുണ്യത്തിന് അടിസ്ഥാനമായി കാണുന്നത് ഓരോ ജീവനും ആത്മാവിൽ സഹോദരങ്ങളായിരിക്കുന്നു എന്നത് തന്നെയാണ്. അപ്പോൾ ഈ പ്രപഞ്ചത്തിലുള്ള സകല ജീവരാശികളും ഒന്നിനോടൊന്ന് സാഹോദര്യത്താൽ ഏകമായിരിക്കുന്നു എന്നർത്ഥം. ഗുരുദേവദർശനത്തിന്റെ സാരം ഇതു തന്നെയാണ്. ഗുരുദേവൻ അനുകമ്പാദശകത്തിലൂടെയും, ജീവകാരുണ്യ പഞ്ചകത്തിലുടെയും ലക്ഷ്യം വച്ചിരിക്കുന്നത് ഈ ഏകത്വ സന്ദേശം തന്നെയാണ്.

# അരുവിപ്പുറം പ്രതിഷ്ഠ ഭാവിയിലേയ്ക്കൊരു പുനർവായന

ബിന്ദു വി. ആർ. വേങ്ങോട്

**അ**രുവിപ്പുറത്തെ ശിവലിംഗ പ്രതിഷ്ഠ കഴിഞ്ഞ് ശ്രീനാരായണഗുരുദേവൻ എഴുതി

"ജാതിഭേദം മതദ്വേഷം
ഏതുമില്ലാതെ സർവ്വരും
സോദരത്വേന വാഴുന്ന
മാതൃകാ സ്ഥാനമാണിത് "

ആധുനിക ലോകത്തിന് ഹൈന്ദവീകരിയ്ക്കപ്പെടാത്ത അനാദ്യനായ ശിവനെ പ്രതിഷ്ഠിയ്ക്കുന്ന ആദ്യത്തെ ആസ്ഥാനമാണ് അരുവിപ്പുറമെന്ന് അദ്ദേഹം അന്ന് ലോകത്തോട് പ്രഖ്യാപിയ്ക്കുകയായിരുന്നു.

ഗുരുദേവൻ അരുവിപ്പുറം പ്രതിഷ്ഠയോടൊപ്പം ലോകത്തിനരുളിയ സന്ദേശത്തെ നോക്കി കാണുമ്പോൾ ഒരു കാര്യം വ്യക്തമാകും അവിടുത്തെ ശിവലിംഗത്തെ ഭാവഭേദത്തിനതീതമാക്കുന്നത് ഈ വരികളാണ്.

അരുവിപ്പുറം ശിവലിംഗപ്രതിഷ്ഠ കേരളചരിത്രത്തിലെ ഒരു സുപ്രധാനസംഭവവികാസമാണ്. തന്മൂലം അതേപ്പറ്റിയുള്ള പഠനവും വിലയിരുത്തലും ആധിനുക കേരള ജനതയെപ്പറ്റിയുള്ള പഠനത്തിൽ നിന്നും ഒഴിവാക്കുക സാധ്യമല്ല. കേരളത്തിലെ സവർണ്ണരുടെയും അവർണ്ണരുടെയും ദളിതരുടെയും ക്രൈസ്തവരുടെയും മുസ്ലീംങ്ങളുടെയും അങ്ങനെ എല്ലാ ജനവിഭാഗങ്ങളുടെയും ചരിത്രത്തെപ്പറ്റിയുള്ള പ്രത്യേകം പ്രത്യേകമായ പഠനത്തിലും അതിന് പ്രസക്തിയുണ്ട്.

അരുവിപ്പുറം പ്രതിഷ്ഠയും അതു സൃഷ്ടിച്ചുവിട്ട പ്രത്യാഘാതവും ഇല്ലായിരുന്നുവെങ്കിൽ ഇവിടെ പൗരസമിതി പ്രക്ഷോഭണവും നിവർത്തനപ്രക്ഷോഭണവും വിജയിക്കുമായിരുന്നോ.

പ്രസ്തുത പ്രക്ഷോഭണങ്ങൾ ഈഴവരെ മാത്രമല്ല ക്രൈസ്തവരെയും മുസ്ലിങ്ങളെയും നായരെയും നമ്പൂതിരിയെയും എല്ലാം ബാധിച്ചു. അതാണ് അരുവിപ്പുറം പ്രതിഷ്ഠയുടെ രാഷ്ട്രീ പ്രത്യാഘാതം.

അരുവിപ്പുറം പ്രതിഷ്ഠയുടെ നവോന്മേഷം ഇല്ലായിരുന്നുവെങ്കിൽ ജനസംഖ്യാനുപാതികമായി നിയമസഭയിൽ പ്രാതിനിധ്യം ഈഴവർ ആവശ്യപ്പെടുമായിരുന്നോ? നിവർത്തന പ്രക്ഷോഭണം പരാജയമായിരുന്നുവെങ്കിൽ ഇവിടെ സ്റ്റേറ്റ് കോൺഗ്രസ്സ് രൂപം കൊള്ളുമായിരുന്നില്ല.

ഇങ്ങനെ രാഷ്ട്രീയ സാമൂഹ്യസാമ്പത്തിക സാംസ്കാരിക രംഗങ്ങളിൽ ശ്രീനാരായണഗുരുദേവൻ നിർവഹിച്ച അരുവിപ്പുറം പ്രതിഷ്ഠ സൃഷ്ടിച്ചുവിട്ട ചലനം ശക്തമായിരുന്നു.

എന്നാൽ ഇതേക്കുറിച്ച് കേരളചരിത്ര പശ്ചാത്തലത്തിൽ അർഹിക്കുന്ന പ്രാധാന്യത്തോടെ വിലയിരുത്തലുകളോ പഠനങ്ങളോ നടത്തിയിട്ടില്ല.

ഇന്ത്യയിൽ ഇന്ന് അനേകായിരം ശിവലിംഗപ്രതിഷ്ഠകളുണ്ട്. കേരളത്തിൽ പോലും അവയുടെ എണ്ണം തിട്ടപ്പെടുത്തുക അസാധ്യമാണ്. അവയിൽ ബഹുഭൂരിഭാഗവും 1888ന് മുമ്പുതന്നെ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളതാണ്. പരശുരാമ പ്രതിഷ്ഠിതങ്ങളെന്ന് കരുതപ്പെടുന്ന 108 ശിവാലയങ്ങൾ കേരളത്തിലുണ്ടെന്നാണല്ലോ സങ്കല്പം.

ഈ പശ്ചാത്തലത്തിൽ 1888 ൽ ശ്രീനാ...

യണ ഗുരുദേവൻ നിർവഹിച്ച ശിവലിംഗപ്രതിഷ്ഠയ്ക്കുള്ള പ്രത്യേകത എന്താണ് ?

പ്രതിഷ്ഠ നടത്താൻ ഈഴവന് അതിനു മുമ്പും അധികാരം ഉണ്ടായിരുന്നിരിയ്ക്കണം. ഈഴവൻ അരുവിപ്പുറം പ്രതിഷ്ഠയ്ക്കു മുമ്പും പല ദൈവങ്ങളേയും ആരാധിച്ചിരുന്നു. ആ ദൈവങ്ങളെല്ലാം ആരെങ്കിലും പ്രതിഷ്ഠിച്ചതായിരുന്നു.

കോട്ടാർ അറുമുഖം പിള്ളയാർ കോവിലിലും, അതിനടുത്ത തെരുവിലും നിന്നും മറ്റുമായി യക്ഷി, മാടൻ, പൂതത്താൻ, വങ്കാര മാടൻ, ചുടലമാൻ ഇരുളൻ തുടങ്ങി 13 പ്രതിഷ്ഠകൾ ശ്രീനാരായണ ഗുരുദേവന്റെ നിർദ്ദേശപ്രകാരം എടുത്തുമാറ്റിയതായി പറയുന്നുണ്ട്. അതിനാൽ ഈഴവർക്ക് അന്ന് അവകാശമില്ലാതിരുന്നത് പ്രതിഷ്ഠയല്ല, ശിവപ്രതിഷ്ഠയും ശിവലിംഗപ്രതിഷ്ഠയും മറ്റുമായിരുന്നുവെന്ന് വ്യക്തം.

അന്ന് ശിവൻ സവർണ്ണരുടെ ദൈവമായിരുന്നിരിയ്ക്കണം. സവർണ്ണരുടെ ദൈവത്തെ പ്രതിഷ്ഠിയ്ക്കുവാൻ അവർണ്ണർക്ക് അവകാശമില്ല.

ആരാധിയ്ക്കുവാൻ പോലും അവകാശമില്ല എന്നതാണ് ശിവലിംഗപ്രതിഷ്ഠ ഈഴവർക്ക് നിഷേധിയ്ക്കപ്പെട്ടതിനു പിന്നിലെ യുക്തി.

അരുവിപ്പുറത്തെ ശിവലിംഗപ്രതിഷ്ഠയ്ക്കും വർഷങ്ങൾക്കു ശേഷം ആണ് എസ്.എൻ.ഡി.പി. യോഗം ക്ഷേത്രങ്ങളിൽ പ്രവേശിച്ച് ആരാധന നടത്തണമെന്നാവശ്യപ്പെടുന്ന പ്രമേയം അംഗീകരിക്കുന്നത്. (അതിനകം തന്നെ ഗുരുദേവൻ അനേകം പ്രതിഷ്ഠകൾ നടത്തിയിരുന്നു. ) അതിനാൽ സർക്കാർ ക്ഷേത്രങ്ങളിൽ പ്രവേശിക്കാനുള്ള അവകാശം ആവശ്യപ്പെട്ടിട്ടു ലഭിക്കാതെ വന്നപ്പോൾ സ്വന്തമായി ക്ഷേത്രങ്ങൾ സ്ഥാപിക്കുവാൻ ആരംഭിക്കുകയല്ല അരുവിപ്പുറത്ത് ചെയ്തത്.

ഈഴവർക്ക് പ്രവേശന സ്വാതന്ത്ര്യമില്ലാതിരുന്ന ക്ഷേത്രങ്ങളിലേയ്ക്ക് ഈഴവർ വഴിപാടുകൾ നൽകാൻ പാടില്ല എന്ന ക്ഷേത്രത്യാഗ പ്രമേയം അംഗീകരിച്ചതും അരുവിപ്പുറം ക്ഷേത്രപ്രതിഷ്ഠയ്ക്ക് ശേഷമാണ്. ക്ഷേത്രത്യാഗ പ്രമേയം പ്രയോഗത്തിൽ വന്നതിന്റെ ഫലമായി പല സവർണ്ണക്ഷേത്രങ്ങളിലേയും നടവരവു ഗണ്യമായി കുറഞ്ഞു. ഉദാഹരണം ചേർത്തല പടിഞ്ഞാറുഭാഗത്തുള്ള വേളാർവട്ടം ക്ഷേത്രം. സവർണ്ണക്ഷേത്രങ്ങളുടെ ഒപ്പമോ അതിനെക്കാൾ വലുതോ ആയക്ഷേത്രങ്ങൾ സ്ഥാപിച്ച് നിലനിർത്താൻ ഈഴവർക്ക് കഴിയുമായിരുന്നുവെന്നാണ് ഇത് സൂചിപ്പിക്കുന്നത്. അരുവിപ്പുറം പ്രതിഷ്ഠയുടെ ഉദ്ദേശ്യലക്ഷ്യങ്ങളിൽ പെടുന്നതായിരുന്നില്ല ക്ഷേത്രപ്രവേശന പ്രക്ഷോഭണവും ക്ഷേത്രപ്രവേശന വിളംബരവും മറ്റും. എന്നാൽ അരുവിപ്പുറം പ്രതിഷ്ഠയുടെ പ്രത്യാഘാതങ്ങളിൽ ഇതും കൂടി പെടുന്നതാണ്.

ജാതിഭേദവും മതദ്വേഷവും ഇല്ലാത്ത ഒരു മനുഷ്യസമുദായം രൂപം കൊള്ളുന്നതിനുവേണ്ടിയാണ് ശ്രീനാരായണഗുരുദേവൻ അരുവിപ്പുറത്ത് ശിവപ്രതിശ്ഠ നിർവ്വഹിച്ചത്.

**അയലുതഴഷതിന്നായതി പ്രയത്നം**
**നയമറിയും നരനാചരിച്ചിടേണം. '**

# ശ്രീനാരായണഗുരു പ്രതിഷ്ഠ നടത്തിയ ക്ഷേത്രങ്ങൾ

തിരുവനന്തപുരം

1. അരുവിപ്പുറം ശിവക്ഷേത്രം 1888 ശിവരാത്രി ദിവസം
2. വക്കം സുബ്രഹ്മണ്യക്ഷേത്രം (വേലായുധൻ നട)1889 ആദ്യസുബ്രഹ്മണ്യക്ഷേത്രം 1889 ൽ പ്രതിഷ്ഠ നടത്തി
3. വക്കം ദേവേശ്വര ക്ഷേത്രം (പുത്തൻനട) 1889 ശിവപ്രതിഷ്ഠ ശിവരാത്രി ദിവസം ഉത്സവം
4. മണ്ണന്തല ആനന്ദവല്ലീശ്വരക്ഷേത്രം 1889 1065 കുംഭം ദേവി പ്രതിഷ്ഠ
5. കുളത്തൂർ കോലത്തുകര ശിവക്ഷേത്രം 1893 ൽ (1068 മീനം 13) ശിവൻ
6. പുതിയകാവ് ആനന്ദവല്ലീശ്വരി ക്ഷേത്രം ആനന്ദവല്ലി (വർഷമില്ല)
7. കായിക്കര കപാലേശ്വരക്ഷേത്രം 1893 - ശിവപ്രതിഷ്ഠ
8. കായിക്കര ഏറത്ത് സുബ്രഹ്മണ്യക്ഷേത്രം 1894
9. ശാരദാമഠം 1087 മേടമാസം ചിത്രാപൗർണ്ണമി നാളിൽ ശാരദാപ്രതിഷ്ഠ 1912
10. കടയ്ക്കാവൂർ ഊട്ട് പറമ്പ് ശിവക്ഷേത്രം അർദ്ധനാരീശ്വരക്ഷേത്രം 1916 (1091 കുംഭം ശിവലിംഗ പ്രതിഷ്ഠ)
11. മുരുക്കുമ്പുഴ കാളകണ്ഠേശ്വര ക്ഷേത്രം 1921, 1097 ധനു 8 ന് ഉത്രം
12. കുന്നുംപാറ ശ്രീസുബ്രഹ്മണ്യക്ഷേത്രം 1071 വൃശ്ചികം പൗർണ്ണമി രോഹിണി
13. അഞ്ച് തെങ്ങ് ജ്ഞാനേശ്വരക്ഷേത്രം 1915 മാർച്ച് (1090 മീനം)
14. കന്യാകുമാരി ജില്ല. നാഗർകോവിൽ - പിള്ളയാർകോവിൽ കോട്ടാർ ഗണപതി ക്ഷേത്രം 1084 ൽ ഗണപതി പ്രതിഷ്ഠ

കൊല്ലം

15. പ്രാക്കുളം വേളിക്കാട്ട് കാർത്തികേയ ക്ഷേത്രം 1084 മീനമാസം തൃക്കേട്ട - 1968
16. ആയിരംതെങ്ങ് പാട്ടത്തിൽ ശിവക്ഷേത്രം 1892
17. കരുനാഗപള്ളി കോഴിക്കോട്ട് കുന്നിനേഴത്ത് ഭഗവതിക്ഷേത്രം - 1895

ആലപ്പുഴ

18. പാണാവള്ളി ശ്രീകണ്ഠേശ്വരം മഹാദേവക്ഷേത്രം 1097 ഇടവം പൂയം നക്ഷത്രം ശിവരാത്രി വലിയ ഉത്സവം
19. കളവംകോടം പുതുക്കാട്ട് കുന്നേൽ ശ്രീ ശക്തീശ്വരക്ഷേത്രം 1927 ജൂൺ 4 ചൊവ്വാഴ്ച (1102 ഇടവം 31 )
20. വേഴപ്ര ശ്രീ ശക്തിപറമ്പ് ക്ഷേത്രം (1904) ശിവൻ - ചിത്രം എല്ലാവർഷവും മീനം 30 ന് ആരംഭിച്ച് രണ്ട് ദിവസത്തെ ഉത്സവം

## പത്തനംതിട്ട

21 മെഴുവേലി ആനന്ദഭൂതേശ്വര ക്ഷേത്രം 1914

## കോട്ടയം

22 കുമരകം ശ്രീ കുമാരമംഗലം സുബ്രഹ്മണ്യ ക്ഷേത്രം 1905 ചതയദിനം വള്ളംകളി

23 ചെമ്മനത്തുകര സുബ്രഹ്മണ്യക്ഷേത്രം 1921

24 ഇടപ്പാടി ആനന്ദഷൺമുഖക്ഷേത്രം 1927 മെയ്

25 പൂഞ്ഞാർ സുബ്രഹ്മണ്യക്ഷേത്രം 1927 മെയ്

26 വെച്ചൂർ ഉല്ലല ഓങ്കാരേശ്വരക്ഷേത്രം 1927 ജൂൺ

## എറണാകുളം

27 പൂത്തോട്ട ശ്രീനാരായണ വല്ലഭക്ഷേത്രം 1893 ഫെബ്രുവരി 20 (1068 കുംഭം 10)

28 പള്ളുരുത്തി ഭവാനീശ്വര ക്ഷേത്രം 1090 കുംഭം 24 ന് ഭരണി ശിവലിംഗം

29 ഇല്ലിക്കൽ കുമ്പളങ്ങി അർദ്ധനാരീശ്വരക്ഷേത്രം 1909

30 ചെറായി ഗൗരീശ്വര ക്ഷേത്രം 1087 മകരം 9 ന് സുബ്രഹ്മണ്യൻ (ശിവൻ പാർവ്വതി ഗണപതി)

31 മൂത്തകുന്നം ശ്രീ നാരായണ മംഗലം ക്ഷേത്രം 1903 -1078 മകരം 20 രേവതി നക്ഷത്രം ശിവപ്രതിഷ്ഠ

## തൃശൂർ

32 തൃശൂർ കൂർക്കഞ്ചേരി മഹേശ്വരക്ഷേത്രം 1916 ശിവലിംഗ പ്രതിഷ്ഠ മകരമാസത്തിലെ തൈപ്പൂയം

33 പെരിങ്ങോട്ടുകര സോമശേഖരക്ഷേത്രം 1919

34 കാരമുക്ക് ദീപ പ്രതിഷ്ഠ 1920 മെയ് 20

35 പറളിക്കാട് സുബ്രഹ്മണ്യക്ഷേത്രം 1926

## പാലക്കാട്

36 യാക്കര ശ്രീവിശ്വേശ്വരക്ഷേത്രം 1912 ജൂൺ 3

## കോഴിക്കോട്

37 കോഴിക്കോട് ശ്രീകണ്ഠേശ്വര ക്ഷേത്രം 1085 (1910 )

## കണ്ണൂർ

38 തലശ്ശേരി ജഗന്നാഥ ക്ഷേത്രം 1908 (1083 കുംഭം 1 -ാം തീയതി)

39 കണ്ണൂർ സുന്ദരേശ്വര ക്ഷേത്രം 1916 ഏപ്രിൽ 11

## മംഗലാപുരം

40 കുദ്രോളി ഗോകർണ്ണനാഥക്ഷേത്രം 1913 ൽ ശിവപ്രതിഷ്ഠ

# ശ്രീനാരായണഗുരു ജീവചരിത്രം - നാഴികക്കല്ലുകൾ

സമ്പാദകൻ : നെടുംകുന്നം ഗോപാലകൃഷ്ണൻ

| | | |
|---|---|---|
| ജനനം | - | 1856* |
| ഉപരിപഠനം | - | 1877-1879 |
| ചട്ടമ്പിസ്വാമികളുമായുള്ള സൗഹൃദം | - | 1884 |
| തൈക്കാട് അയ്യാവിനെ കണ്ടുമുട്ടുന്നു | - | 1884 |
| അവധൂതവൃത്തി, തപസ്സ് | - | 1885-1887 |
| അരുവിപ്പുറം പ്രതിഷ്ഠ | - | 1888 |
| മണ്ണന്തല ആനന്ദവല്ലീശ്വരം ക്ഷേത്രം പ്രതിഷ്ഠ | - | 1889 |
| കുമാരനാശാൻ അരുവിപ്പുറത്ത് എത്തുന്നു | - | 1891 |
| കുളത്തൂർ കോലത്തുകര ശിവക്ഷേത്രം | - | 1893 |
| അരുവിപ്പുറം വാവൂട്ടുയോഗം | - | 1893 |
| കുമാരനാശാനെ ഉപരിപഠനത്തിന് ബാംഗ്ലൂർ കൊണ്ടുപോയി ആക്കുന്നു | - | 1895 |
| അരുവിപ്പുറം ക്ഷേത്രയോഗം | - | 1898 |
| കുന്നുംപാറ സുബ്രഹ്മണ്യക്ഷേത്രം പ്രതിഷ്ഠ | - | 1898 |
| കുമാരനാശാൻ ഉപരിപഠനം കഴിഞ്ഞ് അരുവിപ്പുറത്ത് മടങ്ങി എത്തുന്നു | - | 1900 |
| എസ്. എൻ. ഡി. പി. യോഗസ്ഥാപനം | - | 1903 ജനുവരി |
| മൂത്തകുന്നം ശ്രീനാരായണമംഗലം ക്ഷേത്രം പ്രതിഷ്ഠ | - | 1903 |
| എസ്.എൻ.ഡി.പി. യോഗം രജിസ്ട്രേഷൻ | - | 1903 മേയ് |
| ഗുരുവിനെ കോടതികളിൽ ഹാജരാകുന്നതിൽ നിന്നും ഒഴിവാക്കി | - | 1904 |
| വർക്കല ശിവഗിരിമഠം സ്ഥാപനം | - | 1904 |
| അനാചാരങ്ങൾക്കെതിരെ ആഹ്വാനം (പരവൂർ) | | 1904 |
| അഖിലേന്ത്യാപ്രദർശനം | - | 1905 |
| തലശ്ശേരി ജഗന്നാഥക്ഷേത്രം പ്രതിഷ്ഠ | | 1908 |
| കോഴിക്കോട് ശ്രീകണ്ഠേശ്വരക്ഷേത്രം പ്രതിഷ്ഠ | - | 1910 |
| കെട്ടുകല്യാണം (കരിങ്കുളം) മുടക്കുന്നു | - | 1911 |
| ചെറായി പ്രതിഷ്ഠ | - | 1912 |
| ശിവഗിരി ശാരദാമഠം പ്രതിഷ്ഠ | - | 1912 |
| യാക്കര (പാലക്കാട്) ശ്രീവിശ്വേശ്വര ക്ഷേത്രം | - | 1912 |
| ആലുവാ അദ്വൈതാശ്രമം സ്ഥാപനം | - | 1913 |

* 1855 ആഗസ്റ്റ് 28 ചതയം (1031 ചിങ്ങം 14) ആണ് ശിവഗിരി മഠം അംഗീകരിച്ച തീയതിയും വർഷവും

| | | |
|---|---|---|
| മംഗലാപുരം ഗോകർണ്ണനാഥക്ഷേത്രം പ്രതിഷ്ഠ | – | 1913 |
| മെഴുവേലി ആനന്ദഭൂതേശ്വരം ക്ഷേത്രം | – | 1914 |
| ആലുവ സംസ്കൃതസ്കൂൾ | – | 1915 |
| കണ്ണൂർ സുന്ദരേശ്വരക്ഷേത്രം പ്രതിഷ്ഠ | – | 1916 |
| ഷഷ്ടിപൂർത്തി ആഘോഷം | – | 1916 |
| തൃശൂർ കൂർക്കഞ്ചേരി മഹേശ്വരക്ഷേത്രം പ്രതിഷ്ഠ | – | 1916 |
| സഹോദരപ്രസ്ഥാനം - മിശ്രഭോജനം | – | 1917 |
| ശ്രീലങ്ക സന്ദർശനം I | – | 1918 |
| യോഗത്തിൽ എല്ലാവർക്കും ചേരാം - സന്ദേശം | – | 1920 |
| കാരമുക്ക് (തൃശൂർ) ക്ഷേത്രത്തിൽ കത്തിച്ചുവച്ച നിലവിളക്ക് പ്രതിഷ്ഠ | – | 1920 |
| മദ്യം വിഷമാണ് ..... സന്ദേശം | – | 1920 |
| ഒരു ജാതി ഒരു മതം ..... സന്ദേശം | – | 1920 |
| സഹോദരസമ്മേളനം | – | 1921 |
| 'സത്യം, ധർമം, ദയ, ശാന്തി' എന്നെഴുതിയ ഫലകപ്രതിഷ്ഠ (മുരുക്കുംപുഴ ക്ഷേത്രം) | – | 1921 |
| മഹാകവി ടാഗോർ ശിവഗിരിയിൽ | – | 1922 |
| മതം ഏതായാലും മനുഷ്യൻ നന്നായാൽ മതി ... സന്ദേശം | – | 1923 |
| മഹാകവി കുമാരനാശാന്റെ മരണം | – | 1924 |
| ആലുവ സർവമതസമ്മേളനം | – | 1924 |
| വൈക്കം സത്യാഗ്രഹാശ്രമ സന്ദർശനം | – | 1924 |
| മഹാത്മാഗാന്ധി ശിവഗിരിയിൽ | – | 1925 |
| ബോധാനന്ദസ്വാമിയെ പിൻഗാമിയായി അഭിഷേകം ചെയ്യുന്നു | – | 1925 |
| ശിവഗിരിയിൽ ബ്രഹ്മവിദ്യാലയത്തിനു കല്ലിട്ടു | – | 1925 |
| ഗുരുവിന്റെ വിൽപ്പത്രം | – | 1926 |
| സത്യവ്രതസ്വാമികളുടെ സമാധി | – | 1926 |
| ശ്രീലങ്ക സന്ദർശനം II | – | 1926 |
| ആദ്യത്തെ ഗുരുപ്രതിമ തലശ്ശേരിയിൽ | – | 1927 മാർച്ച് 13 |
| കണ്ണാടി പ്രതിഷ്ഠ, കളവംകോടം (ചേർത്തല) | – | 1927 ജൂൺ 15 |
| കണ്ണാടി പ്രതിഷ്ഠ, ഉല്ലല (വൈക്കം) | – | 1927 ജൂൺ 25 |
| സന്ന്യാസിസംഘം (ശ്രീനാരായണ ധർമ്മസംഘം ട്രസ്റ്റ്) സ്ഥാപിച്ചു | – | 1928 |
| ശിവഗിരി തീർഥാടനത്തിന് അനുവാദം | – | 1928 |
| നടരാജഗുരുവിനെ ഉപരിപഠനത്തിന് വിദേശത്ത് അയക്കുന്നു | – | 1928 |
| എസ്. എൻ. ഡി. പി. യോഗം കോട്ടയം സമ്മേളനത്തിൽ പങ്കെടുത്ത് 108 ശാഖകളുടെ സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്തു | – | 1928 (1103 മകരം 1) |
| അവസാനത്തെ ശിഷ്യൻ, ആനന്ദതീർഥർ | – | 1928 |
| മഹാസമാധി | – | 1928 സെപ്തംബർ 20 വൈകു. 3.30 (1104 കന്നി 5) |




156-ാമത് ഗുരുദേവ ജയന്തി ആഘോഷങ്ങൾ
മുഖ്യമന്ത്രി ശ്രീ. വി.എസ്. അച്ചുതാനന്ദൻ ഉദ്ഘാടനം ചെയ്യുന്നു.




ഒന്നാമത് ചെമ്പഴന്തി ശ്രീനാരായണ കൺവെൻഷൻ
പ്രതിപക്ഷനേതാവ് ശ്രീ. ഉമ്മൻ ചാണ്ടി ഉദ്ഘാടനം ചെയ്യുന്നു.



ചെമ്പഴന്തി ഗുരുകുലത്തിൽ നിന്നും പ്രസിദ്ധീകരിച്ച 'ഗുരുപുഷ്പാഞ്ജലി' എന്ന ഗ്രന്ഥത്തിന്റെ പ്രകാശനം ജലവിഭവവകുപ്പ് മന്ത്രി ശ്രീ. എൻ. കെ. പ്രേമചന്ദ്രൻ, സ്വാമി പ്രകാശാനന്ദയ്ക്ക് ആദ്യകോപ്പി നൽകി നിർവ്വഹിക്കുന്നു.



ചെമ്പഴന്തി ശ്രീനാരായണ കൺവെൻഷൻ പരിപാടികളോട് അനുബന്ധിച്ചുള്ള പതാക ഉയർത്തൽ ഗുരുകുലം സെക്രട്ടറി സ്വാമി അരൂപാനന്ദ നിർവ്വഹിക്കുന്നു.



ശ്രീ ഉത്രാടംതിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ് ചെമ്പഴന്തി ഗുരുകുലത്തിൽ ഗുരുദേവ വിഗ്രഹത്തിനു മുന്നിൽ പ്രണാമം അർപ്പിക്കുന്നു.



ശ്രീനാരായണ കൺവെൻഷന്റെ സമാപനസമ്മേളനം ശ്രീ ഉത്രാടംതിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ് ഭദ്രദീപം കൊളുത്തി ഉദ്ഘാടനം ചെയ്യുന്നു.



ചെമ്പഴന്തി ശ്രീനാരായണഗുരുകുലത്തിൽ
പുതുതായി പണികഴിപ്പിക്കുന്ന ബഹുനില മന്ദിരം

